# കലാകൗമുദി



കോൺഗ്രസ് പ്രസിഡന്റു സ്ഥാനത്തുനിന്നും പി.വി. നരസിംഹറാവു ഒഴിഞ്ഞിരിക്കുന്നു.

കോടതിയോട് നമുക്ക് നന്ദി പറയാം.

അച്ചാറു കച്ചവടക്കാരനായ ലക്കുഭായി പാഠക്കിൽ നിന്നും ഒരു ലക്ഷം ഡോളർ വാങ്ങിയ കേസിൽ സെപ്റ്റംബർ മുപ്പതാം തീയതി കോടതിയിൽ ഹാജരാകണമെന്നു അഡീഷണൽ സെഷൻസ് ജഡ്ജി അജിത് ഭരിഹോകെ ഉത്തരവിട്ട പശ്ചാത്തലത്തിലാണ് കോൺഗ്രസ് പ്രസിഡന്റു പദം ഒഴിയാനുള്ള തീരുമാനം റാവു പ്രഖ്യാപിച്ചത്.



# റാവു... താങ്കളും...!

സെപ്റ്റംബർ മുപ്പതാം തീയതി കോടതിയിൽ ഹാജരാകുന്ന റാവുവിനെ കാത്തിരിക്കുന്നത് ചന്ദ്രസ്വാമിയുടെ അനുഭവമാണോയെന്ന് അന്നുമാത്രമേ അറിയാനാവൂ. നരസിംഹറാവു വഞ്ചനയും ഗൂഢാലോചനയും നടത്തിയതായി പ്രഥമദൃഷ്ട്യാ തെളിവുണ്ടെന്ന് കോടതി പ്രഖ്യാപിച്ചു.

ഇക്കഴിഞ്ഞ ലോക്സഭാ തിരഞ്ഞെടുപ്പിൽ കോൺഗ്രസിനെ ചരിത്രത്തിന്റെ ചവറ്റുകുട്ടയിൽ ജനങ്ങൾ എടുത്തെറിഞ്ഞതോടെയാണ് നരസിംഹറാവുവിന്റെ കഷ്ടകാലം ആരംഭിച്ചത്.

പ്രധാനമന്ത്രിയായിരുന്ന അഞ്ചുകൊല്ലത്തിനിടയിൽ അനവധി അഴിമതി ആരോപണങ്ങൾ നരസിംഹറാവുവിന്റേയും സഹപ്രവർത്തകരുടെയും പേരിൽ ഉന്നയിക്കപ്പെട്ടിരുന്നുവെങ്കിലും അധികാരത്തിന്റെ ഇരുമ്പുമറയിൽ അവയെല്ലാം മണലാരണ്യത്തിലെ വിലാപമായിത്തീരുകയാണുണ്ടായത്.

രാജീവ് ഗാന്ധിയുടെ മരണത്തെത്തുടർന്ന് നരസിംഹറാവു പ്രധാനമന്ത്രിയാകുമ്പോൾ, അദ്ദേഹത്തിന്റെ പ്രായോഗിക പരിജ്ഞാനത്തെയും പക്വമതിത്വത്തേയും ബഹുഭാഷാ പാണ്ഡിത്യത്തേയുംപറ്റി എഴുതാൻ ടൺ കണക്കിനു കടലാസാണ് ചെലവഴിക്കപ്പെട്ടത്. എഴുപത്തിമൂന്നുകാരനായ ഒരു ജ്ഞാനവൃദ്ധൻ എന്നു വിശേഷിപ്പിക്കപ്പെട്ട അദ്ദേഹത്തിലൂടെ ഇന്ത്യയുടെ ഭാവി ജാജ്ജ്വല്യമാനമായിത്തീരാൻ പോവുകയാണെന്ന് പ്രവചിക്കപ്പെട്ടു. എന്നാൽ അധികാരമേറ്റ് അധികനാൾ കഴിയുംമുമ്പുതന്നെ റാവു ആരാണെന്നും, അദ്ദേഹത്തിന്റെ ഉന്നമെന്താണെന്നും പതുക്കെപ്പതുക്കെ വെളിപ്പെട്ടു തുടങ്ങി. പൊതുജനാഭിപ്രായത്തെ കനത്ത മൗനംകൊണ്ട് നേരിട്ട അദ്ദേഹം, ചന്ദ്രഗുപ്ത സാമ്രാജ്യത്തെ തകർത്ത ചാണക്യനേക്കാൾ കുടിലകൗശലക്കാരനായിരുന്നുവെന്ന് ജനങ്ങൾക്ക് ബോദ്ധ്യപ്പെടാൻ കാലമേറെ വേണ്ടിവന്നില്ല. "എനിക്കൊരു കുടുംബമില്ല. ഏകനാണ് ഞാൻ. ലൗകിക ജീവിതത്തിൽ യാതൊരു കൗതുകങ്ങളും ഉള്ള ഒരാളല്ല ഞാൻ" എന്ന് പലവട്ടം പറഞ്ഞിരുന്ന നരസിംഹറാവു, പക്ഷെ പ്രവർത്തിച്ചത് ഒരു മൂന്നാംകിട രാഷ്ട്രീയക്കാരനെപ്പോലെ തരംതാണ നിലയിലായിരുന്നു. തന്റെ അധികാരത്തിന്റെ അടിസ്ഥാനമായ കോൺഗ്രസ് പാർട്ടിയെ ഏറാൻമൂളികളുടെ ഒരു കൂട്ടമാക്കിത്തീർക്കുകയായിരുന്നു അദ്ദേഹം ചെയ്തത്. തന്റെ ഇംഗിതം അനുസരിച്ച് തുള്ളുന്നവർക്കുമാത്രമായി കോൺഗ്രസിലെ ഉന്നത സ്ഥാനങ്ങൾ അദ്ദേഹം നൽകി. ഭരണരംഗത്തും അതുതന്നെയായിരുന്നു അദ്ദേഹത്തിന്റെ ശൈലി. സ്വതന്ത്ര ഇന്ത്യയുടെ ഓർമ്മയിൽ ഉണ്ടാകാത്ത വിധത്തിലായിരുന്നു അഴിമതി പെറ്റുപെരുകിയത്. നരസിംഹറാവുവുമായി ബന്ധപ്പെട്ട കുറ്റിച്ചൂൽപോലും ഒരു സുപ്രഭാതത്തിൽ കോടീശ്വരന്മാരായിത്തീർന്നു. എല്ലാവിധ രാഷ്ട്രീയ സദാചാരങ്ങളും മര്യാദകളും നിശ്ശബ്ദമായി ലംഘിക്കപ്പെട്ടു. തനിക്കൊരു കുടുംബമില്ലെന്ന് അവകാശപ്പെട്ടിരുന്ന നരസിംഹറാവുവിന്റെ മക്കളും മരുമക്കളും ബന്ധുക്കളും കാട്ടിക്കൂട്ടിയ കൊള്ളരുതായ്മകളും വിക്രിയകളും വിവരിക്കാൻ ആയിരംനാവുള്ള അനന്തനുപോലും സാധിക്കുമെന്നു തോന്നുന്നില്ല. അത്രയ്ക്ക് ജുഗുപ്സാവഹമായിരുന്നു അവരുടെ പ്രവർത്തികൾ. ഒരു വശത്ത് അവർ കോടികളുടെ ഉത്സവം ആഘോഷിക്കുമ്പോൾ, അദ്ദേഹത്തിന്റെ മന്ത്രിസഭാംഗങ്ങൾ എല്ലാ നിയമങ്ങളെയും കാറ്റിൽപ്പറത്തി കോടികൾ വാരിക്കൂട്ടുകയായിരുന്നു. അങ്ങനെ അവർ കോടികൾ വാരിക്കൂട്ടിയതൊന്നും നരസിംഹറാവു അറിയാതെ ആയിരുന്നില്ല. മറിച്ച് ആ വൃത്തികേടുകളിലെല്ലാം അദ്ദേഹവും പങ്കാളിയായിരുന്നുവെന്നാണ് ഡൽഹിയിലെ രാഷ്ട്രീയവൃത്തങ്ങൾ സൂചിപ്പിക്കുന്നത്.

ഡൽഹി രാഷ്ട്രീയത്തിലെ എല്ലാ ഊടുവഴികളെപ്പറ്റിയും നല്ല നിശ്ചയമുണ്ടായിരുന്ന നരസിംഹറാവു എക്കാലവും നിർദ്ദോഷിയുടെ പരിവേഷം അണിയുന്നതിൽ വിജയിച്ചിരുന്നു. ഇന്ദിരാഗാന്ധിയുടെയും, രാജീവ് ഗാന്ധിയുടെയും രാഷ്ട്രീയ ജീവിതത്തിലെ അണിയറയിൽ ചതുരുപായങ്ങളും ഒരുക്കുന്നതിൽ സജീവ പങ്കാളിയായിരുന്ന അദ്ദേഹത്തിന്, അവസരം വന്നപ്പോൾ അതൊക്കെത്തന്നെ അസാധാരണമായ കൈയടക്കത്തോടെ പ്രയോഗിക്കാൻ കഴിഞ്ഞിരുന്നു. എന്നാൽ അങ്ങനെ ചെയ്തതിന്റെ ഫലമായി അദ്ദേഹം തകർത്തെറിഞ്ഞത്, പൊതുജീവിതത്തിൽ സദാ പുലർത്തേണ്ട സത്യസന്ധതയെയായിരുന്നു.

എന്തിനാണ് അദ്ദേഹം ഈ വിധം പ്രവർത്തിച്ചത്? ഒരു കോൺഗ്രസ് രാഷ്ട്രീയക്കാരന് അഭിലഷിക്കാവുന്ന ഏറ്റവും ഉന്നതമായ സ്ഥാനം, ചരിത്രത്തിന്റെ വികൃതികൊണ്ട് അദ്ദേഹത്തിന് കൈവന്നു. അങ്ങനെ ലഭിച്ച പരമോന്നതമായ ആ പദവിയിലിരുന്ന്, ആ സ്ഥാനത്തെ കൂടുതൽ അന്തസ്സുള്ളതാക്കാൻ യത്നിക്കുന്നതിനു പകരം, ഉപജാപങ്ങളുടെയും അഴിമതികളുടെയും സ്വജനപക്ഷപാതത്തിന്റെയും കൂത്തരങ്ങാക്കി തരം താഴ്ത്തുകയാണ് അദ്ദേഹം ചെയ്തത്. അതുകൊണ്ടുതന്നെ, അദ്ദേഹത്തിന് ചരിത്രം മാപ്പു നൽകുകയില്ല.

●

ലക്കുഭായി പാഠക്കിനെ വഞ്ചിച്ച കേസിൽ സമൺസയയ്ക്കാൻ പ്രഥമദൃഷ്ട്യാ തെളിവുകളുണ്ടെന്നാണ് ഡൽഹിയിലെ അഡീഷണൽ സെഷൻസ് ജഡ്ജി അജിത് ഭരിഹോകെ കണ്ടെത്തിയിരിക്കുന്നത്. അതനുസരിച്ച സെപ്റ്റംബർ മുപ്പതാംതീയതി കോടതിയിൽ ഹാജരാകാൻ ജഡ്ജി ഉത്തരവിടുമ്പോൾ, പ്രസ്തുത കേസിലെ പ്രതികളായ ചന്ദ്രസ്വാമിയും മാമാജിയും ഹാജരായിരുന്നു. ഡൽഹി ചീഫ് മെട്രോപോളിറ്റൻ മജിസ്ട്രേറ്റ് പ്രേംകുമാറിന്റെ മുമ്പിലാണ് ഈ കേസ് ആദ്യം എത്തിയത്. പാഠക്ക് നൽകിയ മൊഴിയുടെ അടിസ്ഥാനത്തിൽ കോടതിയിൽ ഹാജരാകണമെന്ന് റാവുവിനോട് മജിസ്ട്രേറ്റ് ആവശ്യപ്പെട്ടിരുന്നതാണ്. എന്നാൽ അതിനെ റാവുവിന്റെ അഭിഭാഷകൻ സുപ്രീം കോടതിയിൽ ചോദ്യംചെയ്യുകയുണ്ടായി. ചീഫ് മെട്രോപോളിറ്റൻ മജിസ്ട്രേറ്റ് കോടതിയിൽ നിന്നും അഡീഷണൽ സെഷൻസിലേക്ക്, അങ്ങനെയാണ് കേസ് സുപ്രീംകോടതി മാറ്റിയത്.

ഇന്ത്യയിലേക്ക് ന്യൂസ്പ്രിന്റും പേപ്പർ പൾപ്പും കയറ്റി അയയ്ക്കുന്നതിനുള്ള കരാർ നേടിത്തരാമെന്ന വാഗ്ദാനത്തിന്റെ പേരിൽ 1983-ൽ ചന്ദ്രസ്വാമിയും, അദ്ദേഹത്തിന്റെ സെക്രട്ടറി മാമാജി എന്ന് വിളിക്കപ്പെടുന്ന കൈലാസ്നാഥ് അഗർവാളും ഒരു ലക്ഷം ഡോളർ വാങ്ങിയെന്നും, എന്നാൽ വാഗ്ദാനം പാലിക്കപ്പെട്ടില്ലെന്നുമായിരുന്നു പാഠക്ക് കോടതിയിൽ പരാതിപ്പെട്ടത്.

1983-ൽ വിദേശകാര്യമന്ത്രിയായിരുന്ന നരസിംഹറാവുവിനെ ന്യൂയോർക്കിൽവച്ച് സന്ദർശിച്ചപ്പോൾ ചന്ദ്രസ്വാമിയുമായി ഉണ്ടാക്കിയ ഇടപാട് നടത്താമെന്ന് അദ്ദേഹം ഉറപ്പുനൽകിയിരുന്നതായും പാഠക്ക് ആരോപിച്ചിരുന്നു. ഈ ആരോപണങ്ങൾ കോടതിയിൽ നൽകിയ മൊഴിയിലും പാഠക്ക് ആവർത്തിക്കുകയുണ്ടായി. ഇതിന്റെ അടിസ്ഥാനത്തിലാണ് മൊഴി രേഖപ്പെടുത്താനും പരാതി രേഖപ്പെടുത്താനും കോടതിയിൽ ഹാജരാകണമെന്ന് റാവുവിനോട് കോടതി ഉത്തരവായത്.

"നിയമവാഴ്ചയിൽ എനിക്ക് പരിപൂർണ്ണവിശ്വാസമുണ്ട്. എനിക്കെതിരെയുള്ള ആരോപണങ്ങളെല്ലാം വ്യാജമാണെന്ന് തെളിയുമെന്നതിലും എനിക്ക് വിശ്വാസമുണ്ട്."- കോൺഗ്രസ് പ്രസിഡന്റു സ്ഥാനത്തുനിന്നും ഒഴിയാനുള്ള തീരുമാനം പ്രഖ്യാപിച്ച നരസിംഹറാവു പറഞ്ഞു. കോൺഗ്രസ് പാർട്ടിയുടെ താല്പര്യം മുൻനിറുത്തി അണികളിൽ ചിന്താക്കുഴപ്പം ഒഴിവാക്കാനാണ് ഈ തീരുമാനം താൻ കൈക്കൊണ്ടതെന്നും അദ്ദേഹം കൂട്ടിച്ചേർത്തു.

1099 **കലാകൗമുദി** ഒക്ടോബർ 6, 1996
വില : 7.00 രൂപ







മുഖചിത്രം - വെച്ചൂർ പശുക്കൾ
ഫോട്ടോ - ശ്രീ. കെ.കെ. നജീബ്
ഡിസൈൻ - ശ്രീ. ഭട്ടതിരി



എം.പി. നാരായണപിള്ള

# പ്ലാനിംഗ് ബോർഡിന്റെ സാദ്ധ്യതകൾ

**താ**ഴെനിന്നു മുകളിലേക്കു പ്ലാൻ ചെയ്യുന്ന പുതിയ യുഗം ആരംഭിച്ചിരിക്കുകയാണല്ലോ കേരളത്തിൽ. ആയതിലേക്കു പ്ലാനിംഗ് ബോർഡ് പുനഃസംഘടിപ്പിക്കുകയും സാധാരണ മനുഷ്യരെ ചിലരെയൊക്കെ ഉൾപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

പഞ്ചവത്സരപദ്ധതികളാരംഭിച്ചിട്ടു ദശാബ്ദങ്ങൾ നിരവധി കഴിഞ്ഞു. അതുകൊണ്ടു വല്ല ഗുണവും ഉണ്ടായിട്ടുണ്ടോ എന്നു ചോദിച്ചാൽ, യോജനാഭവനിൽ നല്ലൊരു ലൈബ്രറി ഉണ്ടായി. എന്നെപ്പോലെ കുറേ മനുഷ്യരെ എഴുത്തുകാരും ചീട്ടുകളിക്കാരുമൊക്കെയാക്കി. രണ്ടുമണിക്കൂർ ജോലിക്ക് എട്ടുമണിക്കൂർ ജോലിയുടെ ശമ്പളം തന്നാൽ ഒരുമാതിരിപ്പെട്ടവരൊക്കെ എഴുത്തുകാരോ. ചിന്തകന്മാരോ ആയി മാറില്ലേ?

പഞ്ചവത്സരപദ്ധതികളുടെ ആദിപിതാമഹനായ ജോസഫ് സ്റ്റാലിൻ അക്കങ്ങളുടെ ആരാധകനായിരുന്നു-അക്ഷരങ്ങളുടെ ശത്രുവും.

ഉച്ചയ്ക്ക് ഉണരുന്ന സ്വഭാവം സ്വായത്തമാക്കിയതിനുശേഷം സ്റ്റാലിൻ നീണ്ട രാത്രികളിലൂടെ അക്കങ്ങളുമായി മല്ലിട്ടു. എന്നാൽ സ്പുട്നിക് വിട്ടിട്ടും ആറ്റംബോംബ് ആവശ്യത്തിലേറെ ഉണ്ടാക്കിയിട്ടും സൂപ്പർ പവറായി മാറിയിട്ടും സോവിയറ്റ് സമ്പദ്‌വ്യവസ്ഥ രക്ഷപ്പെട്ടില്ല. ഉൾനാടുകളിലെ ദാരിദ്ര്യം മാറിയില്ല.

ഇതിനു കാരണം കമ്മ്യൂണിസത്തിന്റെ ദാർശനികമായ ദൗർബല്യമായിരുന്നില്ല. പ്ലാനിംഗ് എന്ന ആശയത്തിന്റെ സമ്പൂർണ്ണമായ പരാജയമായിരുന്നു. റഷ്യയിലേതുപോലെ വലിയ ദുരന്തം നമ്മുടെ നാട്ടിൽ സംഭവിക്കാതിരുന്നത് ഇവിടെ ആരും 'പ്ലാനിംഗ്' ഗൗരവമായി എടുക്കാത്തതുകൊണ്ടു മാത്രമായിരുന്നു.

താഴെനിന്നു മുകളിലോട്ടു പ്ലാൻ ചെയ്താലും മുകളിൽനിന്നു താഴോട്ടു പ്ലാൻ ചെയ്താലും പ്രത്യേകിച്ചൊരു അർത്ഥവുമില്ലാത്ത കലാപരിപാടിയാണിത്. കാരണം നാളെ എന്തു സംഭവിക്കും എന്നത് പാഴൂർ പടിപ്പുരയിൽപ്പോയി കവടി നിരത്തിയാൽപ്പോലും കണ്ടുപിടിക്കാൻ വയ്യാത്ത കാര്യമാണ്. അപ്പോൾ ഒരു രാജ്യത്തിന്റെ ഭാവി 'പ്ലാൻ' ചെയ്യാമെന്നു കരുതുന്നതു തന്നെ ഊളത്തരമല്ലേ? അടുപ്പിച്ച് അഞ്ചു മൺസൂൺ ചതിച്ചാൽ തുറക്കുന്ന കണ്ണാണ്.

പിന്നെന്തിനാണ് ഈ പ്ലാനിംഗ് ബോർഡും, ഇതിന്റെ പുറത്തു ഖജനാവിലെ പണം ചെലവാക്കുന്നതുമൊക്കെ. തൊഴിലില്ലായ്മ പരിഹരിക്കുന്നതിനപ്പുറം വല്ല ലക്ഷ്യവുമുണ്ടോ?

പ്ലാനിംഗും പ്ലാനനുസരിച്ചുള്ള പ്രവൃത്തികളുമൊന്നും അർത്ഥവത്തല്ല.

അതേസമയം നമുക്കു ചുറ്റും കാണുന്ന യഥാർത്ഥ ലോകമെന്താണെന്ന് അധികാരികളെ ധരിപ്പിക്കാൻ പദ്ധതിക്കാർക്കു സാധിച്ചാൽപ്പോലും പ്ലാനിംഗ് ബോർഡ് വിലപ്പെട്ടതായി മാറും. സ്റ്റാറ്റിസ്റ്റിക്സിനപ്പുറമുള്ള യഥാർത്ഥ ലോകത്തെപ്പറ്റി നമ്മുടെ മന്ത്രിമാർക്കോ. ഉദ്യോഗസ്ഥമേധാവികൾക്കോ അറിയില്ല. അറിയുന്ന മട്ട് അവരുടെ വചനങ്ങളിലോ. പ്രവൃത്തികളിലോ നമ്മൾ കാണുന്നില്ല.

കേരളമെന്നു കേട്ടാൽ ഒരുമാതിരിപ്പെട്ട ഇരുകാലികളുടെ മനസ്സിൽ ആദ്യം വരുന്ന ചിന്ത തൊഴിലില്ലായ്മയാണല്ലോ. സർക്കാരിന്റെ കണക്കനുസരിച്ചു പത്തുമുപ്പത്തഞ്ചു ലക്ഷംപേർ തൊഴിലില്ലാതെ നടക്കുന്നുണ്ട് എന്നു പറയപ്പെടുന്നു. ഇതിന്റെ സത്യാവസ്ഥ അന്വേഷിക്കേണ്ട പണി പ്ലാനിംഗ് ബോർഡിനു നടത്താം.

ഈ കണക്കു ശരിയാണോ?

മുപ്പത്തഞ്ചു ലക്ഷം പേര് തൊഴിലില്ലാതെ നടന്നിട്ടും തെങ്ങുകയറാനായിട്ടോ, വീട്ടുജോലിക്കോ ഒരാളെ കിട്ടാനില്ലാത്തത് എന്തുകൊണ്ടാണ്? തിരുനൽവേലി ജില്ലയിലെ തമിഴന്മാർക്കു കേരളം അബുദാബിയായി മാറിയത് എന്തുകൊണ്ടാണ്? നമ്മുടെ തൊഴിലില്ലായ്മയുടെ കണക്കുകൾ പാടേ തെറ്റാണോ?

മുപ്പത്തഞ്ചു ലക്ഷം മനുഷ്യർ തൊഴിലില്ലാത്തവരെന്നു 'വീരവാദം' മുഴക്കി ചിലർ നടക്കുമ്പോൾ തൊഴിൽ ചെയ്യാൻ അയൽസംസ്ഥാനങ്ങളിൽനിന്ന് ആളുകളെ വരുത്തണമെങ്കിൽ അതിനൊരു കാരണം വേണം.

ഒന്നുകിൽ തൊഴിലില്ലായ്മയുടെ സ്ഥിതിവിവരക്കണക്കുകൾ ഊതിവീർപ്പിച്ച കള്ളക്കഥകളായിരിക്കും. അല്ലെങ്കിൽ ഭാവിയിൽ എന്തെങ്കിലും ഗുണം കിട്ടുമെന്നു പ്രതീക്ഷിച്ചു തൊഴിലുള്ളവർ എംപ്ലോയ്മെന്റ് എക്സ്ചേഞ്ചിൽപ്പോയി വെറുതേ പേരു രജിസ്റ്റർചെയ്തിട്ടു പോരുന്ന പരിപാടി ആയിക്കൂടെന്നില്ല.

മറ്റൊരു വഴിക്കാലോചിച്ചാൽ തൊഴിലില്ലായ്മ അഭിനയിക്കുന്ന ഈ മുപ്പത്തഞ്ചുലക്ഷവും മുടങ്ങാതെ ഭക്ഷണം കഴിക്കുന്നുണ്ട്. (ഇല്ലെങ്കിൽ പട്ടിണികിടന്നു മരിച്ച് ഇവരുടെ സംഖ്യ സ്വയം കുറയണമായിരുന്നു. അതു കുറയാത്തതിന്റെ അർത്ഥം ഇവർക്ക് എവിടെനിന്നെങ്കിലും ശാപ്പാടു കിട്ടുന്നുണ്ട് എന്നല്ലേ?)

കേരളത്തിലെ ചുറ്റുപാടുവച്ചു നോക്കിയാൽ ഒരു യുവാവിന് (അല്ലെങ്കിൽ യുവതിക്ക്) ജീവൻ നിലനിർത്താൻ വേണ്ട ചെലവ് ദിവസം പത്തു രൂപ-എംപ്ലോയ്മെന്റ് എക്സ്ചേഞ്ചിൽ രജിസ്ട്രേഷൻ പുതുക്കുന്നതടക്കം-എന്നു കൂട്ടുക.

അതായത് മുപ്പത്തഞ്ചുലക്ഷത്തിന്റെ പുറത്തു ചുരുങ്ങിയത് മൂന്നരക്കോടി രൂപയെങ്കിലും പ്രതിദിനം സമൂഹം ചെലവാക്കുന്നു. ടി സമൂഹം അച്ഛനമ്മമാരാകാം. നാട്ടുകാരാകാം. പാർട്ടിക്കാരാകാം. അധോലോകമാകാം. ആരായാലും ആണ്ടിൽ ഒരു ആയിരത്തി ഇരുനൂറു കോടിരൂപ തൊഴിലില്ലാത്തവർ തിന്നുന്നുണ്ട്.

ഇതിനു പകരമായി ഈ തൊഴിലില്ലാത്തവർ സമൂഹത്തിനു വല്ലതും കൊടുക്കുന്നുണ്ടോ? അതോ, ഒന്നും ചെയ്യാതിരുന്നു മനോരോഗികളായി മാറുകയാണോ?

ഇവിടെ നമ്മുടെ പ്രശ്നങ്ങൾക്കു സാമ്പത്തികത്തിനതീതമായി. സാംസ്കാരികമായ ഒരു മാനമാണ് കൈവരുന്നത്.

കേരളത്തിലെ തൊഴിലില്ലായ്മയുടെ യഥാർത്ഥ കാരണം കിട്ടുന്ന തൊഴിൽ കിട്ടുന്ന കൂലിക്കു ചെയ്യാനുള്ള വൈമനസ്യമാണ്. അതായത് തൊഴിലില്ലാത്തവനായി അഭിനയിച്ച് വെറുതെയിരിക്കുന്നതാണ് തെങ്ങിൽക്കയറാൻ പോകുന്നതിലും "യോഗ്യത" എന്ന പൊതു സ്നോബറി.

ഈ പ്രശ്നം 'സാമ്പത്തികമല്ല'; സാംസ്കാരികമാണ്. കൂലിപ്പണിക്കാരനാണ് തൊഴിലില്ലാതെ നടക്കുന്ന അഭ്യസ്തവിദ്യനെക്കാൾ യോഗ്യൻ എന്ന് അംഗീകരിക്കാനുള്ള നമ്മുടെ വൈമനസ്യം. പി. കൃഷ്ണപിള്ള തൊട്ട് ഇ.എം. ശങ്കരൻ നമ്പൂതിരിപ്പാടുവരെയുള്ള മുക്കാൽ നൂറ്റാണ്ടുകാലത്തെ ഇടതുപക്ഷ രാഷ്ട്രീയത്തിന്റെ "ബോട്ടം ലൈൻ" തെങ്ങുകയറുന്നവനോടും പാടത്തു പണിയെടുക്കുന്നവളോടുമുള്ള അവജ്ഞയിലല്ലേ എത്തിയത്? നമ്മുടെ "തൊഴിലാളിവർഗ്ഗ സംസ്കാരം" ചെന്നെത്തിയത് എവിടാണെന്നു നോക്കുക.

ഒറിജിനൽ കമ്മ്യൂണിസത്തിന്റെ വിശുദ്ധ ഗ്രന്ഥങ്ങളനുസരിച്ച് "തൊഴിലില്ലാതെ നടക്കുന്നവർ", 'ലുമ്പൻ' വിഭാഗത്തിലല്ലേ പെടുക?

മുപ്പത്തഞ്ചുലക്ഷമെന്ന് അവകാശപ്പെടുന്ന ഈ ലുമ്പൻ വിഭാഗത്തെക്കൊണ്ടു കൂലി കൊടുക്കാതെ പണിയെടുപ്പിക്കാൻ പറ്റില്ലേ? മലമ്പനിയും കോളറയുമൊക്കെ പടർന്നുപിടിക്കുന്നിടത്തു ചെയ്യാൻ പണികൾക്കാണോ കുറവ്? കൊതുകിനെ ഇല്ലാതാക്കാൻവേണ്ടി വെള്ളം കെട്ടിനില്ക്കുന്നതു നിറുത്തിയാൽത്തന്നെ എത്ര മാറ്റമുണ്ടാകും? തൂമ്പാ വാങ്ങാൻ കാശില്ലെങ്കിൽ കൈകൊണ്ടു മണ്ണുവാരിയിടാം.

ഏതു സേവനത്തിനും പകരം എന്തെങ്കിലും കൊടുക്കണം. കാശുതന്നെ വേണമെന്നില്ല. ഒരുമാസം സൗജന്യമായി കൊതുകു നിവാരണത്തിനു പോയാൽ പബ്ലിക് സർവീസ് കമ്മിഷൻ നിശ്ചയിച്ച അപ്പർ ഏജ് ലിമിറ്റ് രണ്ടു മാസം വർദ്ധിപ്പിക്കാം. മൂന്നുവർഷം സൗജന്യമായി ജോലിചെയ്താൽ ഒ.ബി.സി ആകാം. ആറുവർഷം സൗജന്യസേവനം മതി ഷെഡ്യൂൾഡ് കാസ്റ്റായി പ്രഖ്യാപിക്കാൻ. ഒമ്പതു വർഷം സൗജന്യസേവനം നടത്തിയാൽ ഷെഡ്യൂൾഡ് ട്രൈബും തോടനായ്ക്കനുമായി പ്രഖ്യാപിച്ചുവിടുക.

ഇത്തരം ലൊട്ടുക്ക് ഉപദേശങ്ങളാണ് നമ്മൾ പ്ലാനിംഗ് ബോർഡിൽനിന്നു പ്രതീക്ഷിക്കുന്നത്. വലിയവായിലെ വർത്തമാനമല്ല.



# സുഖ്റാം ഒരു തുടർക്കഥ



സുഖ്റാം - അറസ്റ്റിനുശേഷം

**വി**മാനത്തിൽനിന്നും വീൽച്ചെയറിൽ വന്നിറങ്ങിയ സുഖ്റാമിനെ അറസ്റ്റ് ചെയ്തു ജുഡിഷ്യൽ കസ്റ്റഡിയിലായതോടുകൂടി സുഖ്റാം അപവാദക്കഥയുടെ ഒന്നാം അദ്ധ്യായത്തിനു തിരശ്ശീല വീണിരിക്കുകയാണ്. നരസിംഹറാവുവിന്റെ മന്ത്രിസഭയിൽ കമ്മ്യൂണിക്കേഷൻസ് വകുപ്പുമന്ത്രിയായിരുന്ന സുഖ്റാമിന്റെ മൻഡി (ഹിമാചൽ പ്രദേശ്)യിലെ കൂറ്റൻ സൗധത്തിൽ അലക്ഷ്യമായി കൂട്ടിയിട്ടിരുന്ന കെട്ടുകളിൽനിന്നും 3.66 കോടി രൂപ സി.ബി.ഐ കണ്ടെടുത്തതോടെയാണല്ലോ ടെലികോം മേഖലയിലെ അഴിമതികളുടെ ഒരല്പം പുറത്തുവന്നത്.

ആഗസ്റ്റ് പതിനാറാം തീയതിയായിരുന്നു സുഖ്റാമിന്റെ വസതിയിൽനിന്നും 3.66 കോടി രൂപ സി.ബി.ഐ കണ്ടെടുത്തത്. "അവസാനം അയാളെ കുരുക്കാൻ കഴിഞ്ഞു" എന്നാണ് ആ കണ്ടെത്തലിനെത്തുടർന്നു ടെലികോം വൃത്തങ്ങളുടെ പ്രതികരണം. ഇതിന്റെ ചുവടുപിടിച്ചു ഹിമാചൽപ്രദേശിലും. ഡൽഹിയിലും നടത്തിയ പരിശോധനയിൽ ആ തുക വീണ്ടും വർദ്ധിച്ചു നാലു കോടിയായി. അനധികൃതമായ ഈ തുക കണ്ടെത്തിയതിന്റെ അടിസ്ഥാനത്തിൽ സുഖ്റാമിനെ പ്രധാന പ്രതിയാക്കി സി.ബി.ഐ ഒരു അഴിമതിക്കേസുണ്ടാക്കി. മൾട്ടി അക്സസ് റൂറൽ റേഡിയോ എക്വിപ്മെന്റ് (എം.എ.ആർ.ആർ) വിതരണം ചെയ്യുന്നതിന് 1.68 കോടി രൂപയുടെ ഒരു കോൺട്രാക്ട് നല്കുകവഴി ഹൈദരബാദിലെ അഡ്‌വാൻസ്ഡ് റേഡിയോ മാസ്റ്റ് ലിമിറ്റഡിനെ (എം.ആർ.എം) വഴിവിട്ടു സഹായിക്കാൻ സുഖ്റാം എല്ലാ ചട്ടങ്ങളും കാറ്റിൽപ്പറത്തിയെന്നായിരുന്നു കേസ്. ആ കേസിലെ കൂട്ടുപ്രതിയായ ഡി.ഒ.ടിയിലെ സീനിയർ ഉദ്യോഗസ്ഥയായ റൂണു ഘോഷിനെ നേരത്തേ അറസ്റ്റ് ചെയ്തിരുന്നു. ആ അറസ്റ്റിനു പിന്നാലേ എ.ആർ.എമ്മിന്റെ ഉടമസ്ഥനായ പട്ടാരു രാമറാവുവും അകത്തായി.

ഇതോടെ അടിസ്ഥാന ടെലഫോൺ ബന്ധ സംവിധാനത്തിലും സെല്ലുലാർ ഫോൺ സർവീസിലും സ്വകാര്യമേഖയ്ക്കു പ്രവേശനം അനുവദിച്ചുകൊണ്ടു നടപ്പാക്കിയ ടെലി കമ്മ്യൂണിക്കേഷൻസ് രംഗത്തെ ഉദാരവത്കരണത്തെ പാളംതെറ്റിക്കാൻ ഈ അറസ്റ്റുകളും കോഴപ്പണം കണ്ടെടുക്കലും കാരണമായേക്കുമെന്ന ആശങ്ക ഉയർന്നുവന്നിരിക്കയാണ്. ബേസിക്. സെല്ലുലാർ ഫോൺ സർവീസുകൾക്കു നല്കിയിട്ടുള്ള ലൈസൻസുകൾ മുഴുക്കെ റദ്ദാക്കണമെന്ന മാർക്സിസ്റ്റ് എം.പി. അശോക്മിത്രയുടെ ആവശ്യമാണ് ഈ ആശങ്കയ്ക്കു വഴിതെളിച്ചത്. കമ്മ്യൂ

ണിക്കേഷൻരംഗത്തെ ഉദാരവത് കരണത്തിന് ഈ സംഭവങ്ങളൊന്നും തടസ്സമാവുകയില്ലെന്ന ധനമന്ത്രി ചിദംബരത്തിന്റെ പ്രസ്താവനകൊണ്ടൊന്നും മാറുന്നതല്ല ഈ ആശങ്ക. സെല്ലുലാർ ഫോൺ സർവീസിന്റെ കാര്യത്തിൽ ഗവൺമെന്റിനു പിന്നോക്കം മാറാൻ വയ്യാത്തവിധം കാര്യങ്ങൾ പുരോഗമിച്ചുകഴിഞ്ഞു. 1900 കോടി രൂപയാണ് സെല്ലുലാർ ഫോൺ സർവീസിന്റെ ലൈസൻസായി ഗവൺമെന്റ് പിരിച്ചിട്ടുള്ളത്. അക്കാര്യത്തിൽ മറിച്ചൊരു തീരുമാനമെടുത്താൽ ഭാരിച്ച ഈ തുക മടക്കി നല്കാൻ ഗവൺമെന്റ് ബാദ്ധ്യസ്ഥമാകുമെന്നുതന്നെയല്ല, വിദേശ നിക്ഷേപകർക്കിടയിൽ അത് ഉൽക്കണ്ഠ സൃഷ്ടിക്കുകയും ചെയ്യും. ഡൽഹി, ബോംബെ, കൽക്കത്ത, എന്നീ മെട്രോകളിൽ സെല്ലുലാർ ഫോൺ സർവീസ് ആരംഭിച്ചുകഴിഞ്ഞു. മറ്റു കേന്ദ്രങ്ങളിൽ ഈ സർവീസ് തുടങ്ങുന്നതിനുള്ള അവസാനത്തീയതിയായി നിശ്ചയിച്ചിരിക്കുന്നതു ഡിസംബർ പന്ത്രണ്ടാണ്. രാജ്യത്തെ ഇരുപതു ടെലികോം മേഖലകളായി വിഭജിച്ചാണ് ഈ ലൈസൻസുകൾ നല്കിയിട്ടുള്ളത്. അതിൽത്തന്നെ ഉത്തർപ്രദേശിനെ വടക്കും കിഴക്കും സർക്കിളുകളായും വിഭജിച്ചിരിക്കുന്നു. ബാംഗ്ളൂർ, ഹൈദരാബാദ്, പൂനെ, അഹമ്മദ്ബാദ് എന്നീ പ്രമുഖ നഗരങ്ങളിൽ ഒക്ടോബറോടെ സെല്ലുലാർ ഫോൺ സർവീസ് നിലവിൽ വരും. കോടികൾ കൈമറിഞ്ഞിട്ടുണ്ടെന്നു കരുതുന്ന സെല്ലുലാർ ഫോൺ സർവീസ് ഇടപാടുകൾ ഇനിയും അന്വേഷണവിധേയമായിട്ടില്ലെന്നതിൽ സുഖ്റാമിന് ആശ്വസിക്കാമെങ്കിലും, ഇപ്പോൾ തുടങ്ങിയിരിക്കുന്ന അന്വേഷണം നിഷ്പക്ഷമായി മുന്നോട്ടു കൊണ്ടുപോയാൽ പലതും പുറത്തുവരുമെന്നതു തീർച്ചയാണ്. കമ്മ്യൂണിക്കേഷൻസ് ഡിപ്പാർട്ടുമെന്റിലെ (ഡി.ഒ.ടി) ഒരുയർന്ന ഉദ്യോഗസ്ഥൻ അതേപ്പറ്റി പറയുന്നത് ഇങ്ങനെയാണ്. "സുഖ്റാം മന്ത്രിയായിരുന്ന കാലത്ത് 1200-1500 കോടി രൂപയുടെ കോഴ കൈമറിഞ്ഞിട്ടുണ്ട്. ഉദ്യോഗസ്ഥന്മാർ, ഇടനിലക്കാർ, ടെലികോം സ്ഥാപനങ്ങളിലെ ഉന്നതന്മാർ എന്നിവർക്കായി ഇതിൽ പകുതി വീതിക്കപ്പെട്ടിട്ടുണ്ട്. ബാക്കി പകുതി ചെന്നുവീണത് രാഷ്ട്രീയക്കാരുടെ കീശകളിലും." ഓരോ കരാറും പെട്ടെന്നു പ്രവർത്തനക്ഷമമാക്കാൻ മൊത്തം തുകയുടെ പത്തു ശതമാനം ദക്ഷിണയായി നല്കണം. "സ്പീഡ് മണി" എന്നാണ് ഇത് വിശേഷിപ്പിക്കപ്പെടുന്നത്. ഏതു കരാറും അവസാനമായി അംഗീകരിക്കാൻ മന്ത്രിസമക്ഷം ഫയലുകൾ സമർപ്പിക്കപ്പെടണമെന്നതായിരുന്നു സുഖ്റാം നടപ്പാക്കിയ ഉത്തരവ്. മുൻകാലങ്ങളിലെ രീതി അതായിരുന്നില്ല. ഡി.ഒ.ടി ചെയർമാൻ ഈ ഇടപാടുകളിൽ കടന്നുവരാറില്ലായിരുന്നു. സാധാരണഗതിയിൽ ടെലികോം കമ്മിഷനിലെ ഫിനാൻസ് മെംബറുടെ അംഗീകാരത്തോടെ കമ്മിഷനിലെ പ്രൊഡക്ഷൻ അംഗമാണ് കരാറുകൾ ഉറപ്പിക്കുന്നത്. എന്നാൽ സുഖ്റാം മന്ത്രിയായതോടെ ആ കീഴ്വഴക്കങ്ങൾ തട്ടി ദൂരെയെറിഞ്ഞു. പലപ്പോഴും സുഖ്റാം നേരിട്ടു പർച്ചേസ് ഓർഡർ നല്കി. അപ്പോഴൊന്നുംതന്നെ ടെൻഡർ പരസ്യപ്പെടുത്തുകയോ, കമ്മിഷനിലെ ടെക്നിക്കൽ ഇവാലുവേഷൻ കമ്മിറ്റിയുടെ അഭിപ്രായം ആരായുകയോ ചെയ്തിരുന്നില്ല.

പുതുതായി ടെലഫോൺ ലൈനുകളും പബ്ളിക് കാൾ ഓഫീസുകളും അനുവദിക്കുന്നതും മറ്റൊരു വരുമാനമാർഗ്ഗമായിരുന്നു. മന്ത്രിയുടെ ക്വോട്ടയിൽപ്പെടുത്തി ഔട്ട് ഓഫ് ടേൺ പെർമിറ്റുകൾവഴിയാണ് ഈ രംഗത്തും ലക്ഷങ്ങൾ വാരിക്കൂട്ടിയിരുന്നത്. കഴിഞ്ഞ മൂന്നുകൊല്ലത്തിനിടയിൽ ആയിരത്തോളം പുതിയ കണക്ഷനുകളും പി.സി.ഒ പെർമിറ്റുകൾ നല്കുകയുണ്ടായി. ഒരു ലൈൻ അനുവദിക്കുന്നതിന് മിനിമം കൈക്കൂലി അയ്യായിരം രൂപയായിരുന്നു. ഈ കണക്കനുസരിച്ചു പ്രതിമാസം അൻപതു ലക്ഷം രൂപയായിരുന്നു അവിഹിതമായി സമ്പാദിച്ചത്.


സുഖ്റാമിന്റെ രണ്ടു വസതികൾ

ഹൈദരബായി എ.ആർ.എമ്മിനു നല്കിയ കോൺട്രാക്ടാണ് സുഖ്റാമിന്റെ വസതിയിൽ സി.ബി.ഐയെ എത്തിച്ചത്. 1992-ൽ മൂവായിരം എം.എ.ആർ.ആർ സെറ്റുകൾ വാങ്ങുന്നതിനായി ഡി.ഒ.ടി ടെൻഡർ വിളിച്ചിരുന്നു. ക്രിസ്റ്റൽ, സിന്തസൈസർ ടൈപ്പുകളിലുള്ള എം.എ.ആർ.ആർ സെറ്റുകളായിരുന്നു ലഭ്യമായിരുന്നത്. അതിൽ സിന്തസൈസർ മോഡലായിരുന്നു ആധുനികവും പ്രവർത്തനത്തിനു സൗകര്യവും. എന്നാൽ അതു പ്രത്യേകമായി ചൂണ്ടിക്കാണിച്ചുകൊണ്ടായിരുന്നില്ല ടെൻഡർ അറിയിപ്പു പുറത്തിറക്കിയത്. രണ്ടുതരത്തിനും പ്രത്യേകം വില കാണിക്കണമെന്നും ടെൻഡറിൽ വ്യവസ്ഥ ചെയ്തിരുന്നില്ല. മൂവായിരം എണ്ണത്തിനായിരുന്നു ടെൻഡറിൽ ആവശ്യപ്പെട്ടിരുന്നതെങ്കിലും അഞ്ഞൂറെണ്ണമായിരുന്നു ആദ്യം വാങ്ങിയത്. അതിൽ ക്രിസ്റ്റൽ ഇനത്തിലുള്ള മുന്നൂറെണ്ണം എ.ആർ.എമ്മിൽനിന്നും വാങ്ങി. ബാക്കി ഇരുനൂറെണ്ണം നല്കിയത് ശ്യാം ടെലികോമായിരുന്നു. സിന്തസൈസർ ഇന





കടപ്പാട് : ടൈംസ് ഒഫ് ഇന്ത്യ

ത്തിലുള്ളതായിരുന്നു അവ. 3.84 ലക്ഷം രൂപയായിരുന്നു ഒരെണ്ണത്തിന്റെ വില. അഞ്ഞൂറു സെറ്റുകളുടെ പ്രവർത്തനം തൃപ്തികരമായതിന്റെ അടിസ്ഥാനത്തിൽ രണ്ടായിരത്തി അഞ്ഞൂറിനുള്ള ഓർഡറും നല്കി. എ.ആർ.എമ്മിനും ശ്യാം ടെലികോമിനും തൊള്ളായിരം വീതമുള്ള ഓർഡറാണ് നല്കിയത്. കസ്റ്റംസ് ഡ്യൂട്ടിയിൽ കുറവു വരുത്തിയ പശ്ചാത്തലത്തിൽ ഓരോന്നിന്റെയും വില 3.35 ലക്ഷം രൂപയാക്കി. ഏതിനത്തിലുള്ള ഉപകരണം നല്കണമെന്ന് ഉത്തരവിൽ വ്യവസ്ഥ ചെയ്തിരുന്നില്ലെന്നാണു ശ്യാം ടെലകോം കേന്ദ്രങ്ങൾ പറയുന്നത്. സിന്തസൈസർ മാതൃകയിലുള്ള അറുനൂറെണ്ണവും ക്രിസ്റ്റൽ മാതൃകയിലുളള മുന്നൂറെണ്ണവും നല്കാനായിരുന്നു എ.ആർ.എം സന്നദ്ധമായത്. ഓർഡർ നല്കിയ ഉപകരണങ്ങളുടെ വിലയിൽ ഓരോന്നിനും 37000 രൂപ വീതം കുറയ്ക്കണമെന്ന് ഇവാലുവേഷൻ കമ്മിറ്റിയിലെ ഒരംഗം ആവശ്യപ്പെട്ടതിനെത്തുടർന്നാണ് കുഴപ്പം തലപൊക്കുന്നത്. മറ്റു സീനിയർ ഉദ്യോഗസ്ഥന്മാരും ഈ ആവശ്യത്തെ അനുകൂലിച്ചു. എന്നാൽ ഈ വിധം വിലകുറയ്ക്കണമെന്ന നിർദ്ദേശം സ്വേച്ഛാപരമാണെന്ന് എ.ആർ.എം പരാതിപ്പെടുകയും, ക്രിസ്റ്റൽ ഇനത്തിലുള്ള ഉപകരണത്തിന്റെ ഓർഡർ നാനൂറ്റി അൻപതായി വർദ്ധിപ്പിക്കണമെന്ന് ആവശ്യപ്പെടുകയും ചെയ്തു. ഡി.ഒ.ടിയിലെ ഉദ്യോഗസ്ഥന്മാരിൽനിന്നുള്ള സൂചനകൾ അനുസരിച്ചാണ് നൂറ്റി അൻപതെണ്ണംകൂടി നിർമ്മിച്ചതെന്നും അവർ ചൂണ്ടിക്കാട്ടിയിരുന്നു. ഈ രണ്ടാവശ്യങ്ങളും ഫിനാൻസ് ഡയറക്ടർ റൂണു ഘോഷ് സ്വീകരിക്കുകയും അതു മന്ത്രി ശരിവയ്ക്കുകയും ചെയ്തു. നാനൂറ്റി അൻപത് ഉപകരണങ്ങൾക്കു മുപ്പത്തിയേഴായിരം രൂപ വീതം കുറയ്ക്കാത്തതു കാരണം നഷ്ടമായത് 1.67 കോടി രൂപയായിരുന്നു.


രുണു ഘോഷ്

നാലുകൊല്ലം സുഖ്റാം കമ്മ്യൂണിക്കേഷൻസ് മന്ത്രിയായിരുന്നു. ഏതാണ്ട് ഇരുപതിനായിരം കോടി രൂപയുടെ കോൺട്രാക്ടുകളാണ് "ഈ കാലഘട്ടത്തിൽ ഡി.ഒ.ടി നല്കിയത്. ഈ കോൺട്രാക്ടുകളെല്ലാം പരിശോധിക്കണം. കോഴയായി കോടിക്കണക്കിനു രൂപ പലരുടെയും കൈയിൽ അമർന്നിട്ടുണ്ട്." ഡി.ഒ.ടിയിലെ ഒരുദ്യോഗസ്ഥൻ അതേപ്പറ്റി പറഞ്ഞു. ഉപകരണം വാങ്ങുന്നതു സംബന്ധിച്ച എല്ലാ ഫയലുകളും തന്റെ മുമ്പിൽ കൊണ്ടുവരണമെന്ന് 1993-ൽ സുഖ്റാം ഉത്തരവിടുന്നതോടെയാണ് കുഴപ്പം തുടങ്ങുന്നത്. ടെലികോം കമ്മിഷൻ ചെയർമാനായിരുന്ന എൻ. വിട്ടൽ ഇതിനോടു വിയോജിച്ചു. മുമ്പെങ്ങും ഇല്ലാത്ത ഒരു പതിവാണിതെന്നും, കീഴ്വഴക്കങ്ങളുടെ ലംഘനമാണിതെന്നുമായിരുന്നു തന്റെ വിയോജിപ്പിനുള്ള കാരണമായി അദ്ദേഹം ചൂണ്ടിക്കാട്ടിയത്. പക്ഷേ, സുഖ്റാം അയഞ്ഞില്ല. പാർലമെന്റിൽ ഉന്നയിക്കപ്പെടുന്ന ചോദ്യങ്ങൾക്ക് ഉത്തരം നല്കുന്നതു മന്ത്രിയാണെന്നതായിരുന്നു അതിനു സുഖ്റാം ചൂണ്ടിക്കാട്ടിയ ന്യായം. "ശുദ്ധ മണ്ടത്തരമായിരുന്നു ഈ നിലപാട്. എല്ലാ ഫയലുകളും കാണാതെതന്നെയായിരുന്നു, കഴിഞ്ഞ നാല്പതു കൊല്ലമായി മന്ത്രിമാർ പാർലമെന്റിൽ ചോദ്യങ്ങൾക്ക് ഉത്തരം നല്കിയിരുന്നത്."

ടെലഫോൺ ഡിപ്പാർട്ട്മെന്റിലേക്ക് ഉപകരണം വാങ്ങുന്നതിനു സുവ്യക്തമായ നടപടിച്ചട്ടങ്ങളുണ്ട്. വളരെ സങ്കീർണ്ണമാണത്. ടെൻഡർ ഇവാലുവേഷൻ കമ്മിറ്റി, ടെക്നിക്കൽ-ഫിനാൻഷ്യൽ വകുപ്പുകൾ, ടെലികോം കമ്മിഷൻ എന്നിവയെല്ലാം ബന്ധപ്പെട്ടു നില്ക്കുന്നതാണ് ഈ സംവിധാനം. അത്തരം കടമ്പകളെല്ലാം പിന്നിട്ട് ടെലികോം കമ്മിഷൻ ചെയർമാൻ വഴിയാണ് ഉത്തരവിനായി മന്ത്രിസമക്ഷം ഫയൽ എത്തുന്നത്. എന്നാൽ ഈ സംവിധാനത്തെ നോക്കുകുത്തിയാക്കിയ സുഖ്റാം, ചില അവസരങ്ങളിൽ ഉപകരണങ്ങൾ വാങ്ങുന്നതിനുള്ള ഉത്തരവ് നേരിട്ടു നല്കിയിരുന്നു. അതുപോലെതന്നെ തന്റെ മുമ്പിൽ സമർപ്പിക്കപ്പെടുന്ന ഫയലുകളുടെ നിഗമനങ്ങൾക്കു കടകവിരുദ്ധമായ തീരുമാനങ്ങളും അദ്ദേഹം കൈക്കൊണ്ടിരുന്നു. മറ്റൊരു മാറ്റം അദ്ദേഹം വരുത്തിയത് എം.ടി.എൻ.എല്ലിനെയും ഡി.ഒ.ടിയെയും ഒന്നിച്ചുചേർത്ത് ഉപകരണങ്ങൾക്ക് ഓർഡർ നല്കുന്ന പതിവായിരുന്നു. എം.ടി.എൻ.എൽ ഒരു കോർപ്പറേഷനാണ്. പക്ഷേ, കോർപ്പറേഷനെയും ഡിപ്പാർട്ടുമെന്റിനെയും ഒന്നിച്ചാക്കാൻ അദ്ദേഹത്തിനു യാതൊരു മടിയുമുണ്ടായില്ല. രണ്ടു സ്ഥാപനങ്ങൾ ചേർന്ന് ഉപകരണങ്ങൾക്ക് ഓർഡർ നല്കിയാൽ, അതു വലിയ ഓർഡറായിരിക്കുമെന്നും അങ്ങനെ കുറഞ്ഞ വിലയ്ക്ക് ഉപകരണങ്ങൾ കിട്ടുമെന്നുമായിരുന്നു അദ്ദേഹം അതിനു നല്കിയ വിശദീകരണം. അതുപോലെ വർഷാവർഷം ഉപകരണങ്ങൾ വാങ്ങിയിരുന്ന പതിവു മാറ്റി രണ്ടുവർഷത്തിലൊരിക്കലാക്കി. സ്വന്തം ഇഷ്ടപ്രകാരം മന്ത്രി തന്നെ ഓർഡർ നല്കിയതാണ്-ഇരുനൂറു കോടി രൂപയ്ക്കുള്ള ഫൈബർ ഓപ്ടിക് കേബിളിന്റെ കാര്യം. എച്ച്.എഫ്.സി.എൽ കമ്പനിക്കായിരുന്നു ഈ ഓർഡർ നല്കിയത്. ടെൻഡറൊന്നും ഇതിനായി വിളിച്ചിരുന്നില്ല. "ഈ ഉത്തരവിൽ നിന്നും ഡിപ്പാർട്ടുമെന്റിനെ രക്ഷിക്കാനായി ഇക്കാര്യം ഞങ്ങൾ ഇലക്ഷൻ കമ്മിഷന്റെ ശ്രദ്ധയിൽ കൊണ്ടുവന്നു. തിരഞ്ഞെടുപ്പുകാലത്ത് ഇത്തരം ഓർഡറുകൾ നല്കരുതെന്ന് അപ്പോൾ ഇലക്ഷൻ കമ്മിഷൻ വിലക്കിയതുകൊണ്ടു ഞങ്ങൾ രക്ഷപ്പെട്ടു." ഡി.ഒ.ടിയിലെ ഒരുദ്യോഗസ്ഥൻ

വെളിപ്പെടുത്തി.

സുഖ്റാമിനു പകരം കമ്മ്യൂണിക്കേഷൻ മന്ത്രിയായി വന്ന ബെനി പ്രസാദ് വർമ്മ ആദ്യം ചെയ്തത്, സുഖ്റാമുമായി അടുപ്പമുള്ളവരുൾപ്പെടെ ഡി.ഒ.ടിയിലെ ഉന്നതശ്രേണിയിലുള്ള ഉദ്യോഗസ്ഥന്മാരുടെ സ്ഥലംമാറ്റമായിരുന്നു. ഉപകരണങ്ങൾ വാങ്ങുന്നതിൽ സുഖ്റാമുമായി സഹകരിച്ചു പ്രവർത്തിച്ചിരുന്ന എം.കെ. ഗാർഗ് (ഡെപ്യൂട്ടി ഡയറക്ടർ ജനറൽ), അനിത സോണി (ഡെപ്യൂട്ടി ഡയറക്ടർ ജനറൽ, ഫിനാൻസ്), രുചിര മുഖർജി (ഫിനാൻസ് ഡയറക്ടർ) സ്ഥലംമാറ്റപ്പെട്ടു. ഒരു മാഫിയയെപ്പോലെയാണ് ഇവർ പ്രവർത്തിച്ചിരുന്നതെന്നാണ് ടെലികോം കേന്ദ്രങ്ങൾ ഈ സ്ഥലംമാറ്റങ്ങളെ പരാമർശിച്ചു പ്രതികരിച്ചത്.

സുഖ്റാമിന്റെ ഭരണകാലത്തായിരുന്നു ടെലികോം ഉപകരണനിർമ്മാണം നടത്തുന്ന നിരവധി കമ്പനികൾ രംഗം കൈയടക്കുന്നത്. ഹിമാചൽ ഫ്യൂച്ചറിസ്റ്റിക് കമ്മ്യൂണിക്കേഷൻസ് ലിമിറ്റഡ് (എച്ച്.എഫ്.സി.എൽ), ശ്യാം ടെലികോം ലിമിറ്റഡ്, എ.ആർ.എം ലിമിറ്റഡ്, സ്റ്റെർലൈറ്റ് ഇൻഡസ്ട്രീസ് ലിമിറ്റഡ്, വികാസ് ഹൈബ്രിഡ് ലിമിറ്റഡ് എന്നിവ അവയിൽ ചിലതു മാത്രമാണ്. ഈ കമ്പനികളെല്ലാം വളർന്നതാകട്ടെ, പൊതുമേഖലാ സ്ഥാപനങ്ങളായ ഇന്ത്യൻ ടെലഫോൺ ഇൻഡസ്ട്രീസിനെയും ഭാരത് ഇലക്ട്രോണിക്സിനെയും തളർത്തിക്കൊണ്ടാണ്. 1991 വരെ ടെലികോം ഉപകരണങ്ങളുടെ നിർമ്മാണത്തിന്റെ കുത്തക പൊതുമേഖലാസ്ഥാപനങ്ങൾക്കായിരുന്നു. ആ രംഗത്തേക്കു സ്വകാര്യക്കമ്പനികളെ കടത്തിവിട്ടത് ടെലികോം നയത്തിൽ വരുത്തിയ ഉദാരവത്കരണത്തിന്റെ അടിസ്ഥാനത്തിലായിരുന്നു. സ്വകാര്യക്കമ്പനികളുടെ അഭൂതപൂർവ്വമായ വളർച്ചയ്ക്ക് ഇതു വഴിയൊരുക്കുകയുണ്ടായി. ഈ കമ്പനികളുടെ വളർച്ചയാകട്ടെ, വിസ്മയാവഹവുമായിരുന്നു. 1992-93-ൽ 14.24 കോടി രൂപയുടെ ടേണോവറായിരുന്നു എച്ച്.എഫ്.സി.എല്ലിന്റേത്. അത് 1995-96 ആയപ്പോൾ 260 കോടി രൂപയായി കുതിച്ചുകയറി. ശ്യാം ടെലികോം 1.47 കോടിയിൽനിന്ന് 89.10 കോടി രൂപയുടെയും എ.ആർ.എം ലിമിറ്റഡ് 2.5 കോടിയിൽനിന്ന് 225 കോടി രൂപയുടെയും ടേണോവറാണ് ഉണ്ടാക്കിയത്. ഡി.ഒ.ടിയിൽനിന്നുള്ള കോൺട്രാക്ടുകളാണ് ഈ വളർച്ചയ്ക്കു കാരണം. ടെലികോം ഉപകരണങ്ങൾ ഡി.ഒ.ടി മാത്രമാണ് വാങ്ങുന്നത്. എന്നിട്ടും ഇത്ര ഭീമമായ അഴിമതിക്ക് അത് എങ്ങനെ വഴിവച്ചു എന്നതു പരിശോധിക്കേണ്ട കാര്യമാണ്. ഒരു സ്വകാര്യമേഖലയിലെ പ്രതിനിധി അതിനു നല്കുന്ന വിശദീകരണം ഇപ്രകാരമാണ്. "ഡി.ഒ.ടിയുടെ കാരുണ്യകടാക്ഷം കാത്തിരിക്കുന്നവരാണ് സ്വകാര്യമേഖലയിലെ കമ്പനികൾ. ഡി.ഒ.ടിയിൽനിന്നുള്ള കോൺട്രാക്ട് കിട്ടുന്നില്ലെങ്കിൽ ആ കമ്പനികളുടെ പ്രവർത്തനം തകരും. അതുകൊണ്ട് കോൺട്രാക്ടുകൾ നേടിയെടുക്കാൻ ആ കമ്പനികൾ വിഹിതവും അവിഹിതവുമായ എല്ലാ വഴികളും തേടും. സ്വാഭാവികമായും

(ശേഷം 60-ാം പേജിൽ)



# നിയമത്തിന്റെ മനുഷ്യമുഖം

വി.ആർ. ജ്യോതിഷ്



**നി**യമത്തിന്റെ രാജവീഥിയിലൂടെ ഏഴുകുതിരകളെ പൂട്ടിയ തേരോടിച്ചുകൊണ്ട് ഇനി തിരിച്ചുവരാത്തവിധം ഒരാൾ കടന്നുപോയി. മൂർക്കാട്ട് പത്മനാഭമേനോൻ എന്ന എം.പി. മേനോൻ. നീതിദേവതയുടെ തുലാസിൽ ഒരിക്കലും ഏറ്റിറക്കങ്ങളുണ്ടാകാത്ത, നിയമ പുസ്തകത്തിന്റെ വരികളെ ഒരിക്കലും ദുർവ്യാഖ്യാനം ചെയ്യാത്ത, സമൂഹത്തിലെ താഴേത്തട്ടിലുള്ളവരോട് തികഞ്ഞ സഹാനുഭൂതിയുണ്ടായിരുന്ന ഒരാദർശത്തിന്റെ നിഴലിൽ ജീവിച്ച ന്യായാധിപൻ കഴിഞ്ഞ ശനിയാഴ്ച രാത്രി പതിനൊന്നുമണിയോടെ അന്തരിക്കുമ്പോൾ നിയമചരിത്രത്തിന് മൂല്യമുള്ള ഒരദ്ധ്യായം നഷ്ടപ്പെടുകയായിരുന്നു.

പാനമുറിയുടെ ചതുരത്തിനുള്ളിൽ ജടിലമായ നിയമവേദാന്തത്തെ മനഃപാഠമാക്കി കമ്പോളാടിസ്ഥാനത്തിൽ വിപണനം ചെയ്യാനല്ല എം.പി.മേനോൻ അഭിഭാഷകവൃത്തിയിലേക്കു വന്നത്. മറിച്ച് സമൂഹത്തിലെ സാധാരണജീവിതത്തിന്റെ ചൂടും ചൂരും അറിഞ്ഞ് അതിനൊരു തണലായിട്ടായിരുന്നു. കേരളത്തിൽ ട്രേഡ് യൂണിയൻ പ്രസ്ഥാനങ്ങൾക്ക് നിയമപരമായ അടിത്തറയും, സാധുതയും സൃഷ്ടിച്ചതിൽ പ്രമുഖ പങ്ക് എം.പി. മേനോനുണ്ടായിരുന്നു. സമർത്ഥനായ വിദ്യാർത്ഥി എന്നതുമുതൽ അതുല്യനായ നിയമജ്ഞൻ എന്നതുവരെ പലമേഖലകളിലും പരന്നുകിടക്കുന്ന മേനോന്റെ ജീവിതം സുതാര്യവും ഋജുവുമാണ്.

1925 ആഗസ്റ്റിൽ വടക്കാഞ്ചേരി കുറുപ്പത്ത് രാമൻമേനോന്റെയും, മൂർക്കനാട്ട് കൊച്ചുനാരായണി അമ്മയുടെയും മകനായാണ് എം.പി.മേനോൻ ജനിച്ചത്. സർക്കാർ സർവീസിൽ ഗുമസ്തനായിരുന്നു അച്ഛൻ. രണ്ടു സഹോദരൻമാരും രണ്ടുസഹോദരിമാരുമായി അഞ്ചുമക്കൾ. സന്തുഷ്ടകുടുംബമായിരുന്നെങ്കിലും ഏറെക്കഴിയും മുമ്പുതന്നെ മേനോൻ ജീവിതത്തിൽ ആദ്യത്തെ ദുരന്തമറിഞ്ഞു. അച്ഛന്റെ മരണം. അന്ന് കേവലം നാലുവയസ്സുള്ള കുട്ടിയായിരുന്നു എം.പി. മേനോനെങ്കിലും വല്ലാത്ത ഒരാഘാതമായി അച്ഛന്റെ മരണം അദ്ദേഹത്തെ പിന്തുടർന്നിരുന്നതായി സഹോദരനും വിഖ്യാത നോവലിസ്റ്റുമായ എം.കെ.മേനോൻ (വിലാസിനി) സൂചിപ്പിച്ചിട്ടുണ്ട്. അച്ഛന്റെ മരണത്തെ തുടർന്ന് എം.പി.മേനോൻ അമ്മാവനായ ബാലകൃഷ്ണമേനോനോടൊപ്പം എറണാകുളത്തേക്ക് താമസം മാറി. എട്ടാം ക്ലാസുവരെ അദ്ദേഹം അമ്മാവനോടൊപ്പം നിന്നാണ് പഠിച്ചത്. അറിയപ്പെടുന്ന ഒരു കോൺട്രാക്റ്ററായിരുന്ന അമ്മാവന്റെ സംസാരത്തിൽ എപ്പോഴും തൊഴിലാളികളായിരുന്നു. ഇതാവാം, ഒരു പക്ഷേ മേനോനെ തൊഴിലാളികളിലേക്കും, അവരുടെ വേദനകളിലേക്കും കൂടുതൽ അടുപ്പിച്ചത്.

## വാഗ്മിത

**എ**റണാകുളം ശ്രീരാമവർമ്മ ഹൈസ്ക്കൂളിലാണ് മേനോൻ എട്ടാം ക്ലാസുവരെ പഠിച്ചത്. അക്കാലത്ത് സ്കൂളിലെ ഏറ്റവും സമർത്ഥനായ വിദ്യാർത്ഥിയായിരുന്നു അദ്ദേഹം. അസാധാരണമായ പ്രസംഗപാടവം അന്നേ പ്രകടിപ്പിച്ചിരുന്നു. അക്കാരണം കൊണ്ടുതന്നെ അദ്ധ്യാപകരുടെയും, വിദ്യാർത്ഥികളുടെയും പ്രത്യേക പ്രീതിക്ക് അദ്ദേഹം പാത്രമായി. ഒൻപതും പത്തും ക്ലാസുകൾ വടക്കാഞ്ചേരി ഹൈസ്ക്കൂളിലായിരുന്നു. ഉയർന്ന മാർക്കോടെയാണ് അന്ന് പത്താം ക്ലാസ് പാസ്സായത്.

തൃശ്ശൂർ സെന്റ് തോമസ് കോളേജിൽ ആരംഭിച്ച ഉന്നതവിദ്യാഭ്യാസം മേനോന്റെ ജീവിതത്തിലെ മറ്റൊരു വഴിത്തിരിവായി. ലോകത്തുള്ള വിവിധ ദർശനങ്ങളും, തത്വശാസ്ത്രങ്ങളും മേനോൻ പരിചയപ്പെട്ടത് ഇവിടെ വച്ചാണ്. ഗാന്ധിജിയുടെ നേതൃത്വത്തിൽ സ്വാതന്ത്ര്യസമരം ഉച്ചാവസ്ഥയിലായിരുന്നെങ്കിലും മേനോനെ ആകർഷിച്ചത് റഷ്യയിലെ തൊഴിലാളി വിപ്ലവമായിരുന്നു. സോഷ്യലിസമെന്ന ആശയസംഹിതയെ മേനോൻ മുറുകെപ്പിടിച്ചതും ഇവിടം മുതൽക്കാണ്. രണ്ട് സഹോദരന്മാരോടൊപ്പം ഒരു വാടകവീട്ടിലാണ് അദ്ദേഹം താമസിച്ചിരുന്നത്. സാഹിത്യതത്പരനായ വിലാസിനി ലോക ക്ലാസിക് ഗ്രന്ഥങ്ങളിൽ തന്റെ





*എം.പി. മേനോൻ*

ശ്രദ്ധ കേന്ദ്രീകരിച്ചപ്പോൾ എം.പി.മേനോൻ മൂലധനം പോലുള്ള ഗ്രന്ഥങ്ങളും, ചാർവാക സിദ്ധാന്തങ്ങളുമാണ് പ്രത്യേക പഠനത്തിന് തിരഞ്ഞെടുത്തത്. അങ്ങനെ മൂന്നുസഹോദരന്മാരും വിവിധ വിഷയങ്ങളിൽ പ്രാവീണ്യം നേടാൻ തന്നെ അക്കാലം വിനിയോഗിച്ചു.

തൃശ്ശൂർ സെന്റ് തോമസ് കോളേജിൽ ബിരുദപഠനത്തിനുപോയ എം.പി. മേനോന്റെ പെട്ടിയും കിടക്കയും മാത്രമാണ് വീട്ടിൽ തിരിച്ചെത്തിയത്. കൂട്ടത്തിൽ ഒരെഴുത്തുമുണ്ടായിരുന്നു. സോഷ്യലിസം മഹത്തായ ഒരാശയമാണെന്നും, അത് പ്രാവർത്തികമാകേണ്ടത് ലോകത്തിന്റെ പുരോഗതിക്ക് അനിവാര്യമാണെന്നും, അതിന്റെ പ്രചാരണാർത്ഥം താൻ നാടുവിടുകയാണെന്നുമായിരുന്നു കത്തിന്റെ ചുരുക്കം. അല്പം അന്ധാളിപ്പോടെത്തന്നെയാണ് വീട്ടുകാർ കത്തിനെ എതിരേറ്റത്. എന്നാൽ 1945-ൽ തൃശ്ശൂർ സെന്റ് തോമസ് കോളേജിലെ എം.പി. മേനോന് മദ്രാസ് സർവ്വകലാശാലയുടെ ബി.എ. പരീക്ഷയ്ക്ക് രണ്ടാം റാങ്കുണ്ടായിരുന്നു.

## ബോംബെയിൽ

**1945**-ൽ നാടുവിട്ട മേനോൻ ഏകദേശം അഞ്ചുവർഷക്കാലം ഇന്ത്യയിലെ വിവിധ സ്ഥലങ്ങളിലെത്തുകയും, പുരോഗമന സംഘടനകളുമായി സഹകരിക്കുകയും ചെയ്തു.

എന്നാൽ ബോംബെയിലാണ് അദ്ദേഹം കൂടുതൽ സമയവും ചെലവഴിച്ചത്. അവിടെ രൂപംകൊണ്ടിരുന്ന വിവിധ ട്രേഡ് യൂണിയനുകളുമായി സഹകരിച്ച മേനോന് കേരളത്തിൽ ട്രേഡ് യൂണിയനുകൾ നയിക്കാനുള്ള പാടവം കൈവന്നത് അവിടെ നിന്നാണ്. കേരളത്തിലെന്നപോലെ ബോംബെയിലും സോഷ്യലിസ്റ്റ് ആശയങ്ങളോട് ആഭിമുഖ്യമുള്ള രീതിയിലാണ് ട്രേഡ് യൂണിയനുകൾ വളർന്നുവന്നത്. ദേശീയ മുഖ്യധാരയിൽ നിന്ന് അകന്ന ഒരു രാഷ്ട്രീയ വീക്ഷണമായിരുന്നു ഇത്തരമൊരു സമീപനത്തിലേക്ക് മേനോനെ കൊണ്ടെത്തിച്ചത്.

1950-ൽ ബോംബെയിൽ നിന്നും കേരളത്തിലെത്തിയ മേനോനെ ഒരു പുതിയ രാഷ്ട്രീയാന്തരീക്ഷമാണ് എതിരേറ്റത്. സ്വാതന്ത്ര്യാനന്തരം കേരളത്തിൽ രാഷ്ട്രീയ ധ്രുവീകരണം സംഭവിക്കുന്ന സമയമായിരുന്നു. ദേശീയ മുഖ്യശക്തിയായി കോൺഗ്രസ്സും. കോൺഗ്രസ്സുമായി താത്വികവിയോജിപ്പുള്ള സോഷ്യലിസ്റ്റുകളും വ്യക്തമായ രണ്ടു ചേരികളിലായി നിലയുറപ്പിച്ചിരുന്നു. സോഷ്യലിസ്റ്റുകൾ തന്നെ രണ്ടുപാതയിലൂടെയായിരുന്നു സഞ്ചാരം. പഴയ കോൺഗ്രസ് സോഷ്യലിസ്റ്റുകളുടെ ഇന്ത്യൻ സോഷ്യലിസ്റ്റു പാർട്ടിയും, കേരള സോഷ്യലിസ്റ്റു പാർട്ടിയും. തിരുക്കൊച്ചിയിൽ ഏറെ സജീവം കേരള സോഷ്യലിസ്റ്റുപാർട്ടിയായിരുന്നു. മത്തായി മാഞ്ഞൂരാനായിരുന്നു പാർട്ടി നേതൃത്വം. ഇതിന് പശ്ചാത്തലമായത് 1942-ലെ ക്വിറ്റിന്ത്യാ സമരത്തെ തുടർന്ന് സ്റ്റുഡൻസ് ഫെഡറേഷനിൽ നിന്ന് കുറേപ്പേർ ദേശീയ വിദ്യാർത്ഥിസംഘടനയിൽ അംഗങ്ങളായതായിരുന്നു. അതിലൊരാളായിരുന്നു എം.പി.മേനോനെങ്കിലും കേരള സോഷ്യലിസ്റ്റ് പാർട്ടിയിലാണ് അദ്ദേഹം സജീവമായത്.

കെ. എസ്. പിയുടെ സജീവപ്രവർത്തകനായിരുന്ന മേനോൻ ട്രേഡ് യൂണിയനുകൾ രൂപീകരിക്കുന്നതിലായിരുന്നു ശ്രദ്ധ കേന്ദ്രീകരിച്ചത്. തൊഴിലാളികളെ രാഷ്ട്രീയ പ്രബുദ്ധരാക്കുന്നതിലും അവരെ സ്വാതന്ത്ര്യത്തെക്കുറിച്ച് ബോധവാന്മാരാക്കുന്നതിലും ശ്രദ്ധിച്ചു. അങ്ങനെ സംഘടിത തൊഴിലാളി ശക്തിരൂപം കൊള്ളുകയും. പലയിടത്തും കൂലിക്കൂടുതലും സമയബന്ധിത ജോലിയും ആവശ്യപ്പെട്ട് പണിമുടക്കുകൾ പൊട്ടിപ്പുറപ്പെടുകയും ചെയ്തു. ഈ സാഹചര്യത്തിലാണ് 1952-ൽ കേരള സോഷ്യലിസ്റ്റ് പാർട്ടിക്കെതിരെ തിരുക്കൊച്ചി സർക്കാർ നിയമനടപടികൾ കൊണ്ടുവരുന്നത്. തുടർന്ന് പല നേതാക്കളോടുമൊപ്പം ഒളിവിൽപ്പോയ എം.പി.മേനോൻ വടക്കാഞ്ചേരിയിലെ മച്ചാട് എന്ന സ്ഥലത്ത് ഒളിവിൽ കഴിഞ്ഞിരുന്നതായി മരുമകൻ പി.രാമചന്ദ്രൻ ഓർമ്മിക്കുന്നു.

## സോഷ്യലിസ്റ്റ്

**കേ**രള സോഷ്യലിസ്റ്റു പാർട്ടിക്കു മേലുള്ള നിയന്ത്രണം അധികകാലം നീട്ടിക്കൊണ്ടുപോകാൻ കഴിയാത്ത സാഹചര്യമാണ് തുടർന്ന് സംജാതമായത്. അങ്ങനെ 1945-ൽ തിരുക്കൊച്ചി സംസ്ഥാനത്ത് പൊതുതിരഞ്ഞെടുപ്പ് വരുകയും, ഇളങ്കുളം മണ്ഡലത്തിൽ നിന്ന് എം.പി.മേനോൻ വൻഭൂരിപക്ഷം നേടി നിയമസഭയിലെത്തുകയും ചെയ്തു. ഒരു രാഷ്ട്രീയക്കാരൻ എന്ന നിലയിലുള്ള തന്റെ കഴിവ് അദ്ദേഹം തെളിയിച്ചത് ഇക്കാലയളവിലാണ്. വിവിധ ട്രേഡ് യൂണിയനുകൾ പുതുതായി രൂപം കൊണ്ടു. മേജർ യൂണിയൻ നേതാവ് എന്ന നിലയിൽ പ്രസിദ്ധനായ മേനോനാണ് കൊച്ചി നഗരത്തിൽ ആദ്യമായി ബസ് സർവീസസ് കോപ്പറേറ്റീവ് സൊസൈറ്റി രൂപീകരിച്ചത്. ടാറ്റാ എംപ്ലോയിസ് യൂണിയൻ, തൃശ്ശൂർ ഓട് വർക്കേഴ്സ് ആർബിട്രേഷൻ ബോർഡ്, റ്റോഡി വർക്കേഴ്സ് വെൽഫയർ ഫണ്ട് തുടങ്ങിയവ മേനോന്റെ ശ്രദ്ധേയ നേട്ടങ്ങളായിരുന്നു. ഇക്കാല ഘട്ടത്തിലാണ് അദ്ദേഹം കൈരളി എന്ന പേരിൽ ഒരു പ്രസ്സ് സ്ഥാപിച്ചത്. തൊഴിലാളി സംബന്ധമായ ലഘുലേഖകൾ ഇവിടെ നിന്ന് അച്ചടിച്ചിരുന്നു. ബേബിജോണിനെപ്പോലെയുള്ള രാഷ്ട്രീയ പ്രവർത്തകർ മേനോന്റെ ഉറ്റസുഹൃത്തുക്കളായതും ഈ കാലയളവിലാണ്.



*മേനോനും കുടുംബവും*

## രാഷ്ട്രീയത്തോട് വിട

**രാ**ഷ്ട്രീയമായി ഇത്രയും ഉന്നതിയിലിരുന്ന കാലത്താണ് അദ്ദേഹം ജീവിതത്തിന്റെ മറ്റൊരു മേഖലയിലേക്ക് ചുവടുവച്ചത്. രാഷ്ട്രീയപ്രവർത്തനം ഉപേക്ഷിക്കുകയാണെന്ന് പ്രഖ്യാപിച്ച മേനോൻ എറണാകുളം ഗവൺമെന്റ് ലോകോളേജിൽ നിയമപഠനത്തിന് ചേർന്നു. 1953-ൽ തിരുക്കൊച്ചി സർക്കാർ കൊണ്ടുവന്ന സംസ്ഥാന പൊതുസുരക്ഷിതത്വനിയമത്തിന്റെ സാധുതയെ കോടതിയിൽ ചോദ്യം ചെയ്തത് അന്ന് വക്കീലല്ലായിരുന്ന മേനോനായിരുന്നു. വിശാല കേരളം എന്ന ആശയമായിരുന്നിരിക്കണം ഒരു


*നിയമത്തിന്റെ ഊരാക്കുടുക്കുകളിൽ കുടുങ്ങാത്ത ജീവിതം*

പക്ഷേ മേനോനെ അതിന് പ്രേരിപ്പിച്ചത്. അതെന്തായാലും 1959-ൽ ഒന്നാം റാങ്കോടെ ബി.എൽ. പാസ്സായ മേനോൻ 1960-ൽ സന്നതെടുത്ത് അഡ്വ. എം.കെ.നാരായണമേനോന്റെ ജൂനിയറായി പ്രാക്ടീസ് ആരംഭിക്കുകയും വളരെച്ചുരുങ്ങിയ കാലം കൊണ്ടു തന്നെ പ്രഗല്ഭനായ വക്കീൽ എന്ന പേര് സമ്പാദിക്കുകയും ചെയ്തു. 1970-ൽ കലൂരിൽ സ്ഥിരതാമസമാക്കി.

രാഷ്ട്രീയത്തിൽ സജീവമായിരുന്ന എം.പി.മേനോൻ എന്തുകൊണ്ട് രാഷ്ട്രീയം ഉപേക്ഷിച്ചു. വളരെക്കുറച്ചു പേരോടു മാത്രമേ അദ്ദേഹം അക്കാര്യം സംസാരിച്ചിട്ടുള്ളൂ. ട്രേഡ് യൂണിയനുകളും സോഷ്യലിസ്റ്റ് ആശയങ്ങളുടെ പ്രചാരണവുമായി നടന്ന മേനോൻ പെട്ടെന്ന് രാഷ്ട്രീയമുപേക്ഷിക്കാൻ ഒരു കാരണം സോഷ്യലിസ്റ്റ് പ്രസ്ഥാനങ്ങളുടെ പോക്കിൽ അദ്ദേഹം അസംതൃപ്തനായിരുന്നു എന്നതുതന്നെ. തൊഴിലാളി താത്പര്യങ്ങൾക്ക് വിരുദ്ധമായ പ്രവണതകൾ അന്നേ നമ്മുടെ സോഷ്യലിസ്റ്റ് സംഘടനകളിൽ പ്രകടമായിരുന്നു. എങ്കിലും മേനോൻ വക്കീലായിരുന്ന പതിനെട്ടുവർഷവും ഒരു മുതലാളിക്കും വേണ്ടി വാദിക്കുകയില്ല എന്ന തന്റെ പ്രതിജ്ഞ കാത്തുസൂക്ഷിച്ചു. മാനേജുമെന്റുകൾക്ക് എം.പി.മേനോൻ ഒരു പേടിസ്വപ്നം തന്നെയായിരുന്നു. മറ്റു വക്കീലന്മാരും തൊഴിൽ സംബന്ധമായ കേസുകളിൽ മേനോന്റെ ഉപദേശം തേടിയെത്തിയിരുന്നു. തൊഴിലാളികളിൽ നിന്ന് അദ്ദേഹം വളരെക്കുറച്ചു ഫീസ് മാത്രമേ വാങ്ങിയിരുന്നുള്ളൂ. മേനോന്റെ ശവസംസ്കാര ചടങ്ങിൽ പങ്കെടുക്കാനെത്തിയവരിൽ ഏറെപ്പേരും തൊഴിലാളികളായിരുന്നു എന്നതു തന്നെ 'വക്കീൽ സാറി'നോട് അവർക്കുള്ള ആദരവു വിളിച്ചറിയിച്ചുകൊണ്ടായിരുന്നു.

## ന്യായാധിപന്റെ കസേരയിൽ

**1978**-ൽ അദ്ദേഹം ഹൈക്കോടതി ജഡ്ജിയായി സ്ഥാനമേറ്റു. ഒൻപതുവർഷം ജഡ്ജിയായി സേവനം അനുഷ്ഠിച്ചു. ഇക്കാലയളവിൽ ഏറെ പ്രമാദമായ പല കേസുകൾക്കും അദ്ദേഹം വിധി പറഞ്ഞു. 1985-ൽ കേരള ബാർ കൗൺസിലും തങ്കപ്പൻപിള്ളയെന്ന വ്യക്തിയും കക്ഷികളായ കേസ്. വൈദ്യുതി നിരക്ക് വർദ്ധനവിനെതിരേയുള്ള ഒരു സ്വകാര്യ ഹർജി. പ്രസ് പാസ് കേസ്. 1981-ൽ ജമീല. മൂസ എന്നിവർ കക്ഷികളായ കേസ്. 1980-ൽ ദാസ് നായിക്കും നാരായണനും തമ്മിലുള്ള കേസ് ഇങ്ങനെ ചരിത്രത്തിന്റെ എക്കാലത്തെയും ശ്രദ്ധ അർഹിക്കുന്ന കേസുകൾക്ക് വിധി പറഞ്ഞത് എം.പി. മേനോനായിരുന്നു. തന്റേതായ ധിഷണയും, ആർജ്ജവവും അദ്ദേഹം വിധി ന്യായത്തിൽ പ്രകടിപ്പിച്ചിരുന്നു. 1987-ലെ കേരള ഹൈക്കോടതി ജേർണൽ പരിശോധിച്ചാൽ ഒരു ന്യായാധിപൻ എന്ന നിലയിൽ അദ്ദേഹം എത്രമാത്രം ആദരണീയനായിരുന്നു എന്ന് മനസ്സിലാവും. 1987-ൽ അദ്ദേഹം നടത്തിയ വിടവാങ്ങൽ പ്രസംഗത്തിൽ ' ഒരു ജഡ്ജിക്കു വേണ്ട എല്ലാ പരിമിതികളും എനിക്കുമുണ്ടായിരുന്നു' എന്ന് പറഞ്ഞിട്ടുണ്ടെങ്കിലും റിട്ടയർമെന്റിനുശേഷം പല കമ്മീഷനുകളുടെയും തലപ്പത്ത് മേനോനായിരുന്നു എന്നതിനുകാരണം നീതിപീഠത്തിനോട് അദ്ദേഹത്തിനുണ്ടായിരുന്ന സത്യസന്ധമായ സമീപനം കൊണ്ടായിരുന്നു. കേരളത്തിൽ ഏറെ വിവാദമായതും, രാഷ്ട്രീയ സാമൂഹികരംഗത്തെ വൻതോക്കുകളുടെ മക്കൾ ഉൾപ്പെട്ടതുമായ മാർക്ക്‌ലിസ്റ്റു കേസ് അന്വേഷിക്കാൻ ജസ്റ്റിസ് സുബ്രഹ്മണ്യം പോറ്റി ശുപാർശ ചെയ്തത് എം.പി. മേനോനെയായിരുന്നു. എങ്ങനെ ഇത്തരം അഴിമതികൾ സംഭവിക്കുന്നു. ഇതിനെ എങ്ങനെ നേരിടണം, പരീക്ഷ സമ്പ്രദായം എങ്ങനെ കാര്യക്ഷമമാക്കാം എന്നിവയെക്കുറിച്ചെല്ലാം ഒരു മാർഗ്ഗരേഖ അവതരിപ്പിച്ചുകൊണ്ടാണ് മേനോൻ റിപ്പോർട്ട് സമർപ്പിച്ചതെങ്കിലും സർക്കാരിന് അത് തൊടാൻ ഭയമാണ് എന്ന അവസ്ഥയാണ് ഇന്നുമുള്ളത്. [illegible] കോർപ്പറേഷനിലെ രണ്ട് [illegible] തട്ടിക്കൊണ്ടുപോയ കേസും [illegible] അദ്ദേഹമായിരുന്നു. 1987-ൽ റിട്ടയർ ചെയ്തെങ്കിലും മരണം വരെയും ന്യായാധിപനായുള്ള തന്റെ സപര്യ അദ്ദേഹം തുടരുകതന്നെ ചെയ്തു. കല്ലട ഇറിഗേഷൻ പ്രൊജക്ടുമായി ബന്ധപ്പെട്ട് നടന്ന അഴിമതിക്കേസാണ് അദ്ദേഹം [illegible] അന്വേഷിച്ചത്. അതിന്റെ റിപ്പോർട്ട് സമർപ്പിച്ചെങ്കിലും ഇതുവരെയും [illegible] നടപടികൾ ഉണ്ടായിട്ടില്ല.

സമർത്ഥനായ ന്യായാധിപൻ എന്നതിലുപരി ഒരു മനുഷ്യസ്നേഹിയായിരുന്നു ജസ്റ്റിസ് എം.പി.മേനോൻ. പ്രകൃതിയെയും, പൂക്കളെയും സ്നേഹിച്ച വ്യക്തിയായിരുന്നു അദ്ദേഹം. ഹൈക്കോടതി ജഡ്ജിയായിരിക്കുമ്പോൾ പോലും അദ്ദേഹം പതിവായി തേക്കടിയാത്ര നടത്തിയിരുന്നു. അദ്ദേഹത്തിന്റെ ആൽബം നിറയെ തേക്കടിയുടെ ദൃശ്യഭംഗിയാണ്. തേക്കടിയിലെ പുൽത്തകിടിയിലിരുന്ന് കാറ്റുകൊള്ളുന്നതിനെക്കുറിച്ച് അദ്ദേഹം പലപ്പോഴും സുഹൃത്തുക്കളോട് വാചാലനാകുമായിരുന്നു.

പ്രകൃതിയെ സ്നേഹിച്ചതുപോലെ മേനോൻ സിഗററ്റിനെയും സ്നേഹിച്ചു. മേനോന്റെ പുകവലി ഏറെ സംസാരവിഷയമായിട്ടുണ്ട്. 1978-ൽ ആദ്യത്തെ ഹാർട്ട് അറ്റാക്ക് ഉണ്ടാകുന്നതുവരെ അത് തുടർന്നു. അതിനുശേഷം പുകവലി നിശ്ശേഷം ഇല്ലാതായി.

## ക്രിക്കറ്റ് പ്രേമി

**തി**കഞ്ഞ ഒരു ക്രിക്കറ്റ് ഭ്രാന്തനായിരുന്നു മേനോൻ. ക്രിക്കറ്റ് കളിക്കുന്നതിൽ പ്രത്യേക താത്പര്യം ഉണ്ടായിരുന്നു. എല്ലാ അന്താരാഷ്ട്ര മത്സരങ്ങളും ശ്രദ്ധിച്ചിരുന്ന മേനോന് എല്ലാ കളികളിലും ഇന്ത്യ ജയിക്കണമെന്ന് പ്രത്യേകം താത്പര്യമുണ്ടായിരുന്നു. മാത്രമല്ല ലോകത്തെ പ്രമുഖ കളിക്കാരുടെ പ്രകടനം അദ്ദേഹം സൂക്ഷ്മമായി വിലയിരുത്തിയിരുന്നു. ക്രിക്കറ്റുകളിപോലെ ചീട്ടുകളിക്കുന്നതിലും താത്പര്യമുണ്ടായിരുന്ന അദ്ദേഹം. ഓണക്കാലത്ത് തുടർച്ചയായി അഞ്ചുദിവസം വരെ ചീട്ടുകളിച്ചിരുന്നു. വെജിറ്റേറിയൻ ഭക്ഷണം അദ്ദേഹത്തിന്റെ പ്രത്യേകതയായിരുന്നു. ബാഹ്യമായി ഈശ്വരനിൽ വിശ്വസിക്കുകയോ അമ്പലങ്ങളിൽ പോവുകയോ അദ്ദേഹത്തിന്റെ സ്വഭാവമായിരുന്നില്ല.

മികച്ച വായനാശീലം മേനോന്റെ സവിശേഷതയായിരുന്നു. എറണാകുളം പബ്ലിക് ലൈബ്രറിയിലെ ഒട്ടുമിക്ക ഗ്രന്ഥങ്ങളും അദ്ദേഹം വായിച്ചിട്ടുണ്ട്. 1960-കാലത്ത് സ്വന്തമായി കൈരളി പ്രസ് നടത്തിയിരുന്ന സമയത്ത് രണ്ടു പുസ്തകങ്ങൾ എഴുതിയിട്ടുണ്ട്. 'ലെനിൻ', 'ബോണസ്' എന്നീ പേരുകളിൽ. റഷ്യയോടും സോഷ്യലിസ്റ്റ് ആശയങ്ങളോടുമുള്ള ആദരവാണ് ലെനിൻ എന്ന ഗ്രന്ഥത്തിലുള്ളതെങ്കിൽ തൊഴിലാളികളോടുള്ള മമതയാണ് ബോണസ് എന്ന ഗ്രന്ഥം.

## ഫലിതങ്ങൾക്കിടയിൽ

**തി**കഞ്ഞ നർമ്മചാതുര്യം മേനോന്റെ പ്രത്യേകതയായിരുന്നു. 1960 മുതൽ '65 വരെ

(ശേഷം 61-ാം പേജിൽ)





വി.എസ്. രാജേഷ്

# അട്ടപ്പാടിക്ക് ഒരിറ്റു കണ്ണീരെങ്കിലും



**ഭ**രിക്കുന്നവർ മാറിയാലും ഭരണത്തിന്റെ അലകും പിടിയും മാറാൻ അത്ര എളുപ്പമല്ലെന്നു പൊതുവേ പറയാറുണ്ട്.

വികസനവും ആസൂത്രണവുമൊക്കെ ജനങ്ങളുടെ സമഗ്ര പുരോഗതിക്കുവേണ്ടി ആഘോഷമായി നടക്കുമ്പോഴാണ് അട്ടപ്പാടിയിൽ അധികൃതരുടെ അനാസ്ഥ 39 പേരുടെ ജീവൻ കൊയ്തത്.

മരണം വിതച്ചു പടർന്ന രോഗം അജ്ഞാത രോഗമായി ആദ്യം ചിത്രീകരിച്ച ആരോഗ്യ വകുപ്പ് അധികൃതർ പിന്നീടു കോളറയാണെന്നു സ്ഥിരീകരിച്ചു.

ആദ്യമരണം നടന്നുകഴിഞ്ഞ് ഇരുപതു ദിവസം കഴിഞ്ഞശേഷമാണ് പ്രതിരോധപ്രവർത്തനങ്ങൾ നടത്തിയത്. ഇതു പറയുന്നത് മറ്റാരുമല്ല. സംഭവത്തെക്കുറിച്ചു വിശദമായ അന്വേഷണം നടത്തിയ കേരള നിയമസഭയുടെ പട്ടികജാതി-പട്ടികവർഗ്ഗ ക്ഷേമ സമിതിയാണ്.

1996 ജൂലൈ ആദ്യമാണ് മൺമറഞ്ഞുവെന്നും, ഉന്മൂലനം ചെയ്തുവെന്നുമൊക്കെ കൊട്ടിഘോഷിക്കപ്പെട്ട കോളറ അട്ടപ്പാടി മേഖലയിൽ മരണതാണ്ഡവമാടിയത്. ശുദ്ധജല വിതരണം ഏർപ്പെടുത്തിയിട്ടില്ലാത്ത പ്രദേശങ്ങളിലാണ് രോഗബാധയുണ്ടായതെന്നു സമിതി നിയമസഭയ്ക്കുമുമ്പാകെ സമർപ്പിച്ച റിപ്പോർട്ടിൽ പറയുന്നു.

പ്രധാനമായും കുടിവെള്ളത്തിൽക്കൂടിയാണ് കോളറബാധയുണ്ടാകുന്നത്. പല ആദിവാസി ഊരുകളിലും കിണറുകൾ ഉണ്ടെങ്കിൽപ്പോലും അവിടെ അധിവസിക്കുന്ന ജനങ്ങളുടെ അജ്ഞതമൂലം പുഴയിലെ വെള്ളമാണ് കുടിവെള്ളമായി ഉപയോഗിക്കുന്നത്. (നൂറു ശതമാനം സാക്ഷരത കൈവരിച്ചുവെന്ന് കേരളം ഊറ്റംകൊള്ളുമ്പോൾ. ആ കണക്കിൽ ഇക്കൂട്ടർ പെടുകയില്ലെന്നുണ്ടോ......? ബോധവത്കരണത്തിനുവേണ്ടി ലക്ഷങ്ങൾ പൊടിച്ചതും ഇവിടെയായിരുന്നു.) അട്ടപ്പാടി ആദിവാസിമേഖലയിൽ ആകെയുള്ള നൂറ്റിനാല്പതിലേറെ ഊരുകളിൽ 21 ഊരുകളിൽ മാത്രമാണ് ശുദ്ധജലവിതരണ സംവിധാനം ഏർപ്പെടുത്തിയിട്ടുള്ളത്. നാല്പത് ഊരുകളിലേ കിണറുകളുള്ളൂ. ബാക്കി ഊരുകളിൽ കുടിവെള്ളം എത്തിക്കാൻ യാതൊരു സംവിധാനവും ഏർപ്പെടുത്തിയിട്ടില്ലെന്ന് നിയമസഭാ സമിതിയുടെ ചെയർമാൻ സി.പി. ബാലൻ വൈദ്യർ എം.എൽ.എ പറഞ്ഞു.

എം.എൽ.എമാരായ എ.വി. അബ്ദുറഹിമാൻ ഹാജി. ഭാർഗ്ഗവിതങ്കപ്പൻ, രാധാരാഘവൻ. കെ.എ. ചന്ദ്രൻ, എ.കെ. മണി, റ്റി. നാണുമാസ്റ്റർ. എഴുകോൺ നാരായണൻ, എം. നാരായണൻ (കുഴൽമന്ദം) എം. നാരായണൻ (ഹോസ്ദുർഗ്ഗ്), എ. നീലലോഹിതദാസൻനാടാർ എന്നിവരാണ് ക്ഷേമസമിതിയിലെ അംഗങ്ങൾ.

ആദിവാസികൾക്കായി സർക്കാരിൽനിന്നു കന്നുകാലികളെ നല്കാറുണ്ട്. എന്നാൽ അതിനെ പാർപ്പിക്കാൻ യാതൊരു സഹായവും ചെയ്യാറില്ല. കന്നുകാലികളും മനുഷ്യരും ഒരേ കൂരയ്ക്കു കീഴിൽ ഒരുമിച്ചുതന്നെയാണ് താമസം. (രണ്ടുകാലിന്റെ കുറവല്ലേ ഈ മനുഷ്യർക്കുള്ളൂവെന്നാണ് ഇതേക്കുറിച്ചു പരിഹാസരൂപേണ ചില ഉദ്യോഗസ്ഥന്മാർ പറയുന്നതത്രേ.) പരിസര മലിനീകരണത്തിനും ശുചിത്വമില്ലായ്മയ്ക്കും ഇതു വഴിതെളിക്കുന്നതിനാൽ സാംക്രമികരോഗങ്ങൾ വളരെ വേഗം പടർന്നുപിടിക്കുന്നു.

അട്ടപ്പാടി മേഖലയിൽ രണ്ടു പി.എച്ച് സെന്ററുകളും ഒരു ബ്ലോക്ക് പി.എച്ച്.സിയും ഉണ്ട്. ഇത്രയും ആരോഗ്യ പരിപാലനകേന്ദ്രങ്ങൾ നിലവിലുണ്ടെങ്കിലും ജീവനക്കാർ പലപ്പോഴും സ്ഥലത്തെത്താറില്ല. കോളറബാധ ഉണ്ടായ സമയത്തുപോലും ഡോക്ടർമാർ സ്ഥലത്തുണ്ടായിരുന്നില്ല. ജൂലൈ രണ്ടാം തീയതി ആദ്യമരണം റിപ്പോർട്ടു ചെയ്തെങ്കിലും ജൂലൈ 18-ാം തീയതി മാത്രമാണ് മെഡിക്കൽ സംഘം ഇവിടെ സന്ദർശനത്തിനെത്തിയത്. യഥാസമയം വൈദ്യസഹായം ലഭ്യമായിരുന്നുവെങ്കിൽ മരണസംഖ്യ ഇത്രത്തോളം ഉയരുമായിരുന്നില്ല.


*അനാഥരായ കുട്ടികൾ*

അട്ടപ്പാടി മേഖലയിൽ ഡോക്ടർമാരുടെയും മറ്റു പാരാമെഡിക്കൽ ജീവനക്കാരുടെയും ദൗർലഭ്യം വളരെ രൂക്ഷമായി അനുഭവപ്പെടുന്നുണ്ടെന്നു സമിതി റിപ്പോർട്ടിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. നിയമിക്കപ്പെടുന്നവർപോലും ഈ മേഖലയിൽ ജോലിചെയ്യാൻ വിമുഖത കാണിക്കുന്നു.

രോഗം പിടിപെട്ട് ആശുപത്രിയിൽ കൊണ്ടുവന്നവരെ ശുശ്രൂഷിക്കുന്നതിനും പരിചരിക്കുന്നതിനും ശുചീകരണപ്രവർത്തനങ്ങൾ നടത്തുന്നതിനുമായി ദിവസക്കൂലി അടിസ്ഥാനത്തിൽ നിയോഗിച്ചവർക്കു നാളിതുവരെയായി പ്രതിഫലംപോലും നല്കിയിട്ടില്ല. എന്നാൽ ആദിവാസികൾക്കു വീടുകൾ നിർമ്മിക്കുന്നതിനായി പണം കൈപ്പറ്റിയ കോൺട്രാക്ടർ മുങ്ങിയിട്ട് അതേക്കുറിച്ച് അന്വേഷിക്കാൻ അധികൃതർ തയ്യാറായിട്ടില്ല. എട്ടുവർഷമായിട്ടും ഇതേക്കുറിച്ച് ഒരന്വേഷണവുമില്ലായിരുന്നു.

അട്ടപ്പാടി മേഖലയുടെ സർവതോമുഖമായ വികസനത്തിനായി ഒരുകോടി രൂപ കേന്ദ്രവിഹിതമായും ഒന്നേകാൽ കോടി രൂപ സംസ്ഥാന വിഹിതമായും ഓരോ വർഷവും അനുവദിക്കാറുണ്ട്. എന്നാൽ ഇതിനനുസൃതമായി യാതൊരു വികസന പ്രവർത്തനങ്ങളും ഇവിടെ നടന്നിട്ടില്ല.

"ഈ തുക ആദിവാസികൾക്കു തുല്യമായി വീതിച്ചുകൊടുത്തിരുന്നെങ്കിൽപ്പോലും അവർക്കു പ്രയോജനപ്പെടുമായിരുന്നു." സമിതിയംഗമായ രാധാ രാഘവൻ പറഞ്ഞു.

അടിയന്തര നടപടികൾ സ്വീകരിക്കണമെന്ന അഭ്യർത്ഥനയോടെ സമിതി കുറേ ശുപാർശകളും മുന്നോട്ടുവച്ചിട്ടുണ്ട്.

1. കഴിഞ്ഞ പത്തുവർഷക്കാലം അട്ടപ്പാടി മേഖലയ്ക്കു വികസനപ്രവർത്തനങ്ങൾക്കായി അനുവദിച്ച തുകയും ചെലവഴിച്ച തുകയും എന്തുചെയ്തുവെന്നതിനെക്കുറിച്ച് ഐ.എ.എസ് റാങ്കിൽക്കുറയാത്ത ഒരുദ്യോഗസ്ഥനെക്കൊണ്ടു സമഗ്രമായി അന്വേഷിക്കണം.

2. കോളറപോലുള്ള മാരക രോഗങ്ങൾ ഫലപ്രദമായി തടയാൻ വിവിധ വകുപ്പുകളെ ഏകോപിപ്പിച്ച് ജില്ലാ കളക്ടറുടെ നേതൃത്വത്തിൽ കൂട്ടായ പ്രവർത്തനം നടത്തണം.

3. എല്ലാ ആദിവാസി ഊരുകളിലും ശുദ്ധജല വിതരണ സംവിധാനം ഏർപ്പെടുത്താൻ ഉടൻ നടപടികൾ സ്വീകരിക്കണം.

4. ആദിവാസികൾക്കു ജീവിതമാർഗ്ഗത്തിനായി നല്കുന്ന കന്നുകാലികളെയും മറ്റും പാർപ്പിക്കുന്നതിന് തൊഴുത്തു നിർമ്മിക്കുന്നതിനുള്ള ധനസഹായംകൂടി നല്കണം.

5. സാംക്രമികരോഗങ്ങൾ പടർന്നുപിടിക്കാതിരിക്കാൻ മഴക്കാലം ആരംഭിക്കുന്നതിനുമുമ്പു പ്രതിരോധ കുത്തിവയ്പു നടത്തണം.

6. ആദിവാസിമേഖലയിൽ ജോലിചെയ്യുന്ന ജീവനക്കാർക്കു പ്രത്യേക അലവൻസ് നല്കണം. ആദിവാസികളുടെ ഇടയിൽ പ്രവർത്തിക്കുന്ന സന്നദ്ധസേവകർക്ക് ഇപ്പോൾ നല്കിവരുന്ന ഓണറേറിയം വർദ്ധിപ്പിക്കണം.

7. വീടുകളുടെ പണി പൂർത്തിയാക്കുന്നതിൽ കുറ്റകരമായ അനാസ്ഥ കാണിച്ച കോൺട്രാക്ടർമാർക്കെതിരേ പ്രോസിക്യൂഷൻ നടപടി സ്വീകരിക്കണം. കോൺട്രാക്ടർക്കെതിരേ നടപടിയെടുക്കുന്നതിൽ വീഴ്ച വരുത്തിയതിനെക്കുറിച്ചും അന്വേഷിക്കണം.

8. ആദിവാസികളെ ബോധവത്കരിക്കുന്നതിനു ദൃശ്യമാധ്യമങ്ങൾ ഉപയോഗിക്കണം.

ഈ ശുപാർശകളിന്മേൽ എന്തു നടപടികളാണ് സർക്കാർ കൈക്കൊള്ളാൻ പോകുന്നതെന്ന് അറിയില്ല. പക്ഷേ, ഈ പൗരന്മാരെ അവഗണിക്കരുത്. ആത്മാർത്ഥത നിറഞ്ഞ ഒരിറ്റു കണ്ണീരെങ്കിലും അവർക്കുവേണ്ടി പൊഴിച്ചില്ലെങ്കിൽ ഇത്രയുംകാലം കൈവരിച്ച ഹൈടെക് നേട്ടങ്ങളുടെ അവകാശവാദങ്ങൾക്കുപോലും പ്രസക്തിയുണ്ടാവുകയില്ല.



കെ.എം. സീതി

# വിദ്യാഭ്യാസം പുനരാലോചന വേണം



നമ്മുടെ വിദ്യാഭ്യാസരംഗം വളരെയേറെ ഒച്ചപ്പാടുകൾക്കും ഗൗരവമായ ചർച്ചകൾക്കും വഴിയൊരുക്കിയിട്ടുണ്ട്. വിദ്യാഭ്യാസ വിചക്ഷണന്മാരും സാമൂഹികശാസ്ത്രജ്ഞന്മാരും പലതലങ്ങളിൽ നിന്നും, കൂട്ടായും വിദ്യാഭ്യാസത്തിന്റെ പുതിയ വെല്ലുവിളികളെ അപഗ്രഥിച്ചിട്ടുണ്ട്. ഈ പശ്ചാത്തലത്തിലാണ് ഡോ. എം.എ. ഇട്ടിയച്ചന്റെ " ഉന്നതവിദ്യാഭ്യാസമേഖലയ്ക്കൊരു രൂപരേഖ" എന്ന ലേഖനം (ലക്കം 1096) ആകാംക്ഷ ജനിപ്പിച്ചത്. പക്ഷേ പ്രസ്തുത ലേഖനം കേവലം ഉപരിപ്ലവവും ആവർത്തന വിരസവുമെന്ന് പറയേണ്ടിവന്നിരിക്കുന്നു. കഴിഞ്ഞ കുറേ കാലമായി കേന്ദ്ര - സംസ്ഥാന സർക്കാരുകളും യു.ജി.സിയും പറഞ്ഞുകൊണ്ടിരുന്നതും ആസ്ഥാന വിദ്യാഭ്യാസ വിദഗ്ദ്ധർ ഏറ്റുപാടിക്കൊണ്ടിരുന്നതുമായ വാദഗതികളാണ് ഡോ. ഇട്ടിയച്ചനും അവതരിപ്പിച്ചിരിക്കുന്നത്. മാത്രമല്ല, ലേഖനത്തിൽ പരസ്പരം പൊരുത്തപ്പെടാത്ത പലനിരീക്ഷണങ്ങളുമുണ്ട്. ഇതിലേറെ, ആനുകാലിക വിദ്യാഭ്യാസ 'പരിഷ്കരണ'പദ്ധതികളോടുള്ള അദ്ദേഹത്തിന്റെ നിലപാടുകൾ കീഴ്മേൽ മറിയുന്നതായും കാണുന്നു.

സ്വാശ്രയ വിദ്യാഭ്യാസമെന്ന കള്ളനാണയത്തോടുള്ള ഡോ. ഇട്ടിയച്ചന്റെ സമീപനം തന്നെ ഉദാഹരണം. മഹാത്മാഗാന്ധി സർവ്വകലാശാലയിൽ മാത്രമല്ല, കേരളത്തിലുടനീളം നടപ്പിലാക്കിക്കൊണ്ടിരിക്കുന്ന സ്വാശ്രയ കോഴ്സുകൾക്കെതിരേ നടന്ന സമരത്തിന് പിന്തുണ പ്രഖ്യാപിച്ചുകൊണ്ട് ഞാനും ഡോ. ഇട്ടിയച്ചനും ഉൾപ്പെടെയുള്ള സർവ്വകലാശാലാ അദ്ധ്യാപകർ കോട്ടയം പട്ടണത്തിൽ വായ്മൂടികെട്ടി പ്രകടനം നടത്തുകയും സർവ്വകലാശാലാ ആസ്ഥാനത്ത് പ്രതിഷേധയോഗങ്ങൾ സംഘടിപ്പിക്കുകയും ചെയ്തിട്ടുണ്ട്. അന്നെല്ലാം ഡോ. ഇട്ടിയച്ചൻ എടുത്തിരുന്ന നിലപാടുകൾ ഇന്നുള്ളതിൽ നിന്നും തീർത്തും വ്യത്യസ്തമായിരുന്നു. ഇപ്പോഴദ്ദേഹം പറയുന്നതു കേൾക്കുക:

"സ്വാശ്രയ കോഴ്സുകൾ നടത്തുന്നതിന് ഏറ്റവും യോഗ്യതയുള്ളത് സർവ്വകലാശാലകൾ തന്നെയാണ്. സാമൂഹ്യനിയന്ത്രണം ബലവത്തായി പ്രാവർത്തികമാക്കുവാനും സർവ്വകലാശാലകൾക്കു കഴിയും."

മഹാത്മാഗാന്ധി സർവ്വകലാശാലയിൽ നടത്തിക്കൊണ്ടിരിക്കുന്ന വില്പന വിദ്യാഭ്യാസ സമ്പ്രദായത്തിലെ 'നടത്തിപ്പിൽ' മാത്രമാണത്രേ പാളിച്ചകൾ വന്നത്. ഇതിനർത്ഥം, ഈ നവസ്വാശ്രയ പ്രത്യയശാസ്ത്രത്തോട് അദ്ദേഹത്തിന് അടിസ്ഥാനപരമായി വിയോജിപ്പില്ലെന്നാണ്. ലേഖനത്തിന്റെ മറ്റു ഭാഗങ്ങളിൽ അദ്ദേഹം പറയുന്നതുമായി കൂട്ടിച്ചേർത്തു വായിച്ചാൽ ഡോ. ഇട്ടിയച്ചൻ സ്വാശ്രയത്വമെന്ന വില്പന വിദ്യാഭ്യാസ സമ്പ്രദായത്തിന്റെ വക്താവായി മാറുന്നതു കാണാം. "വിദ്യാഭ്യാസത്തിനുള്ള മുഴുവൻ ചെലവും സർക്കാർ വഹിക്കണമെന്ന് പറയുവാൻ സാദ്ധ്യമല്ല." "പരമ്പരാഗത കോഴ്സുകളുടെ കാലം അവസാനിച്ചിരിക്കുന്നു". "സമൂഹത്തിനാവശ്യമായ പുതിയ കോഴ്സുകൾ ആരംഭിക്കുക" . തുടങ്ങിയ അഭിപ്രായങ്ങൾ മറ്റെന്താണ് സൂചിപ്പിക്കുന്നത്?

## നഷ്ടപ്പെടുന്ന ദാർശനികതലം

വിദ്യാഭ്യാസത്തെക്കുറിച്ചുള്ള സമഗ്രമായ അന്വേഷണങ്ങളിൽ ശ്രദ്ധിക്കപ്പെടാതെ പോകുന്ന പല കാര്യങ്ങളുമുണ്ട്. അടിസ്ഥാനപരമായി, വിദ്യാഭ്യാസത്തിന്റെ ദാർശനിക/ധൈഷണികതലം തന്നെയാണ്. പലർക്കും ഇതെന്താണെന്നുതന്നെയറിഞ്ഞുകൂടാ. ഒരു പ്രത്യേക കോഴ്സിന് പഠിക്കുന്ന വിദ്യാർത്ഥിയോട് പലരും അറിഞ്ഞും അറിയാതെയും ചോദിക്കുന്ന ചോദ്യം, " ഇത് പഠിച്ചാൽ എന്തു ജോലി കിട്ടുമെന്നാണ്". എന്നാൽ അവനു ലഭിക്കുന്ന അറിവിന്റെ വ്യാപ്തി എന്താണെന്നോ അതിന്റെ വിപുലീകരണ സാധ്യതകളെന്താണെന്നോ ആരും ചോദിക്കാറില്ല. ചുരുക്കത്തിൽ വിദ്യാഭ്യാസത്തിന്റെ ആത്യന്തിക ലക്ഷ്യം തൊഴിലാണെന്നും, അതിന് വേണ്ടിയുള്ള പരുവപ്പെടുത്തൽ മാത്രമാണ് വിദ്യാലയങ്ങളിൽ നടന്നുകൊണ്ടിരിക്കുന്നതെന്നുമുള്ള വാദത്തിൽ എത്തിച്ചേരും. സാമൂഹികബോധവും ശാസ്ത്രബോധവുമുള്ള തലമുറയെ വാർത്തെടുക്കുന്നതിലൂടെയാണ് വിദ്യാഭ്യാസത്തിന്റെ പരമമായ ലക്ഷ്യം നിറവേറ്റപ്പെടുന്നതെന്ന തിരിച്ചറിവ് നമുക്ക് എങ്ങോ നഷ്ടപ്പെട്ടിരിക്കുന്നു.

നമ്മുടെ ശാസ്ത്രബോധവും സാമൂഹികബോധവും ഭരണകൂടത്തിന്റെ വികസനപദ്ധതികൾക്ക് അനുയോജ്യമാവണ്ണം നീങ്ങിയില്ലെങ്കിൽ അവ "കാലഹരണപ്പെട്ട"തോ "പ്രതിലോമ"മോയായി മാറും. അങ്ങനെ പല വിഷയങ്ങളെയും നാം "കാലഹരണപ്പെട്ട"തും "പഴഞ്ചനും". " പരമ്പരാഗത"വുമാക്കിത്തീർത്തു. ശാസ്ത്ര സാങ്കേതികമല്ലാത്ത പഠനങ്ങളെയെല്ലാം വ്യർത്ഥവും അപ്രസക്തവുമാക്കി. സാമൂഹികശാസ്ത്ര മാനവിക വിഷയങ്ങൾ "രണ്ടാംതരം" വിദ്യാർത്ഥികൾക്ക് ചേക്കേറാനുള്ള താത്കാലിക ഇടങ്ങളുമാക്കിത്തീർത്തു. ( അടുത്ത കാലത്ത് കേരളത്തിലെ ഒരു വൈസ് ചാൻസലർ സെനറ്റിന് സമർപ്പിച്ച "കോളേജുകളിലെ കോഴ്സ് പുനഃസംഘടനയ്ക്കുള്ള ഒരു രൂപരേഖ"യിൽ " ഒന്നാംതരം" വിദ്യാർത്ഥികൾ ശാസ്ത്രവിഷയങ്ങളും "രണ്ടാംതരം" വിദ്യാർത്ഥികൾ സാമൂഹികശാസ്ത്ര - മാനവികവിഷയങ്ങളും തിരഞ്ഞെടുക്കുന്നതായി ഒരു അഭിപ്രായപ്രകടനം നടത്തി. വൈസ്ചാൻസലർ പദവിയുടെ അന്തസ്സിനുതന്നെ നിരക്കുന്നതല്ല ഇത്തരം പക്ഷപാതപരവും അശാസ്ത്രീയവുമായ നിഗമനങ്ങൾ)

സാമൂഹിക ശാസ്ത്ര - മാനവിക വിഷയങ്ങളോടുള്ള സമീപനത്തിൽ വന്ന മാറ്റം യുവതലമുറയെ വല്ലാതെ സ്വാധീനിച്ചിട്ടുണ്ട്. കമ്പ്യൂട്ടറിന്റെയും ബയോ ടെക്നോളജിയുടേയും മാസ്മര വലയത്തിൽ പെട്ടിരിക്കുന്ന യുവതലമുറയ്ക്ക് സ്വത്വബോധം തന്നെ നഷ്ടപ്പെട്ടുകൊണ്ടിരിക്കയാണ്. ഈയിടെ നടന്ന ദക്ഷിണമേഖലാ വൈസ്ചാൻസലർമാരുടെ സമ്മേളനത്തിൽ പ്രൊഫ. ജ്ഞാനം നടത്തിയ നിരീക്ഷണങ്ങൾ പലരേയും അദ്ഭുതപ്പെടുത്തിയിട്ടുണ്ടാകും. സാങ്കേതിക വിദ്യാഭ്യാസത്തിന് അമിതപ്രാധാന്യം നൽകേണ്ട കാര്യമില്ലെന്നും സാമൂഹികശാസ്ത്ര - മാനവിക വിഷയങ്ങളെ അനാവശ്യമായി കാണരുതെന്നുമാണ് അദ്ദേഹം പറഞ്ഞത്. ഇതൊരുവാർത്തയാകുന്നത് പ്രൊഫ. ജ്ഞാനം വലിയൊരു പണ്ഡിതനായതുകൊണ്ടൊന്നുമല്ല. മറിച്ച്, ഇത്തരമൊരഭിപ്രായം വളരെ അപൂർവ്വമായേ കേൾക്കുന്നുള്ളൂ എന്നതുകൊണ്ടാണ്.

## ഭരണകൂടത്തിന്റെ സാമ്പത്തിക ബാദ്ധ്യതകൾ

വിദ്യാഭ്യാസമേഖലയിലെ ഭരണകൂടത്തിന്റെ ഉത്തരവാദിത്വത്തെക്കുറിച്ച് ഗൗരവമായ ചർച്ചകൾ നടന്നിട്ടുണ്ട്. അവയിലേറെ പങ്കും ചെന്നെത്തി നില്ക്കുന്നത് ഡോ. ഇട്ടിയച്ചൻ ചോദിക്കുന്ന ചോദ്യത്തിലാണ്- "ഇനി എത്രത്തോളം പോകാം"? ഇത് സ്വാഭാവികമായും ഉന്നതവിദ്യാഭ്യാസമേഖലയിലെ ധനകാര്യപ്രശ്നങ്ങളുമായി ബന്ധപ്പെട്ടാണ് ഉന്നയിക്കുന്നത്. 1980 കൾ മുതൽ കേന്ദ്രസർക്കാർ രൂപം കൊടുത്ത വിദ്യാഭ്യാസ പദ്ധതികളിലെല്ലാം ഇതേ ചോദ്യം ആവർത്തിക്കുന്നുണ്ട്. സർക്കാർ നിർദ്ദേശിച്ചിട്ടുള്ള വിദ്യാഭ്യാസമേഖലയിലെ സാമ്പത്തിക പുനഃക്രമീകരണങ്ങൾ ഇവിടെ പ്രത്യേകം ശ്രദ്ധിക്കപ്പെടേണ്ട ഒരു കാര്യമാണ്. വിദ്യാഭ്യാസമേഖലയ്ക്കായി ഇനി അധികമൊന്നും മുതൽ മുടക്കാൻ സാധിക്കില്ലെന്ന നിലപാടാണ് സർക്കാരിനുള്ളത്. ദേശീയ വിദ്യാഭ്യാസനയത്തിൽ ഇത് വ്യക്തമാക്കിയിട്ടുള്ളതാണ്. വ്യവസായ - മാനേജ്മെന്റ് സ്ഥാപനങ്ങളുമായി സഹകരിച്ച് സർവ്വകലാശാലകളും ഗവേഷണസ്ഥാപനങ്ങളും അവർക്കുവേണ്ട വിഭവസമാഹരണം നടത്തണമെന്നാണ് സർക്കാർ നിലപാട്. യു.ജി.സിയും കേന്ദ്ര - സംസ്ഥാന സർക്കാരുകളും ഇത്തരം സാമ്പത്തിക ബദൽ ക്രമീകരണങ്ങൾക്കുവേണ്ട ഒത്താശ നൽകുന്നുണ്ട്.

എന്നാൽ ഇത്തരമൊരവസ്ഥയ്ക്ക് കാരണമായി സാഹചര്യങ്ങൾ നാം പലപ്പോഴും അന്വേഷിക്കാറില്ല. സാധാരണയായി കരുതുന്നത് വിദ്യാഭ്യാസമേഖലയിലെ സർക്കാർ മുതൽമുടക്ക് താങ്ങാവുന്നതിലേറെയായിക്കഴിഞ്ഞു എന്നതാണ്. ഇത് എത്രത്തോളം ശരിയാണ്? സംസ്ഥാന സർക്കാരിന്റെ ഈ മേഖലയിലെ നിക്ഷേപം അത്രമോശമല്ല എന്നത് ശരി. എന്നാൽ കേന്ദ്ര സർക്കാരിന്റെ വിദ്യാഭ്യാസത്തിനുവേണ്ടിയുള്ള നീക്കിയിരിപ്പ് വളരെ തുച്ഛമാണ്. ഒന്നാം പഞ്ചവത്സരപദ്ധതിയിൽ വിദ്യാഭ്യാസത്തിനു മാറ്റിവെച്ചത് മൊത്തം ചെലവുകളുടെ 7.86 ശതമാനമായിരുന്നുവെങ്കിൽ ഇപ്പോഴത് നാലുശതമാനത്തിന് താഴെയാണ്. ദേശീയ വിദ്യാഭ്യാസനയം തന്നെ പറയുന്നത് നമ്മുടെ മൊത്തം ദേശീയ വരുമാനത്തിന്റെ ആറുശതമാനമെങ്കിലും വിദ്യാഭ്യാസത്തിനായി മാറ്റിവെക്കണമെന്നാണ്. ലോകരാഷ്ട്രങ്ങളുടെ പട്ടികയിൽ നമ്മുടെ സ്ഥാനം 115-ൽനിന്നും 125 ലേക്ക് നീങ്ങുന്നത് നമ്മുടെ മുൻഗണനയുടെ പാപ്പരത്തം വിളിച്ചോതുന്നു.

വാസ്തവം ഇതായിരിക്കേ വിദ്യാഭ്യാസത്തിനായി സർക്കാരിന് " ഇനിയും കൂടുതൽ മുതൽ മുടക്കാനാവില്ലെന്ന" മന്ത്രം നമ്മെക്കൊണ്ട് ചൊല്ലിക്കുന്നതാരാണ്? ഡോ. ഇട്ടിയച്ചനും അദ്ദേഹത്തെപ്പോലെ നിരവധി പേരും ശ്രദ്ധിക്കാതെ പോകുന്ന ഒരു കാര്യമാണിത്! അത് നമ്മുടെ യഥാർത്ഥ സ്വാശ്രയത്വത്തിനും പരമാധികാരത്തിനും നേരെയുള്ള വെല്ലുവിളിയുമാണ്.

അന്താരാഷ്ട്ര നാണയനിധിയുടെയും ലോകബാങ്കിന്റെയും സഹായഹസ്തം സ്വീകരിക്കാൻ തുടങ്ങിയ എൺപതുകൾ മുതൽ ഇന്ത്യ തുടർന്നുവന്ന ഉദാവൽക്കരണനയം അനിവാര്യമാക്കിയ സാഹചര്യം ഒരു ഭാഗത്ത്. വർഷം തോറും അന്താരാഷ്ട്രനാണയനിധിയും ലോകബാങ്കും തന്ന കടത്തിന് പകരമായി അവർ ആവശ്യപ്പെട്ടുകൊണ്ടിരിക്കുന്ന സാമൂഹിക സേവനതുറകളിലെ "വെട്ടിക്കുറയ്ക്കൽ" മറുഭാഗത്ത് . ഇതെല്ലാം കൂടിച്ചേരുമ്പോൾ സർക്കാരിന് സുപ്രധാനമേഖലകളിൽ നിന്ന് പിൻവാങ്ങാതെ വയ്യ. ചുരുക്കത്തിൽ ആഗോള മുതലാളിത്തത്തിന്റെ രാക്ഷസീയമായ നയപരിപാടികൾ മൂന്നാംലോകത്തിന് മേൽകെട്ടിവെക്കുന്ന ഈ ധനകാര്യസ്ഥാപനങ്ങൾ വിദ്യാഭ്യാസമേഖലയേയും വെറുതേ വിട്ടിട്ടില്ല എന്നർത്ഥം. സ്വകാര്യവൽക്കരണത്തിലൂടെയും സ്വകാര്യപങ്കാളിത്തത്തിലൂടെയും വിദ്യാഭ്യാസ - ഗവേഷണ സ്ഥാപനങ്ങളുടെ സർക്കാരിലുള്ള ആശ്രിതത്വം കുറയ്ക്കുകയും അവരുടെ ധനവിഭവശേഷി സ്വയം വർദ്ധിപ്പിക്കുകയും ചെയ്യുക എന്നതാണ് ലോകബാങ്കിന്റെ മുഖ്യനിബന്ധനകളിലൊന്ന്. ഇത് നമ്മുടെ ഭരണകൂടം "ഘടനാപരമായ ക്രമീകരണ"മെന്ന ലേബലിൽത്തന്നെ നടപ്പിലാക്കിക്കൊണ്ടിരിക്കുന്നു.

**തൊണ്ണൂറുകളിൽ പുത്തൻ സാമ്പത്തികനയം നടപ്പിലാക്കിയതിനുശേഷം വ്യവസായം, ഊർജ്ജം, ആരോഗ്യം, വിദ്യാഭ്യാസം, റെയിൽവേ . വാർത്താവിതരണം തുടങ്ങിയ മേഖലകളിൽ നിന്നെല്ലാം സർക്കാർ പിൻവാങ്ങിക്കൊണ്ടിരിക്കയാണ്. ഇവിടെയെല്ലാം ആഭ്യന്തര - വൈദേശിക കമ്പോളശക്തികൾ വികസനത്തിന്റെ " ഉത്തരവാദിത്വം" ഏറ്റെടുത്തുകൊണ്ടിരിക്കുന്നു. ഈ യാഥാർത്ഥ്യങ്ങളെല്ലാം മനസ്സിലാക്കാതെ വിദ്യാഭ്യാസത്തെ ഒരു പ്രത്യേക ചട്ടക്കൂട്ടിലാക്കിക്കൊണ്ട് ഒരു രൂപരേഖ തയ്യാറാക്കുന്നതിലർത്ഥമില്ല.**

പുത്തൻസാമ്പത്തിക നയം നടപ്പിലാക്കാൻ തുടങ്ങിയതിനുശേഷം വിദ്യാഭ്യാസത്തിന്റെ ലക്ഷ്യങ്ങളെ ക്കുറിച്ച് സമഗ്രമായ പുനർമൂല്യനിർണ്ണയം നടന്നു. ഇതിൽ വിദ്യാഭ്യാസവിചക്ഷണന്മാരും നയരൂപീകരണവക്താക്കളും പങ്കെടുത്തിരുന്നു. എന്താണ് ഈ പുനർമൂല്യനിർണ്ണയത്തിനാധാരം? നിശ്ചയമായും ഇത് മുതലാളിത്ത പ്രത്യയശാസ്ത്രം അനിവാര്യമാക്കുന്ന കമ്പോളവൽക്കരണതന്ത്രങ്ങളുമായി അഭേദ്യമായി ബന്ധപ്പെട്ടുകിടക്കുന്നു. സാമ്പത്തിക ക്രമീകരണ പരിപാടികൾ തുടങ്ങിയപ്പോൾത്തന്നെ കേന്ദ്ര - സംസ്ഥാന സർവ്വകലാശാലകൾ ഗുരുതരമായ സാമ്പത്തിക പ്രതിസന്ധിയിലേക്ക് വലിച്ചിഴയ്ക്കപ്പെട്ടു. ചില സർവ്വകലാശാലകൾ നിത്യവൃത്തിക്കുപോലും പണമില്ലാതെ കുഴങ്ങി. ഉന്നതവിദ്യാഭ്യാസമേഖലയ്ക്കുള്ള ധനസഹായം കേന്ദ്ര സർക്കാരും യു ജി സിയും വെട്ടിക്കുറച്ചതോടെ ലോകബാങ്ക് സ്പോൺസർ ചെയ്യുന്ന പുത്തൻ സ്വാശ്രയ പരിപാടികളിലേക്ക് തിരിയാൻ സർവ്വകലാശാലകൾ നിർബന്ധിതരായി. സ്വാശ്രയ പദ്ധതികളുടെ ബാലപാഠങ്ങൾ ഭരണകൂടത്തിന് ചൊല്ലിക്കൊടുത്തു കൊണ്ടിരിക്കുന്നത് ലോകബാങ്കും ഐ. എം. എഫുമാണെന്ന സത്യം ഡോ. ഇട്ടിയച്ചന് അറിയാഞ്ഞിട്ടാണോ?

തൊണ്ണൂറുകളിൽ പുത്തൻ സാമ്പത്തികനയം നടപ്പിലാക്കിയതിനുശേഷം വ്യവസായം, ഊർജ്ജം, ആരോഗ്യം, വിദ്യാഭ്യാസം, റെയിൽവേ . വാർത്താവിതരണം തുടങ്ങിയ മേഖലകളിൽ നിന്നെല്ലാം സർക്കാർ പിൻവാങ്ങിക്കൊണ്ടിരിക്കയാണ്. ഇവിടെയെല്ലാം ആഭ്യന്തര - വൈദേശിക കമ്പോളശക്തികൾ വികസനത്തിന്റെ " ഉത്തരവാദിത്വം" ഏറ്റെടുത്തുകൊണ്ടിരിക്കുന്നു. ഈ യാഥാർത്ഥ്യങ്ങളെല്ലാം മനസ്സിലാക്കാതെ വിദ്യാഭ്യാസത്തെ ഒരു പ്രത്യേക ചട്ടക്കൂട്ടിലാക്കിക്കൊണ്ട് ഒരു രൂപരേഖ തയ്യാറാക്കുന്നതിലർത്ഥമില്ല. വിദ്യാഭ്യാസം പ്രാഥമികമായും ഭരണകൂടത്തിന്റെ സാമൂഹിക ഉത്തരവാദിത്വമാണെന്ന കാര്യം അംഗീകരിക്കാതെ തയ്യാറാക്കുന്ന ഏതൊരു രൂപരേഖയും ജനവിരുദ്ധവും ജനാധിപത്യവിരുദ്ധവുമായിരിക്കും.







ജിപ്സി പറവകൾ

# ഈ പറവകൾ എന്നെ പിന്തുടരുകയാണ്

സിനി പണിക്കർ

**വീ**ടിന്റെ മുറ്റത്തും പരിസരങ്ങളിലും , ജോലി ചെയ്യുന്ന ഗവേഷണസ്ഥാപനത്തിനരികെയും പറവകൾ എന്നെ വലംവച്ച് പറന്നുകൊണ്ടേയിരിക്കുന്നു....

ഗവേഷണം നടത്തുന്ന കെട്ടിടത്തിനുള്ളിലേക്ക് ഓടിക്കയറി. അതിന്റെ കൂറ്റൻ വാതിലുകൾ അടയ്ക്കുമ്പോൾ. ഗത്യന്തരമില്ലാതെ അവ മൂന്നാംനിലയിലുള്ള എന്റെ മുറിയുടെ ജനാലകൾക്കു പുറത്തുവട്ടമിട്ടു പറക്കുന്നു....

എന്തിന്. എന്റെ മൂന്നുവയസ്സുകാരൻ മകനെപ്പോലും അവ വിടുന്നില്ല. ഞങ്ങളുടെ ലബോറട്ടറിയിൽ വല്ലപ്പോഴും സൗഹൃദസന്ദർശനത്തിനു വരുന്നവരെക്കൂടി ഈ പറവകൾ പിന്തുടരുന്നതു കാണുമ്പോൾ . ജിവജാലങ്ങളുടെ നിലനില്പിനായി പ്രകൃതി ആവിഷ്കരിക്കുന്ന നിയമങ്ങളുടെ ശക്തിയിലും . കൃത്യതയിലും സൂക്ഷ്മതയിലും ആശ്ചര്യം പൂണ്ടുനിൽക്കാനേ കഴിയുന്നുള്ളൂ.

* * * * * * * * * * * *

ശാസ്ത്രീയഗവേഷണവും പ്രകൃതിനിയമങ്ങളും കൂട്ടിക്കുഴയ്ക്കുന്നതുമൂലം വഴിതെറ്റി പറക്കേണ്ടിവരുന്ന ജിപ്സിപ്പറവകളെക്കുറിച്ചാണ് പറഞ്ഞുവരുന്നത്. രണ്ടു രണ്ടര ഇഞ്ച് നീളത്തിൽ. നേരിയ തവിട്ടുനിറമുള്ള ചിറകുകളോടുകൂടിയ അവയ്ക്ക് "മൈലമാൻഡിയ ഡിസ്പാർ" എന്നാണ് ശാസ്ത്രീയനാമം. അമേരിക്കൻ വനങ്ങളുടെ മുഖ്യശത്രുവാണ് ജിപ്സിപ്പറവകൾ. 'ഫോറസ്റ്റ് ഡീഫോളിയേഷൻ' നടത്തുന്ന കീടങ്ങളുടെ കൂട്ടത്തിലെ പ്രധാനി. ഏഷ്യയിലും യൂറോപ്പിലും വടക്കേ ആഫ്രിക്കയിലും മാത്രം കണ്ടുവന്നിരുന്ന ജിപ്സി പ്പറവകളെ. 1869-ൽ ഒരു ഫ്രഞ്ചു ശാസ്ത്രജ്ഞനാണ് അമേരിക്കയിൽ കൊണ്ടുവന്നത്. മസ്സാച്ചു സെറ്റ്സിലെ അദ്ദേഹത്തിന്റെ പരീക്ഷണശാലയിൽ നിന്നും ഗവേഷണത്തിനിടയിൽ രക്ഷപ്പെട്ടുപോയ ഏതാനും ലാർവകളിൽ നിന്നാണ് അമേരിക്കൻ വനങ്ങൾക്കു മുഴുവൻ ഭീഷണിയായ ജിപ്സി പറവകളുടെ ഉത്ഭവം. വെറും അമ്പതുവർഷങ്ങൾ കൊണ്ട്, 1922 ആയപ്പോഴേക്കും, അമേരിക്കയുടെ കിഴക്കൻ ഭാഗങ്ങളിലെ ആയിരക്കണക്കിന് ഏക്കർ വനങ്ങൾ അവ നശിപ്പിച്ചു കഴിഞ്ഞിരുന്നു. പ്രതിവർഷം കോടിക്കണക്കിനു ഡോളർ ചെലവാക്കേണ്ടി വരുന്ന കീടനാശിനി പ്രയോഗങ്ങൾക്കും, 'ജിപ്സി, മോത്ത് റിസർച്ച് ആന്റ് ഡവലപ്മെന്റ് പ്രോഗ്രാ'മിനും അതോടെ തുടക്കമായി,

നാലു ജീവിതഘട്ടങ്ങളിലായി പൂർണ്ണരൂപാന്തരത്വം നേടുന്ന ജിപ്സി പറവകൾക്ക് അഞ്ഞൂറിലേറെ തരം ചെടികളെയും വൃക്ഷങ്ങളെയും തിന്നുനശിപ്പിക്കാൻ കഴിയും. ഗ്രീഷ്മകാലത്തിന്റെ അവസാനമാകുമ്പോൾ ഓരോ പെൺപറവയും അഞ്ഞൂറുമുതൽ ആയിരത്തിലേറെ മുട്ടകളിടുന്നു. അതോടെ ആ പറവകൾ നശിക്കും. അമേരിക്കയിലെ കഠിനമായ ശൈത്യത്തിൽ കേടുപാടൊന്നും കൂടാതെ ഇരിക്കുന്ന മുട്ടകൾ. വസന്തത്തിന്റെ ആരംഭത്തിൽ വിരിയുന്നു. പിന്നീട്. ഏതാണ്ട് എട്ട് ആഴ്ചയോളം ജീവിക്കുന്ന ലാർവകൾ (പുഴുക്കൾ) ആണ് വൃക്ഷങ്ങളുടെ യഥാർത്ഥ ശത്രുക്കൾ. വിശ്രമമില്ലാതെ തിന്നുകൊണ്ടിരിക്കുന്ന ഈ ഘട്ടത്തിൽ നിന്ന്, അവ 'കൊക്കൂണു'കൾ ഉണ്ടാക്കി 'പ്യൂപ്പ'യായി മാറുന്നു. പിന്നീട് വിരിയുന്ന പറവകൾക്ക് ഏതാണ്ട് ഒരാഴ്ചത്തെ ജീവിതദൈർഘ്യമേയുള്ളൂ. ഭക്ഷണമൊന്നും കഴിക്കാത്ത ഈ ഘട്ടത്തിൽ ഇണചേരൽ മാത്രമാണ് പ്രധാനം. അടുത്ത തലമുറയ്ക്കായി കോടിക്കണക്കിനു മുട്ടകളെ മണ്ണിൽ നിക്ഷേപിച്ച്, ഗ്രീഷ്മത്തിന്റെ അന്ത്യത്തിൽ ഒരു തലമുറ മണ്ണടിയുന്നു.

> നാലു ജീവിതഘട്ടങ്ങളിലായി പൂർണ്ണരൂപാന്തരത്വം നേടുന്ന ജിപ്സി പറവകൾക്ക് അഞ്ഞൂറിലേറെ തരം ചെടികളെയും വൃക്ഷങ്ങളെയും തിന്നുനശിപ്പിക്കാൻ കഴിയും.

ആഹാരപ്രധാനമായ ലാർവഘട്ടം ഈ കീടങ്ങളുടെ ജീവിതത്തിലെ ഏറ്റവും പ്രധാനമായ ഒന്നാണ്. മുട്ട വിരിഞ്ഞുവരുന്ന കുഞ്ഞുപുഴുക്കൾ. അവയുടെ തലയിലെ ഗ്രന്ഥികളിൽ നിന്നു പ്രവഹിക്കുന്ന സിൽക്കു നൂലുകളിൽ തൂങ്ങിക്കിടക്കുന്നത് സാധാരണ കാഴ്ചയാണ്. കാറ്റിൽ ഇവയ്ക്കു സഞ്ചരിച്ച് ഇരുപതു മൈലുകൾക്കപ്പുറം വരെ പോകാൻ കഴിയും. മുട്ട വിരിയുന്ന സ്ഥലങ്ങളിൽ പുഴുക്കളുടെ എണ്ണം കൂടുതലാണെങ്കിലും. അവയ്ക്കിഷ്ടമായ തരം മരങ്ങളില്ലെങ്കിലും, കുഞ്ഞുലാർവകളുടെ സഞ്ചാരം വർദ്ധിക്കും. ഉദയം മുതൽ അസ്തമയം വരെ ഇടവിടാതെ ഇലകൾ തിന്നുകൊണ്ടിരിക്കുന്ന പുഴുക്കൾ രാത്രികാലങ്ങളിൽ വിശ്രമിക്കുന്നു. (കഠിനമായ കീടബാധയുള്ള വൃക്ഷങ്ങളുടെ ചുവട്ടിൽ നിന്നാൽ, കോടിക്കണക്കിനു ലാർവകൾ തിന്നുമ്പോൾ മുറിഞ്ഞുവീഴുന്ന ഇലകളുടെ ആരവം (ദൃശ്യം!) ഒരു പെരുമഴയായിട്ട് നമുക്കനുഭവപ്പെടും. തീർത്തും അവിശ്വസനീയമായ ഒരു കാഴ്ചയാണത്.)

കട്ടിയുള്ള ഓക്കുമരങ്ങൾ തുടങ്ങി, ആപ്പിളും, ബിർച്ചും. വില്ലോയും, ചെറിയും, മേപ്പിളും എല്ലാം തന്നെ ഈ ലാർവകൾക്കു പഥ്യമാണ്. നന്നായി കീടബാധയുള്ള വൃക്ഷത്തിൽ. ഒരിലപോലും അവ ശേഷിക്കാറില്ല. വീണ്ടും തളിർക്കുന്നവയിൽ കൂടി കീടബാധയുണ്ടായാൽ. പിന്നീടുള്ള ശൈത്യകാലം കൂടിയാവുമ്പോൾ ആ വൃക്ഷത്തിന്റെ കാര്യം പരുങ്ങലിലായി. കോണിഫറസ് മരങ്ങൾ, ഒരു വർഷത്തെ കീടബാധ കൊണ്ടുതന്നെ നിലംപതിക്കും.

കട്ടിയുള്ള ഓക്കുമരങ്ങൾ രണ്ടോ മൂന്നോ വർഷം കൂടി നിൽക്കാൻ സാധ്യതയുണ്ട്. എന്നാലും, അടുപ്പിച്ചുള്ള ഗ്രീഷ്മകാലത്തെ കീടബാധയും, തൊട്ടുപിറകെയുള്ള അതിശൈത്യവും അതിജീവിക്കാൻ വൃക്ഷങ്ങൾക്കു സാധാരണ കഴിയാറില്ല. 'ഡീഫോളിയേഷൻ' നടക്കുന്ന വനങ്ങളിൽ. മറ്റു കീടങ്ങളുടെ ആക്രമണത്തിനും, തന്മൂലം രോഗങ്ങൾക്കും വളരെയേറെ സാധ്യതയുണ്ട്. തളിർക്കുകയും പൂക്കുകയും ചെയ്യുന്ന വൃക്ഷങ്ങളുടെ അഭാവം. വന്യജിവികളുടെ ജീവസാധാരണത്തിലും പരിസ്ഥിതിയിലും കഠിനമായ പരിക്കേല്പിക്കുന്നു.



കീടങ്ങൾ തിന്നുതീർത്ത മരങ്ങൾ

ഈ നൂറ്റാണ്ടിന്റെ ആദ്യപകുതിയിൽ ഉപയോഗിച്ചിരുന്ന വീര്യം കൂടിയ കീടനാശിനികൾ . ജിപ്സിമോത്ത് പോപ്പുലേഷനെ കഠിനമായി നിയന്ത്രിച്ചിരുന്നു. പക്ഷേ. പരിസ്ഥിതിയ്ക്കനുകൂലമല്ലെന്നുകണ്ട്, 1963-ൽ ഡിഡിറ്റിയുടെ ഉപയോഗം നിരോധിച്ചതോടെ. അമേരിക്കൻ വനങ്ങളിൽ ജിപ്സിപ്പറവകളുടെ ആക്രമണം പൂർവ്വാധികം ശക്തിപ്രാപിച്ചു. ഈ ഘട്ടത്തിലാണ് 'ജിപ്സിമോത്ത് റിസർച്ച് പ്രോഗ്രാമു'മായി യുണൈറ്റഡ് സ്റ്റേറ്റ്സ് ഡിപ്പാർട്ടുമെന്റ് ഓഫ് അഗ്രിക്കൾച്ചറൽ (USDA) രംഗത്തുവരുന്നത്. വാഷിംഗ്ടണിലെ ലാബോറട്ടറികൾ ഉൾപ്പെടെ. അമേരിക്കയുടെ നാനാഭാഗങ്ങളിലുള്ള ലാബുകളിൽ ജിപ്സി പ്പറവകളെക്കുറിച്ചുള്ള ഗവേഷണം ആരംഭിച്ചു.

വീര്യംകൂടിയ കീടനാശിനികൾ പരിസ്ഥിതിയെ ദോഷകരമായി ബാധിക്കും എന്നതുകൊണ്ട്. മറ്റേതെങ്കിലും വിധത്തിൽ. അവയുടെ വർദ്ധന തടയാൻ (ബയോളജിക്കൽ കൺട്രോൾ) ഉള്ള ഉപാധികളെക്കുറിച്ചായിരുന്നു ഗവേഷണം. അങ്ങനെയാണ് 'മേറ്റിംഗ് ഡിസ്റപ്ഷൻ' (Mating disruption) സിദ്ധാന്തം പ്രചാരത്തിലാവുന്നത്. അതിൻപ്രകാരം . പെൺപറവ. ആൺപറവയെ ആകർഷിക്കാൻ പുറപ്പെടുവിക്കുന്ന രാസപദാർത്ഥങ്ങളെ ( ഇൻസെക്ട് സെക്സ് ഫെറൊമോൺസ് -insect sex pheromones) കണ്ടുപിടിക്കുകയാണ് ആദ്യപടി. അതിനുശേഷം. ആ രാസവസ്തുക്കളെയോ. അതിനു പകരക്കാരാകാൻ പറ്റുന്നവയെയോ ലാബുകളിൽ നിർമ്മിച്ചെടുക്കുന്നു. ഈ രാസവസ്തുക്കൾ. നിശ്ചിത അളവോടെ അനേകായിരം 'ട്രാപ്പ്'കളിൽ നിക്ഷേപിക്കുമ്പോൾ. ഇണയെത്തേടുന്ന ആൺപറവകൾ അതിലേക്ക് ആകർഷിക്ക

പ്പെടുകയും. ട്രാപ്പുകളിൽ കുടുങ്ങുകയും ചെയ്യുന്നു. ( ഇൻസെക്ട് ട്രാപ്പിലേക്കു പറന്നടുക്കുന്ന ജിപ്സിപ്പറവയുടെ ചിത്രം ശ്രദ്ധിക്കുക.) ഇണചേരാനുള്ള ആൺപറവകളുടെ എണ്ണത്തിൽ സാരമായ കുറവനുഭവപ്പെടുന്നതോടെ പുതിയ തലമുറയുടെ പോപ്പുലേഷൻ ഗണ്യമായി കുറയുന്നു.

ജിപ്സി പെൺപറവ, ആൺപറവകളെ ആകർഷിക്കുന്നതിനായി പുറപ്പെടുവിക്കുന്ന രാസവസ്തു (ഡിസ്പാർല്യൂർ - Disparlure) എഴുപതുകളിൽ കണ്ടുപിടിക്കപ്പെട്ടു. ജപ്പാനിലെ വിഖ്യാതനായ ഓർഗാനിക് കെമിസ്റ്റ്, ഡോക്ടർ കെൻജി മോറിയടക്കം പലരും ഡിസ്പാർല്യൂറെന്ന സെക്സ് ഫെറോമോൺ ലാബുകളിൽ നിർമ്മിച്ചെടുത്തു. അനേകായിരം ട്രാപ്പുകളിൽ നിക്ഷേപിക്കപ്പെട്ട ഡിസ്പാർല്യൂർ, യൂറോപ്പിലെയും അമേരിക്കയിലെയും ജിപ്സിമോത്ത് പോപ്പുലേഷനെ നിയന്ത്രിച്ചു നിർത്താൻ സഹായിക്കുന്നു.

അമേരിക്കയിൽ, ജിപ്സിമോത്ത് കെമിസ്ട്രിയിൽ പ്രസിദ്ധനായ ഒരു ശാസ്ത്രജ്ഞനോടൊപ്പം ഗവേഷണം ചെയ്യാൻ സാധിക്കുന്നതു കൊണ്ടാണ് കീടങ്ങളുടെ - പ്രകൃതിയെയും - ലോകത്തിലെ ഒടുങ്ങാത്ത വിസ്മയങ്ങളെയും കുറിച്ച് അറിയാനിടയായത്. ഒരു ജിപ്സി ആൺപറവയെ പരിശോധിച്ചാൽ ( അവ പെൺപറവകളെക്കാൾ ചെറുതാണ്) , അതിന്റെ ' ആന്റിന'യാണ് ശരീരത്തിലെ പ്രധാനഭാഗം എന്നുതോന്നും. ശരീരത്തിൽ നിന്നുയർന്നു നിൽക്കുന്ന, ഭംഗിയേറിയ രണ്ടുതൂവലുകളെപ്പോലെയാണവ. ഇണചേരൽ മാത്രം ലക്ഷ്യമായ ഒരു ജീവിതത്തിൽ, പെൺപറവയുടെ 'സുഗന്ധം' തിരിച്ചറിയാൻ ആന്റിനയാണല്ലോ വേണ്ടത്! (കൂട്ടത്തിൽ ചേർക്കട്ടെ: പെണ്ണിന്റെ ഗന്ധത്താൽ ആകർഷിക്കപ്പെട്ട മാമുനിമാരെയും മഹാരാജാക്കന്മാരെയും പരിചയപ്പെടുത്തിയ ഇതിഹാസകാരന്മാർക്കു സ്തുതി. സെക്സ് ഫെറോമോണുകളുടെ ലോകത്തിലേക്കുള്ള ആദ്യജാലകം തുറന്നത് അവരായിരുന്നല്ലോ.

ജിപ്സിപ്പെൺപറവ പുറപ്പെടുവിക്കുന്ന ഡിസ്പാർല്യൂർ എന്ന രാസവസ്തു കൊണ്ടൊരു പരീക്ഷണം നടത്തി രണ്ടുദിവസം കഴിഞ്ഞാലും, കുളിക്കുകയും വേഷം മാറുകയും ചെയ്താൽ കൂടിയും, ആൺപറവകൾ നമ്മെ പിന്തുടരും. ലാബ് കോട്ടണിയുന്നുണ്ടെങ്കിലും, കൈകളിൽ കട്ടിയുള്ള നൈട്രൽ കൈയുറകളുണ്ടെങ്കിലും, ഡിസ്പാർല്യൂർ ഒരിക്കൽപോലും കൈക്കൊണ്ട് തൊട്ടിട്ടില്ലെങ്കിലും, ശരീരത്തിലെവിടെയെങ്കിലും പറ്റിപിടിപ്പിച്ചിരിക്കുന്ന ഏതാനും തന്മാത്രകൾ കൊണ്ട് ജിപ്സി ആൺപറവകൾ ഡിസ്പാർല്യൂർ തിരിച്ചറിയുന്നു. 'സെക്കൻഡറി ഇഫക്ട്' എന്നു വിളിക്കാവുന്ന രീതിയിൽ, ഡിസ്പാർല്യൂർ ഉപയോഗിച്ച് പരീക്ഷണം നടത്തുന്നവരുടെ കുടുംബാംഗങ്ങളെകൂടി അവ തിരിച്ചറിയുന്നു എന്നു കാണുമ്പോൾ അവയുടെ ആന്റിനകളുടെ ശക്തി ഊഹിക്കാവുന്നതേയുള്ളൂ.



*ആഹാരം തേടി വഴിതെറ്റിയെത്തിയ പ്രാണികൾ*

അടുത്ത ലാബിലെ പ്രസിദ്ധനായ എന്റമോളജിസ്റ്റിന്, ' ഇലക്ട്രോ ആന്റിനോ ഗ്രാം' (EAG) എന്ന പുതിയ സാങ്കേതികവിദ്യയുപയോഗിച്ച് പരീക്ഷണം നടത്തുവാൻ ആൺപറവകളുടെ ആന്റിനമാത്രം മതി. പറവകളിൽ നിന്ന് ആന്റിനമാത്രം വേർപ്പെടുത്തിയെടുത്ത്, ഉപകരണത്തിൽ ഘടിപ്പിച്ച്, ഡിസ്പാർല്യൂറും ബന്ധപ്പെട്ട രാസവസ്തുക്കളും അതിൽ വരുത്തുന്ന 'റെസ്പോൺസു'കളെക്കുറിച്ചാണ് അദ്ദേഹത്തിന്റെ പഠനം. ജീവൻ തുടിക്കുന്നില്ലെങ്കിൽ കൂടിയും, പ്രകൃതി ജീവസന്ധാരണത്തിനായി നൽകിയവരം, ആന്റിനകൾക്ക് കൈമോശം വരുന്നില്ല. ആൺപറവയുടെ ശരീരത്തിൽ നിന്നു വേർപെട്ടു നിൽക്കുന്ന അവസ്ഥയിലും, അവ , നിമിഷാർദ്ധത്തിനുള്ളിൽ 'പെണ്ണിന്റെ ഗന്ധം' തിരിച്ചറിയുന്നു. ഒരു പിടച്ചിൽ! ശാസ്ത്രത്തിന് ഇനിയും വിശദീകരിക്കാനാകാത്ത അനേകായിരം പ്രതിഭാസങ്ങളിൽ ഒന്നായി ആ പിടച്ചിലും ഇലക്ട്രോണിക് മോണിട്ടറിൽ തെളിയുന്നു.

രസതന്ത്രത്തിന്റെ ഭാഷയിൽ ' എനാന്റിയോമേഴ്സ്' എന്നുവിളിക്കുന്ന ഒരു കൂട്ടം രാസവസ്തുക്കളുണ്ട്. ഒരു രാസവസ്തുവിന്റെ, കണ്ണാടിയിലെ പ്രതിരൂപമാണ് എനാന്റിയോമെർ. ഒന്നു മറ്റൊന്നിന്റെ പ്രതിരൂപമാണെങ്കിലും, അവ മേൽക്കുമേൽ ചേർത്തുവച്ചാൽ ഒന്നായിച്ചേരുന്നില്ലെന്നു കാണാം. ( ഉദാഹരണത്തിന്, നമ്മുടെ വലതുകൈ, ഇടതുകൈയുടെ മിറർ ഇമേജാണെന്നു സങ്കല്പിച്ച്, മേൽക്കുമേൽ വച്ചുനോക്കൂ. തള്ളവിരലുകൾ രണ്ടും രണ്ടു ദിശയിലാണല്ലോ.) ശാസ്ത്രം ഇതിനെ 'നോൺ സൂപ്പർ ഇംപോസബിലിറ്റി' എന്നു വിളിക്കുന്നു. പ്ളസ് (+) എന്നും മൈനസ് (-) എന്നും വിളിക്കുന്ന എനാന്റിയോമേഴ്സിന്, പ്രകാശത്തിന്റെ പ്രതലം തിരിക്കുന്ന ' ഓപ്റ്റിക്കൽ ആക്ടിവിറ്റി (Optical activity) യിൽ വ്യത്യാസമുണ്ടെന്നതൊഴിച്ചാൽ, ഭൗതികമായും രാസികമായും ഗുണഗണങ്ങൾ സമാനമാണ്.

ജിപ്സിപ്പറവകളുടെ ഡിസ്പാർല്യൂറിനും പ്ളസ്, മൈനസ് വകഭേദങ്ങളുണ്ട്. ജിപ്സി പെൺപറവകൾ പ്ളസ് ഡിസ്പാർല്യൂറാണ് പുറപ്പെടുവിക്കുന്നത്. അവയുടെ ആൺപറവകൾ പ്ളസ് ഡിസ്പാർല്യൂറിലേക്കു മാത്രമേ ആകർഷിക്കപ്പെടുന്നുള്ളൂ എന്നുമാത്രമല്ല, ഭൗതികമായും രാസികമായും ഒരു വ്യത്യാസവുമില്ലാത്ത മൈനസ് ഡിസ്പാർല്യൂർ അവയെ വികർഷിക്കുകയും (റിപ്പെല്ലിങ്) ചെയ്യുന്നു! ഡിസ്പാർല്യൂർ എന്ന രാസവസ്തു, ജിപ്സിപ്പറവകളുടെ മാത്രമല്ല വേറെ ഏതാനും കീടങ്ങളുടെ കൂടി സെക്സ് ഫെറോമോണായി പ്രവർത്തിക്കുന്നു എന്ന് ഈയിടെ മനസ്സിലായിട്ടുണ്ട്. പ്ളസ് മൈനസ് എനാന്റിയോമെറുകളുടെ വ്യത്യസ്ത മിശ്രിതങ്ങൾ മൂലമാണ് പ്രകൃതി അതും സാധ്യമാക്കുന്നത്. നൂറുശതമാനവും പ്ളസ് ഡിസ്പാർല്യൂർ ജിപ്സി പ്പെൺപറവകൾ, ആൺപറവകളെ ആകർഷിക്കുന്നതിനുപയോഗിക്കുമ്പോൾ, വേറെ പറവകൾ അമ്പതുശതമാനം പ്ളസും അമ്പതുശതമാനം മൈനസും കലർന്ന മിശ്രിതമാവാം ഉപയോഗിക്കുന്നത്. ( ഇവയെക്കുറിച്ചുള്ള ഗവേഷണം പുരോഗമിക്കുന്നതേയുള്ളൂ - മിശ്രിതങ്ങളുടെ ചേരുവകൾ ഊഹം മാത്രം).

പ്രകൃതിയുടെ അതിസങ്കീർണ്ണമായ ഈ കൂട്ടലും കിഴിക്കലും മനുഷ്യരാശിയെ അമ്പരപ്പിക്കുന്നുണ്ടെങ്കിലും, ഇണയെത്തേടുന്ന ഒരു ജിപ്സി ആൺപറവയെ കൃത്യമായും അതിന്റെ പെൺപറവയുടെ സമീപത്തെത്തിക്കുന്നു! ശാസ്ത്രത്തിന്റെ കൈപിടിച്ച് മനുഷ്യൻ ഓരോ ചുവട് മുന്നോട്ടുവയ്ക്കുമ്പോഴും , അപരിമേയമായ സാധ്യതകളുടെ - അനന്തമായ വിസ്മയങ്ങളുടെ - ഒരു ലോകം പ്രകൃതി വെളിപ്പെടുത്തുകയാണ്.

നാലു ഋതുക്കളും മാറിമാറിത്തെളിയുന്ന അമേരിക്കയിൽ, ഗ്രീഷ്മത്തിനായി എല്ലാവരും കാത്തിരിക്കുന്നു. പൂത്തുതളിർക്കാനും കായ്ക്കാനും വൃക്ഷങ്ങളും, മുട്ടയായും പുഴുവായും ചിത്രശലഭമായും ജീവിക്കാൻ കീടങ്ങളും, ഓടാനും ചാടാനും മരത്തണലിലിരുന്ന് സൊറ പറയാനും മനുഷ്യരും കാത്തിരിക്കുകയാണ്. ആ കാത്തിരിപ്പിന്റെ അന്ത്യത്തിൽ വീണുകിട്ടുന്ന രണ്ടോ മൂന്നോ മാസങ്ങളിൽ, സ്വതന്ത്രമായൊന്നു നടക്കാൻ സമ്മതിക്കാതെ ഈ പറവകൾ എന്നെ വട്ടമിട്ടു പറക്കുമ്പോൾ ദേഷ്യം തോന്നുന്നുണ്ട്. എങ്കിലും, അടുത്തനിമിഷത്തിൽ ഞാനോർക്കുന്നു.... പാവങ്ങൾ.... അവരെന്തു പിഴച്ചു?..... പ്രകൃതിയുടെ അമൂല്യവും അതിസങ്കീർണ്ണവുമായ സിദ്ധികളെ കൈയിലെടുത്ത് അമ്മാനമാടാനുള്ള മനുഷ്യപ്രവണതയ്ക്ക് നേരെയാണല്ലോ അവ ചിറകടിച്ചു പറക്കുന്നത്....





കെ. മധു

**വിവാദങ്ങൾ ഉയർത്തിവിട്ട കൊടുങ്കാറ്റിന്റെ നടുവിലാണ് മണ്ണുത്തിയിലെ കാർഷിക സർവ്വകലാശാല. സിൽവർ ജൂബിലി പിന്നിടുന്ന മഹനീയമായ ആ സ്ഥാപനത്തിന് കേരളത്തിന്റെ കാർഷിക ജീവിതത്തിന് എന്തെങ്കിലും ചലനം സൃഷ്ടിക്കാൻ കഴിഞ്ഞിട്ടുണ്ടോ? ആ സ്ഥാപനത്തിൽ പ്രവർത്തിക്കുന്നവർ പോലും അതിനെ നിഷേധാർത്ഥത്തിലാണ് ഉത്തരം നൽകുന്നത്. എന്തുകൊണ്ട് ഇങ്ങനെ സംഭവിച്ചു. വിവാദച്ചുഴികൾക്കപ്പുറത്തുള്ള യാഥാർത്ഥ്യം കണ്ടെത്താനുള്ള ഒരന്വേഷണമാണ് ഈ റിപ്പോർട്ട്.**

# മണ്ണറിയാത്ത ഗവേഷണം

പുതിയൊരു വാഴഗവേഷണം കൂടി ആരംഭിക്കുകയാണ് കേരള കാർഷിക സർവ്വകലാശാലയിൽ. അഴിമതിയുടെയും സ്വജനപക്ഷപാതത്തിന്റെയും കഥകൾ പതിവുപോലെ ഇതിലും ഉണ്ട്. അവ തത്കാലം മാറ്റിവയ്ക്കുക. ഗവേഷണത്തിന്റെ ലക്ഷ്യമാണ് വിചിത്രം. " അന്താരാഷ്ട്ര വിപണിയിൽ മാർക്കറ്റ് ചെയ്യാവുന്ന പുതിയൊരു വാഴയിനം കേരളത്തിൽനിന്ന് വികസിപ്പിച്ചെടുക്കണം." ലോകബാങ്ക് ഉൾപ്പെടെ മൂന്നു വിദേശ സംഘടനകളുടെ നേരിട്ടുള്ള നിയന്ത്രണത്തിലാണ് ഗവേഷണം.



*രഹസ്യങ്ങൾ ഏറെ - മണ്ണുത്തിയിലെ കാർഷിക സർവ്വകലാശാലയിലേക്കുള്ള കവാടം*

കേരളത്തിലെ കാർഷിക ഗവേഷണത്തിന്റെ പ്രശ്ന പരിസരം തിരിച്ചറിയാനുള്ള മികച്ച തെളിവാണ് ഈ സംരംഭം. സമൂഹത്തിന്റെ സത്യം അറിയാനുള്ള പരീക്ഷണക്കണ്ണുകൾ കൃഷി ഗവേഷണത്തിന് നഷ്ടമാകുന്നു. പകരം പുതിയ കമ്പോളക്കണ്ണുകളിലേക്ക് അതിന്റെ കൃഷ്ണമണികളെ തുന്നിച്ചേർക്കുകയാണ്. കാർഷിക ഗവേഷണത്തിന്റെ ഫലങ്ങൾ ജനങ്ങളിൽ എത്തുന്നില്ല എന്നതാണ് കേരള കാർഷിക സർവ്വകലാശാലയെക്കുറിച്ചുള്ള പരാതി. ഇത് സത്യവുമാണ്. ഇപ്പോൾ പക്ഷേ ഇവിടുത്തെ ജനങ്ങൾക്കുവേണ്ടിയുള്ള ഗവേഷണം പോലും ഇവിടെ ഇല്ലാതാകുന്നു. ഗവേഷകർ ഉന്നം വയ്ക്കുന്നത് മറുനാടൻ സമൂഹങ്ങളെയും വാണിജ്യതാത്പര്യങ്ങളെയുമാണ്. ഇന്റർനാഷണൽ മാർക്കറ്റിന് യോജിച്ച പ്രോഡക്ടുകളെ അന്വേഷിക്കുമ്പോൾ എയർകണ്ടിഷൻ മുറിയിൽ ഇരിക്കുന്ന കൃഷി ശാസ്ത്രജ്ഞർക്ക് മീനച്ചൂടിന്റെ മൂർച്ചയും ഞാറ്റുവേലകളും തുലാവർഷവും ഇടവപ്പാതിയും എല്ലാം അസുഖകരമായ അലോസരങ്ങളാകുന്നു.

പുതിയ വാഴഗവേഷണത്തെ 60 ലക്ഷം രൂപ നല്കി നിയന്ത്രിക്കുന്നത് ലോകബാങ്കും സഖ്യശക്തികളായ ഫുഡ് ആൻഡ് അഗ്രികൾച്ചറൽ ഓർഗനൈസേഷൻ, കോമൺഫണ്ട് ഫോർ കമ്മോഡിറ്റീസ് എന്നീ സംഘടനകളുമാണ്. ഗവേഷകർ മാത്രം കേരളത്തിലെ ശാസ്ത്രജ്ഞർ. ഉയരംകുറഞ്ഞ കവൻഡിഷ് ഇനം വാഴകളിലാണ് പരീക്ഷണങ്ങൾ. കാരണം യൂറോപ്പിലെയും അമേരിക്കയിലെയും വ്യവസായ താത്പര്യങ്ങൾക്കൊത്ത് സംസ്കരിക്കണമെങ്കിൽ വലിയ കുലയും തൂക്കവുമുള്ള ഇത്തരം വാഴപ്പഴങ്ങൾ വേണം. കേരളത്തിന്റെ മാർക്കറ്റിലും ഇവ 'ക്ലിക്ക്' ചെയ്യുമെന്നാണ് ഗവേഷകരുടെ പ്രതീക്ഷ.

ഇതുപക്ഷേ സംഭവിക്കാതിരിക്കട്ടെ. എന്തുകൊണ്ടെന്നാൽ 280 തരം നാട്ടൻ വാഴകളുള്ള പ്രദേശമാണ് കേരളം. ഇവയെ നിലനിർത്താൻ. വേണ്ട, ഏതെല്ലാം എന്ന് അറിയാനുള്ള. ഒരു സർവ്വേപോലും കേരള കാർഷിക സർവ്വകലാശാല ഇനിയും നടത്തിയിട്ടില്ല. ഈ പഴങ്ങളുടെ ഔഷധഗുണങ്ങളും നാട്ടറിവുകളിൽ മാത്രം കുടുങ്ങിക്കിടപ്പാണ്. പുതിയ പരീക്ഷണം ലോകബാങ്ക് ഉദ്ദേശിക്കുന്ന വിശാല അർത്ഥത്തിൽ വിജയിച്ചാൽ നാടൻ വാഴകൾ കേരളത്തിൽനിന്ന്- ഭൂമിയിൽനിന്നുതന്നെയും- കൂടുതൽ വേഗത്തിൽ നാമാവശേഷമാകും. രസകദളിയും ഞാലിപ്പൂവനും പാളയംകോടനുമൊക്കെ മുത്തശ്ശിക്കഥകളിലെ വിചിത്രനാമങ്ങളുമാകും.

അപൂർണ്ണമായ ഹരിതവിപ്ളവം വഴി കേരളത്തിലെ നെൽപ്പാടങ്ങളിൽ നടപ്പാക്കിയ വിളവർദ്ധനതന്നെയാണ് ഇപ്പോൾ വാഴത്തോപ്പുകളിലും ആവിഷ്കരിക്കുന്നത്. വെണ്ണീറും ചാണകവും പച്ചിലകളുമൊക്കെ ഇട്ടുകൊടുത്താൽ പുതിയ വാഴകൾ വിളവുതരില്ല. അപ്പോൾ പുതിയ വളം വേണം. നേട്ടം കുത്തക വളംനിർമ്മാണശാലകൾക്ക് ഇതൊക്കെ നല്കി കേരളത്തിലെ കർഷകർ ഉല്പാദിപ്പിക്കുന്ന വാഴക്കുലകൾ വെസ്റ്റേൺ മാർക്കറ്റിലെ ഇഷ്ടാനിഷ്ടങ്ങൾക്കൊത്ത് സംസ്കരിക്കും. ഫലത്തിൽ അവയുടെ വില നിശ്ചയിക്കുന്നതും പുറത്തുള്ളവരാകും. മുഴുവൻ ഉഷ്ണമേഖലാ രാജ്യങ്ങളെയും ലക്ഷ്യം വച്ചാണ് ലോകബാങ്കിന്റെ പദ്ധതി എന്നു കൂടി മനസ്സിലാകുമ്പോഴേ പുതിയ വാഴ ഗവേഷണത്തിന്റെ ഗൗരവം വ്യക്തമാകൂ. പുതിയ പദ്ധതിക്കൊപ്പം കാർഷിക വാഴ്സിറ്റിയിൽ ബനാന ഗ്രോവേഴ്സ് അസോസിയേഷൻ എന്ന ഒരു സംഘടന കൂടി സ്ഥാപിച്ചിട്ടുണ്ട്. പദ്ധതിയുടെയും ഈ പേപ്പർ സംഘടനയുടെയും ചുമതല ഒരാൾക്കാണ്.

ഇത് വെറും വാഴഗവേഷണത്തിന്റെ കുഴപ്പമല്ല.

കേരളത്തിലെ കൃഷി ഗവേഷണത്തിന്റെ അഗ്രഗാമി ആകേണ്ടുന്ന ഒരു സ്ഥാപനത്തിന്റെ തകർച്ചയുടെ കഥ കൂടിയാണ്. അടുത്ത വർഷം സിൽവർ ജൂബിലി ആഘോഷിക്കും കേരള കാർഷിക സർവ്വകലാശാല. ഇതിനെ സ്വന്തം താത്പര്യങ്ങൾക്ക് വിലയ്ക്കെടുക്കുകവഴി ബൗദ്ധിക പരീക്ഷണങ്ങളുടെ നിയന്ത്രണാവകാശം പുറത്തുനിന്നുള്ള ഏജൻസികൾ കൈയടക്കുകയാണ്. മലയാളിയുടെ പ്രിയപ്പെട്ട അരിതൊട്ട് നാളികേരവും കുരുമുളകും പച്ചക്കറികളും എന്തിന് കാട്ടുമരുന്നായ തിപ്പലി വരെ ഇവിടെ 'എക്സ്റ്റേണൽ എയിഡഡ്' പരീക്ഷണ വസ്തുക്കളാകുന്നു. ഗവേഷകനും ഗവേഷക വസ്തുവും തമ്മിലുള്ള ആത്മബന്ധത്തിന്റെ അഭാവം ഒരു കൃഷിസ്ഥാപനത്തിലും ഇത്രത്തോളം ഉണ്ടാകില്ല. വെച്ചൂർ പശുക്കളിൽ ഗവേഷണം നടക്കാത്തതും വികസിപ്പിച്ചെടുത്ത വിത്തുകൾ ജനങ്ങളിൽ എത്താതെ പോകുന്നതും എല്ലാം അസ്വസ്ഥത ജനിപ്പിക്കുന്നവയാണ്. ചെറുപ്പക്കാരെ കൃഷിയിലേക്ക് ആകർഷിക്കാൻ 'ചക്കയിടാനുള്ള യന്ത്രവും' മറ്റും കണ്ടെത്തി എന്ന് അധികൃതർ അവകാശവാദം മുഴക്കുന്നു. പഴയ തോട്ടിതന്നെയാണ് ഈ പുതിയ യന്ത്രം എന്നുവരുമ്പോൾ നേട്ടം പക്ഷേ ചിരിയുണർത്തുന്നു. പുറത്തുള്ള നഴ്സറികളിൽ നിന്ന് നടീൽ വസ്തുക്കൾ വാങ്ങിയാണ് സർവ്വകലാശാല സ്വന്തം കൗണ്ടറുകൾ വഴി വിറ്റത്. പുറത്തുനിന്ന് അറവുമാടുകളെ വാങ്ങി ഇറച്ചിക്കച്ചവടവും നടത്തി. തകരുന്നത് ഒരു സ്ഥാപനത്തിന്റെ വിശ്വാസ്യതയാണ്. ലാഭാധിഷ്ഠിത പ്രവർത്തനങ്ങൾ മുഴുവൻ ഇന്ന് ബൂമറാങ്ങ് പോലെ തിരിച്ചുവരുന്നു. തകർന്ന പ്രതിച്ഛായയോടെ നാടൻ കർഷകർക്കു മുന്നിൽ നാണംകെട്ടുനില്ക്കുന്ന യൂണിവേഴ്സിറ്റിയുടെ ചിത്രം ദയനീയമാണ്.


വാഴ ഗവേഷണം നടത്താൻ ഉദ്ദേശിക്കുന്ന കുറിയ വാഴകൾ

## ജനങ്ങൾക്കുമുമ്പിൽ കുറ്റക്കാർ

**വൈ**സ് ചാൻസലർ എ.എം. മൈക്കിളിനെ മാത്രം പ്രതിക്കൂട്ടിൽ നിർത്തി സ്വയം രക്ഷപ്പെടാനാണ് ഇപ്പോൾ ശാസ്ത്രജ്ഞന്മാരുടെ ശ്രമം. നിയമനങ്ങളിലെ അഴിമതിയിലും വിത്തുനടീൽ വസ്തുക്കളുടെ മറിച്ചുവില്ക്കലിലും ഒരുപക്ഷേ താനറിയാതെതന്നെ മൈക്കിൾ പങ്കാളി ആയിരിക്കാം. എന്നാൽ അന്താരാഷ്ട്ര പ്രശസ്തനായ ഈ ശാസ്ത്രജ്ഞനെ മാത്രം മുൻ നേട്ടങ്ങളെ വിസ്മരിച്ച് ക്രൂശിച്ചാൽ കാർഷിക സർവ്വകലാശാലയിലെ പ്രശ്നങ്ങൾക്ക് പരിഹാരമാവില്ല. വ്യാപാരാധിഷ്ഠിത ഗവേഷണത്തിന് ആവേശപൂർവ്വം മുന്നിട്ടിറങ്ങിയ ഇവിടുത്തെ ഓരോ ഗവേഷകരും ജനങ്ങൾക്കു മുന്നിൽ വിചാരണ ചെയ്യപ്പെടേണ്ടതുണ്ട്. അറപ്പിക്കുന്ന കിടമത്സരങ്ങളിലൂടെ കാർഷിക ഗവേഷണത്തിന്റെ താളം തകർത്തതിൽ എല്ലാവരും കുറ്റവാളികളുമാണ്.

സംസ്ഥാനത്തിന്റെ വിവിധ ജില്ലകളിലായി 3000 ഹെക്ടർ ഭൂമിയും 35 ഗവേഷണ കേന്ദ്രങ്ങളും ഉണ്ട് കേരള കാർഷിക സർവ്വകലാശാലയ്ക്ക്. വെള്ളായണിയിലെ ഫാക്കൽറ്റി ഓഫ് അഗ്രികൾച്ചർ. പനങ്ങാട്ടെ ഫാക്കൽറ്റി ഓഫ് ഫിഷറീസ്, മണ്ണുത്തിയിലെ ഫാക്കൽറ്റി ഓഫ് വെറ്ററിനറി ആൻഡ് അനിമൽ സയൻസസ്. തവനൂരിലെ അഗ്രിക്കൾച്ചറൽ എൻജിനീയറിങ് എന്നീ നാലു ഫാക്കൽറ്റികൾ ഗവേഷണത്തിന് ചുക്കാൻപിടിക്കുന്നു. ഇവയുടെ കീഴിൽ 10 വിജ്ഞാന വ്യാപന-വിദ്യാഭ്യാസ സ്ഥാപനങ്ങളുണ്ട്. റിസർച്ച് ഡയറക്ടറുടെ നേരിട്ടുള്ള നിയന്ത്രണത്തിലുള്ള പീലിക്കോട്. അമ്പലവയൽ. പട്ടാമ്പി. കുമരകം. വെള്ളായണി എന്നീ പ്രാദേശിക ഗവേഷണ കേന്ദ്രങ്ങൾക്കാണ് പക്ഷേ സംസ്ഥാനത്തെ പ്രശ്നാധിഷ്ഠിത കാർഷിക ഗവേഷണത്തിന്റെ മേൽനോട്ടം. എല്ലാ വർഷവും യൂണിവേഴ്സിറ്റി ജില്ലകൾതോറും കൃഷിവകുപ്പ് ഉദ്യോഗസ്ഥരുടെയും മറ്റു ബന്ധപ്പെട്ടവരുടെയും യോഗം വിളിച്ചുചേർക്കും. ഇതുവഴി ആ പ്രദേശത്തെ കർഷകരുടെ പ്രശ്നങ്ങൾ മനസ്സിലാക്കും. [illegible]യ്ക്കുള്ള പരിഹാരം നിർദ്ദേശിക്കാൻ [illegible] വ കുപ്പുകൾക്ക് ചുമതല [illegible] [illegible]രോധ ഗവേഷണങ്ങളും മറ്റും [illegible] ഇങ്ങനെയാണ്. ഇതിനുപുറമേ കർഷകർക്ക് പുതിയ നിർദ്ദേശങ്ങളും ജില്ലാതല യോഗങ്ങളിൽ സർവ്വകലാശാല പുറപ്പെടുവിക്കും. കെ. എ. യു പുറത്തിറക്കിയ വിത്തുകളുടെ പരിപാലനം മാത്രമായി നിർദ്ദേശങ്ങൾ ഒതുങ്ങു[illegible]യാണു പതിവ്. എന്നാൽ പലപ്പോഴും സ്വ[illegible] [illegible]ങ്ങളെ അംഗീകരിച്ച് നാടൻ നേട്ട[illegible] [illegible]ക്കാനും അവ സ്വാംശീകരിച്ച് വികസിപ്പിക്കാനും തയ്യാറായിട്ടുമുണ്ട്. എന്തായാലും ഈ വാർഷിക കൂടിക്കാഴ്ചകൾ വഴിയാണ് ജനകീയ പ്രശ്നങ്ങളെ കാർഷിക ശാസ്ത്രജ്ഞർ മനസ്സിലാക്കുന്നത്.

കാർഷിക സർവ്വകലാശാലയുടെ ഡയറക്ടർ ഓഫ് റിസർച്ച് ഡോ: മോഹനകുമാരന്റെ വാക്കുകളിൽ പറയാം "ഞങ്ങളുടെ ഫീഡ് ബാക്ക് ഈ ചർച്ചകളാണ്. അനിമൽ ഹസ്ബൻഡറിയിലെയും കൃഷി വകുപ്പിലെയും ഉദ്യോഗസ്ഥർ ജനങ്ങളോട് ബന്ധപ്പെടുന്നില്ലെങ്കിൽ കാർഷിക സർവ്വകലാശാലയുടെ പരിപാടികളും പൊളിയും. എന്നാൽ ഓരോ പ്രദേശത്തെയും പ്രശ്നങ്ങൾ എല്ലാ തവണയും ഏതാണ്ട് സമഗ്രമായിത്തന്നെ ഞങ്ങൾക്കു മുന്നിൽ എത്താറുണ്ട്."

അവകാശവാദം എന്തും ആകട്ടെ. കാർഷിക ഗവേഷണം പിഴയ്ക്കുന്നതിന്റെ ഒരു പ്രധാന കാരണം റിസർച്ച് ഡയറക്ടറുടെ വാക്കുകളിലുണ്ട്. അതായത് ചില മദ്ധ്യവർത്തികൾ മുഖേനയാണ് കൃഷി വാഴ്സിറ്റിയുടെ ജനബന്ധം. സർക്കാർ ഉദ്യോഗസ്ഥർ നല്കുന്ന ഭാഗികമോ അർദ്ധസത്യമോ ആയ വിവരങ്ങളെ ആശ്രയിച്ചാണ് ഗവേഷണത്തിന്റെ പോക്ക്. ഗവേഷണഫലം സമൂഹത്തിന്റെ തലയ്ക്കുമീതെ നഷ്ടമാകുന്നതിന് മുഖ്യ കാരണവും ഇതുതന്നെ.

## എങ്ങുംഎത്താത്ത നെല്ലുഗവേഷണം

**അ**ഞ്ചു മേഖലകളാക്കി തിരിച്ചാണ് കാർഷിക സർവ്വകലാശാലയുടെ നെല്ല് ഗവേഷണം. ദക്ഷിണ മേഖല, മദ്ധ്യമേഖല, ഉത്തരമേഖല, ഹൈറേഞ്ച് എന്നിവയും കുട്ടനാട്, ഓണാട്ടുകര, കോൾ പടവുകൾ എന്നിവ അടങ്ങുന്ന പ്രശ്നമേഖലയും ചേർന്നതാണ് ഈ വിഭജനം. നേരത്തേ പറഞ്ഞതുപോലെ അഞ്ചിടത്തും ആദ്യം പ്രാദേശിക ശില്പശാലകൾ സംഘടിപ്പിക്കും. വേണ്ടിവന്നാൽ പ്രത്യേക ശില്പശാലകളും ഒരുക്കാറുണ്ട്. ഇതുവഴി വയലിലെ പ്രശ്നങ്ങൾ അറിയും. എന്നിട്ട് ഗവേഷണവും നടത്തും. നല്ലതോ ചീത്തയോ ആയ ഒരു ഗവേഷണഫലവും ഉണ്ടാകും. സാധാരണഗതിയിൽ ഇത് സർവ്വകലാശാലാ അലമാരകളിൽ മറ്റു ഗവേഷണ പ്രബന്ധങ്ങൾക്കൊപ്പം വിശ്രമിക്കുകയാണു പതിവ്.

എന്നാൽ ഒന്നോർമ്മിക്കണം. ഇത്തരം കാടടച്ചുള്ള ഒരാക്ഷേപത്തെ പൂർണ്ണമായും സാധൂകരിക്കുന്നതല്ല നെൽവയലിലെ സർവ്വകലാശാലാ നേട്ടങ്ങൾ. പട്ടാമ്പിയിലെ നെല്ല് ഗവേഷണ കേന്ദ്രം ഈ രംഗത്ത് ഇന്ത്യയിൽത്തന്നെയുള്ള മികച്ച സ്ഥാപനങ്ങളിലൊന്നാണ്. 1972-ൽ ഇതിനെ സർവ്വകലാശാലയിൽ ചേർത്തു. അതിനുശേഷം 38 നെൽവിത്തുകൾ പുറത്തിറക്കി. അതിനുമുമ്പുള്ള പത്തുവർഷക്കാലത്തും അത്രയുംതന്നെ സങ്കരവിത്തുകൾ പട്ടാമ്പിയിൽ നിന്ന് പുറത്തിറങ്ങിയിട്ടുണ്ട്. അന്നപൂർണ്ണയും ജ്യോതിയും ത്രിവേണിയും സ്വർണ്ണപ്രഭയും പട്ടാമ്പിയുടെ പ്രോഡക്ടുകളാണ്. യൂണിവേഴ്സിറ്റിയുടെ കീഴിലുള്ള മാങ്കൊമ്പ് കേന്ദ്രത്തിൽ നിന്നു വന്ന പവിഴം. മകം എന്നിവയേയും കർഷകർ സ്വീകരിച്ചു. പൊക്കാളിപ്പാടങ്ങളിൽ വൈറ്റില വിത്തുകളും ശ്രദ്ധേയമായി. അഹല്യ. മംഗള മസൂരി. [illegible]ജിനി തുടങ്ങിയവയാണ് കഴിഞ്ഞ വർഷങ്ങളിൽ വാഴ്സിറ്റി പുറത്തിറക്കിയ വിത്തിനങ്ങൾ. ഇതെല്ലാം അത്യുല്പാദനശേഷിയുള്ള വിത്തിനങ്ങൾ ആണെന്ന് സർവ്വകലാശാല അതത് സമയങ്ങളിൽ പ്രഖ്യാപിക്കുകയും ചെയ്തു. ഒപ്പം 70 ദിവസം കൊണ്ടു വിളയുന്ന ഹ്രസ്വ എന്ന പുതുനെല്ലിനവും വാഴ്സിറ്റിയുടെ ക്രെഡിറ്റിൽ മുൻനിരയിലുണ്ട്.




ഡോ: മോഹനകുമാരൻ - റിസർച്ച് ഡയറക്ടർ

എന്നാൽ ഇവയൊന്നും യഥാർത്ഥ അത്യുല്പാദനശേഷിയുള്ള വിത്തുകളല്ല എന്നതാണ് തമാശ. ഇവിടെയാണ് ഹരിതവിപ്ളവത്തിന്റെ അപൂർണ്ണ സാന്നിദ്ധ്യം കേരളത്തിലെ നെൽപ്പാടങ്ങളിൽ സ്വാധീനിച്ചത് എത്രയെന്നു തെളിയുന്നത്. മുമ്പുണ്ടായിരുന്ന അസംസ്കൃതവും തീരെ താണ ഗുണമേന്മയുള്ളതുമായ വിത്തിനങ്ങളെ മാറ്റിവയ്ക്കാൻ മാത്രം ഉല്പാദനശേഷി ഇവ പ്രകടിപ്പിച്ചു എന്നത് ശരി. എങ്കിലും ആന്ധ്രയിലും തമിഴ്നാട്ടിലുമൊക്കെയുള്ള അത്യുല്പാദന വിത്തുകൾക്ക് ഇവയെക്കാൾ 40-60 ശതമാനം വരെ അധികം വിളവ് ലഭിക്കും.

ഇതേപ്പറ്റി റിസർച്ച് ഡയറക്ടർ തന്നെ പറയുന്നു-"ശരിയാണ്. നമ്മുടേത് ഹൈബ്രിഡ് വിത്തുകൾ ആയിരുന്നില്ല. എന്നാൽ കേരളത്തിലെ ആദ്യത്തെ ഹൈബ്രിഡ് വിത്ത് അടുത്ത വർഷം വയലിൽ എത്തും. കണ്ടെത്തിയ ഉടനെ അതു പ്രയോഗിക്കാൻ കർഷകരോട് ആവശ്യപ്പെടുകവയ്യ. മൂന്നു വർഷത്തെ നിരീക്ഷണവും സെലക്ഷനും കഴിഞ്ഞശേഷമേ ഞങ്ങൾ വിത്തുകൾ മാർക്കറ്റിലിറക്കൂ."

ശാസ്ത്രീയമായി ഈ രീതി അക്ഷരംപ്രതി ശരിയാണ്. എന്നാൽ ഏറെ കൊട്ടിഘോഷിച്ച് ഇറക്കിയ പല വിത്തുകളും കർഷകർ തിരസ്കരിച്ചതിന് ആർക്കും ഉത്തരമില്ല. ഉദാഹരണമായി അന്നപൂർണ്ണ വയലിൽ എത്തിയത് 1966-ലാണ്. മുപ്പതുവർഷം പിന്നിട്ടിട്ടും ഈ വിത്ത് കർഷകർ ഉപയോഗിക്കുന്നു. അതിനുശേഷം അന്നപൂർണ്ണയെക്കാൾ മികച്ചതെന്നുപറഞ്ഞ് അധികൃതർ നിർദ്ദേശിച്ച പല വിത്തിനങ്ങളും കൃഷിക്കാർ തള്ളി.

ശാസ്ത്രജ്ഞന്മാർ അമ്പരന്നോട്ടെ. കാര്യം കൃഷിക്കാർക്ക് അറിയാം. തൂക്കത്തിൽ മികവുകാണിച്ച വിത്തുകൾ പലതും എളുപ്പം രോഗത്തിന് വഴങ്ങുന്നവയായിരുന്നു. ഗാളീച്ചയും ചാഴിക്കേടും തണ്ടുപഴുക്കലും ഒക്കെ ഇവയെ പെട്ടെന്ന് തളർത്തി. അത്രയധികം കീടനാശിനികൾ ആവശ്യം ഇല്ലാത്തതും വളപ്രയോഗം കുറവുവേണ്ടതുമായ നെല്ലിനങ്ങളേ നല്ലൊരളവ് കർഷകരും സ്വീകരിച്ചുള്ളൂ. എഴുപതുദിവസംകൊണ്ടു വിളയുന്ന 'ഹ്രസ്വ'യെ തഴയാൻ കാരണം മറ്റൊന്നാണ്. പത്തുദിവസം കൂടുതൽ എടുത്താലും മറ്റു വിത്തുകൾക്കു കിട്ടുന്ന വിളവ് ഈ വിത്തിന് കിട്ടിയില്ല. അതായത് 'ഹ്രസ്വ' ഉല്പാദനവർദ്ധന എന്ന ലക്ഷ്യത്തിൽത്തന്നെ പരാജയപ്പെട്ടു എന്നർത്ഥം.

ഫാം ട്രയലുകൾക്കുശേഷം വയൽച്ചെളിയിൽ വിതറുമ്പോൾ ഇനി അഗ്രിക്കൾച്ചറൽ വാഴ്സിറ്റി ഹൈബ്രിഡ് വിത്തുകൾക്ക് നേരിടേണ്ടിവരുന്ന പ്രധാന വെല്ലുവിളികളും ഇവയൊക്കെത്തന്നെ. പരീക്ഷണശാലയിൽ ഇപ്പോഴത്തേതിനെക്കാൾ 50 ശതമാനം വിളവർദ്ധന പ്രകടിപ്പിച്ച ഈ വിത്തുകളിൽ പലതും വയലിൽ 25-30 ശതമാനം നെല്ലേ കൂടുതൽ വിളയിക്കുന്നുള്ളൂ. ശകലീകൃതമായ (Fragmented) കേരളത്തിലെ നെൽവയലുകളുടെ സങ്കീർണ്ണ ഘടനയിൽ ഇവ എത്രമാത്രം വിജയിക്കുമെന്ന് കണ്ടറിയണം. വിഭജിക്കപ്പെട്ട ഓരോ കൊച്ചു വയലിലും പലതരം വിത്തുകൾ ഉപയോഗിക്കുന്ന രീതിയാണ് ദൗർഭാഗ്യവശാൽ നമുക്ക് ഇന്നും ഉള്ളത്. വാഴ്സിറ്റിയുടെ വിളവെടുപ്പുപോലെ നേരാനേരത്ത് വളവും മരുന്നും നല്കാൻ സാധാരണ കർഷകന് കഴിയില്ല. പാടങ്ങളിൽ നാൾതോറും പുതിയ തരം കീടങ്ങൾ കടന്നുവരുന്നു എന്നാണ് കർഷകരുടെ പരാതി. ഹൈബ്രിഡ് വിത്തുകൾ സങ്കല്പിക്കുന്നത് പരിചരണമുറകളിൽക്കൂടി ചില വ്യതിയാനങ്ങളാണ്. ഇതിന്റെ ഫലമായി പുതിയ കീടനാശിനികളും വളങ്ങളും മാർക്കറ്റിൽ എത്തും എന്നുവേണം കരുതാൻ. സ്വാഭാവികമായും ഇവയുടെ വിലയും കൂടുതലായേക്കും. ചെലവു താങ്ങാനാകാതെ കേരളത്തിലെ കൂടുതൽ വയലുകൾ തരിശ്ശു കിടക്കുന്ന അവസ്ഥ കൂടി ഇത് ഭീഷണിപ്പെടുത്തുന്നുണ്ട്. മറിച്ച് സർവ്വകലാശാലാ കണക്കുകളിലെ സൂചനപോലെ ഹൈബ്രിഡ് വിത്തുകൾ വിജയിച്ചാൽ അത് നമ്മുടെ നെൽപ്പാടങ്ങളിൽ വലിയൊരു കുതിച്ചുചാട്ടവുമാകും.

"ചെളിയിൽ ഇറങ്ങി പണിയെടുക്കാൻ ആളില്ലെന്നതാണ് കേരളത്തിലെ നെൽക്കൃഷിയുടെ ശരിക്കുള്ള പ്രശ്നം. ഒപ്പം കൂലിക്കൂടുതൽ കൂടി വരുമ്പോൾ ആരും കൃഷിഭൂമി തരിശാക്കും. കൂടുതൽ യന്ത്രവൽക്കരണം വഴി മാത്രമേ ചെറുപ്പക്കാരെ ഇനി പാടത്തേക്ക് ഇറക്കാനാവൂ"-പ്രശ്നവും പരിഹാരവും നിർദ്ദേശിക്കുന്നത് കൃഷി റിസർച്ച് ഡയറക്ടർ മോഹനകുമാരൻതന്നെ. എന്നാൽ ഇതിനുവേണ്ടി സർവ്വകലാശാല എന്തു ചെയ്തിട്ടുണ്ട്?

കൊയ്യാനും നടാനും എല്ലാം യന്ത്രങ്ങൾ ഉണ്ട് എന്നതാണ് അധികൃതരുടെ മറുപടി. പക്ഷേ ഇവയൊന്നും കണ്ടുപിടിച്ചത് സർവ്വകലാശാലാ ഗവേഷണത്തിന്റെ മിടുക്കുകൊണ്ടല്ല. ഈ യന്ത്രങ്ങൾ ആകട്ടെ ഇനിയും കൃഷിക്കാർ സ്വീകരിച്ചിട്ടുമില്ല. അതിനു കാരണങ്ങൾ രണ്ടാണ്. ഒന്ന് യന്ത്രങ്ങളുടെ അമിത വില. രണ്ട് നിലവിലുള്ള രീതി ഉപേക്ഷിച്ച് പുതിയത് തിരഞ്ഞെടുക്കാൻ പ്രേരിപ്പിക്കുന്ന വിധത്തിലുള്ള മേന്മ യന്ത്രങ്ങൾക്കില്ല എന്നത്. ദയനീയമായ ഒരു ഫലിതം ഇവിടെയുണ്ട്. സർവ്വകലാശാല ഞാറുനടീൽ മെഷീൻ കൊണ്ടുവന്നു. പാടം കണ്ടപ്പോൾ പക്ഷേ മെഷീൻ ഓപ്പറേറ്റർമാർ സ്തംഭിച്ചുനിന്നു. എന്തെന്നാൽ ചെളിമണ്ണിൽ എളുപ്പം ഓടുന്നവയല്ല മെഷീൻ. നാഷണൽ ഹൈവേയിൽ ഞാറുനടാം എന്നാണോ വിദഗ്ദ്ധർ കരുതിയതെന്ന് അറിഞ്ഞുകൂടാ.കുറേക്കൂടി മെച്ചമുള്ള ഒരു നടീൽ യന്ത്രത്തിന് വിദേശ സഹായം തേടിയരിക്കുകയാണിപ്പോൾ സർവ്വകലാശാല.

## വിത്ത് ഗവേഷണത്തിന്റെ ഗതി

**ഒ**രു വഷളൻ ചിരിയിൽ മറക്കാവുന്നതല്ല ഈ ദുരന്തം. സർവ്വകലാശാലയുടെ സമീപ പഞ്ചായത്തുകളിൽ പോലും സ്വന്തം കൃഷിരീതി നടപ്പാക്കാൻ അവർക്ക് കഴിഞ്ഞില്ല. സെയിൽസ്കൗണ്ടറും കൃഷിഭവനുകളും വഴി കുറച്ചു വിത്തും വാഴ്സിറ്റി പ്രസിദ്ധീകരണം വഴി കുറെ പരിചരണ നിർദ്ദേശങ്ങളും നല്കിയാൽ വയലുകളിൽ സ്വർണ്ണം വിളയുമെന്ന് ആർക്കും വിശ്വസിക്കുകവയ്യ. പുതിയൊരു കാർഷിക ജനബന്ധ പരിപാടി പഞ്ചായത്തുകൾതോറും നടപ്പാക്കാൻ ആസൂത്രണം ചെയ്തില്ലെങ്കിൽ സർവ്വകലാശാല വരുംനാളുകളിൽ വയലുകളിലും പരാജയമാകും. ഇതിനുപകരം നെല്പാടങ്ങളുമായി കൃഷിശാസ്ത്രജ്ഞർ ബന്ധപ്പെടണം. ബന്ധമില്ലാത്ത പുരോഗതി പതറുന്നതിന്റെ ഒരു ചിത്രംകൂടി പറയാം. കുറെക്കാലം മുമ്പാണ്. ഓണാട്ടുകരക്കാരന്റെ 'കൊച്ചുവിത്തി'ന് രോഗപ്രതിരോധശേഷി കൂടുതലാണെന്ന് മനിലയിലെ നെല്ല് ഗവേഷണ ഇൻസ്റ്റിറ്റ്യൂട്ട് കണ്ടെത്തി. കുറെ വിത്തുതേടി അവർ കേരള കാർഷിക സർവ്വകലാശാലയെ സമീപിച്ചു. ഇവിടെ ശരിക്കും ഞെട്ടിപ്പോയി. കാരണം സങ്കരവിത്തുകൾക്കുവേണ്ടി ഈ പഴയ വിത്തിനെ ഏറെക്കുറെ നശിപ്പിച്ചിരുന്നു. ഒടുവിൽ ഒരു ചെറിയ വയലിൽ അവശേഷിച്ച വളരെക്കുറച്ചു നെല്ലിൽനിന്നാണ് ഈ അത്യപൂർവ്വ ഇനം കേരള സർവ്വകലാശാല കണ്ടെടുത്തത്.

വിത്തുഗവേഷണ രംഗത്ത് മികച്ച സംഭാവനകൾ നല്കിയ ഡോ. റോസമ്മ. ഡോ. ലീനാകുമാരി എന്നിവരെപ്പോലുള്ള നിരവധി ഗവേഷകർ ആത്മാർത്ഥമായി ശ്രമിക്കുന്നതിനാൽ പട്ടാമ്പിയിലെ നെല്ലുഗവേഷണം തീർത്തും തകരാതെ മുന്നോട്ടുപോകുന്നുണ്ട്. ലോകത്തിന്റെ വാണിജ്യമാറ്റങ്ങളെ മാത്രം സ്വീകരിക്കുമ്പോൾ കേരളത്തിന് പലതും നഷ്ടമാകുന്നുണ്ട് എന്ന് ഇവർക്കെല്ലാം ഉള്ള സൂചനയോ മുന്നറിയിപ്പോ ആണ് കൊച്ചുവിത്തിന്റെ കണ്ടുപിടിത്തം.

(അവസാനിക്കുന്നില്ല)





കൊലയാളിയെ കാത്ത് - വെച്ചൂർ പശുക്കൾ

# ജീവിതത്തിനും കൊലയ്ക്കുമിടയിൽ വെച്ചൂർ പശുക്കൾ

വംശനാശം സംഭവിച്ചുവെന്ന് കരുതിയിരുന്ന വെച്ചൂർ പശുക്കളെ കണ്ടെത്തി അവയെ പരിപാലിക്കാനും ആ ജനുസ്സിൽപ്പെട്ട പശുക്കളുടെ വംശവർദ്ധനവ് നടത്താനും കാർഷിക സർവ്വകലാശാല കൈക്കൊണ്ട നടപടി സാർവത്രികമായി പ്രശംസിക്കപ്പെട്ടിരുന്നു. എന്നാൽ വെച്ചൂർ പശുപരിപാലനത്തിന്റെ പേരിൽ ആരംഭിച്ച മത്സരം, ആ നാൽക്കാലികളെ വിഷം കൊടുത്തു കൊല്ലുന്നതിൽവരെ എത്തിനിൽക്കുകയാണിപ്പോൾ.

വാതിൽ തുറന്നു നില്ക്കുന്ന വിദേശികൾക്കും വാളോങ്ങി നില്ക്കുന്ന ഗവേഷകർക്കുമിടയിൽ ഒന്നും അറിയാതെ നില്ക്കുകയാണ് കേരള കാർഷിക സർവകലാശാലയിൽ കുറേ പാവം വെച്ചൂർ പശുക്കൾ. ഇവയിൽ 19 എണ്ണത്തിനെ ഇതിനകം വിഷംകൊടുത്തു കൊന്നു. ആര് എന്ന് ആർക്കും അറിഞ്ഞുകൂടാ. എങ്ങിനെ എന്നും അവ്യക്തം. തീറ്റപ്പുല്ലു വഴി വിഷം കൊടുത്താണ് പശുക്കളെ കൊന്നത്.

അത്യല്പാദനശേഷിയുള്ള പ്രത്യേക വർഗ്ഗമൊന്നുമല്ല വെച്ചൂർ പശുക്കൾ. വൈക്കത്തിനടുത്ത വെച്ചൂർ ഗ്രാമത്തിൽ കണ്ടുവന്നിരുന്ന വളരെ കുറിയ. നീണ്ട പശുക്കളാണിവ. 90 മുതൽ 120 സെന്റിമീറ്റർ വരെയാണ് ഉയരം. പരമാവധി 150 കിലോയോളം തൂക്കവുമുണ്ട്. ലോകത്തു മറ്റൊരിടത്തും ഇത്തരം പശുക്കളില്ല.

സാധാരണ നാടൻ പശുക്കളെക്കാൾ കൂടുതൽ പാൽ വെച്ചൂർ പശുക്കൾക്കു കിട്ടും. പ്രതിദിനം മൂന്നുലിറ്റർ വീതം. എന്നാൽ നിരവധി ഔഷധഗുണം വെച്ചൂർ പശുവിന്റെ പാലിനുണ്ട് എന്നാണു വിശ്വാസം. കണ്ണിൽ ധാരകോരാനും എണ്ണകളിൽ ചേർക്കാനും പണ്ടു വെച്ചൂരിൽ വൈദ്യന്മാർ പാൽ തേടി എത്തിയിരുന്നു. എന്തായാലും ഈ നാട്ടറിവുകൾക്കൊപ്പം വെച്ചൂർ പശുക്കളും പതുക്കെ അപ്രത്യക്ഷമായി. തീർത്തും വംശനാശം വന്നെന്നു വിശ്വസിക്കുന്നതിനിടയ്ക്കാണ് 1989-ൽ മണ്ണുത്തി വെറ്ററിനറി കോളേജിലെ ഒരുപറ്റം വിദ്യാർത്ഥികൾ തങ്ങളുടെ കോഴ്സ് റിസർച്ചിനിടയിൽ വെച്ചൂർപോലുള്ള ഏതാനും കുറിയ പശുക്കളെ കണ്ടെത്തിയത്.

ഇതോടെ ഇത്തരം പശുക്കളെ സംരക്ഷിക്കാൻ കാർഷിക സർവ്വകലാശാല തീരുമാനിച്ചു. ഡോ. ശോശാമ്മ ഐപ്പിന്റെ നേതൃത്വത്തിൽ വിദ്യാർത്ഥികൾ വീണ്ടും പശുക്കളെത്തേടി. വെച്ചൂരിനു സമീപം ഉല്ലലയിൽനിന്ന് അവർക്ക് ഒരു പശുവിനെയും കിടാവിനെയും കിട്ടി. അവസാനം നാലു പശുക്കളും ഒരു പശുക്കിടാവും ഒരു കാളയും രണ്ടു മൂരിക്കുട്ടന്മാരുമായി വെച്ചൂർ കന്നുകാലി സംരക്ഷണപദ്ധതി ആരംഭിച്ചു.

ജൈവ വൈവിദ്ധ്യങ്ങളെ സംരക്ഷിക്കുന്നതിനായി ഇന്ത്യൻ കൗൺസിൽ ഫോർ അഗ്രിക്കൾച്ചറൽ റിസർച്ച് (ഐ.സി.എ.ആർ) പദ്ധതിക്ക് ഒരുലക്ഷം രൂപ ധനസഹായം നല്കി. ഇതുപയോഗിച്ച് 24 പശുക്കളെക്കൂടി സർവ്വകലാശാല വാങ്ങി. ഐ.സി.എ.ആർ 25 ലക്ഷം രൂപകൂടി പദ്ധതിക്ക് അനുവദിച്ചു. ഒപ്പം വെച്ചൂർ പ്രോജക്ടിന്മേൽ വിവാദങ്ങളും തുടങ്ങി.

പശുക്കളിൽ പലതിനും വൻ വില നല്കി വാങ്ങി എന്നായിരുന്നു ആരോപണം. കണക്കുകൾ സഹിതം പ്രോജക്ട് ഹെഡ് ഡോ. ശോശാമ്മ ഇതു നിഷേധിച്ചു. ഒരു പശുവിനെ വാങ്ങാൻ പരമാവധി 1500 രൂപ മാത്രമേ വേണ്ടിവന്നുള്ളു. കാസർഗോഡ് മുതൽ കോട്ടയംവരെയുള്ള സ്ഥലത്തുനിന്നു പശുക്കളെ വാങ്ങിയാൽ അതു വെച്ചൂർ ആവില്ല എന്നായി അടുത്ത ആരോപണം. തൃപ്തികരമായ ഒരു മറുപടി ഇതിനുണ്ടായില്ല. കേരളത്തിലെ എല്ലാ ചെറിയ ഇനം പശുക്കളെയും സംരക്ഷിക്കാനാണ് പദ്ധതി എന്നായിരുന്നു അധികൃതരുടെ വാദം.

അടുത്ത വർഷം ആദ്യത്തെ വെച്ചൂർ പശു കൊല്ലപ്പെട്ടു. പാമ്പുകടിയേറ്റു ചത്തെന്നാണ് ആദ്യം കരുതിയത്. പക്ഷേ, പോസ്റ്റ്മോർട്ടം റിപ്പോർട്ട് സത്യം പറഞ്ഞു. പതിവന്വേഷണം മുറുകുന്നതിനിടയിൽ പശുക്കളുടെ അരുംകൊല ആവർത്തിക്കുകയായിരുന്നു. തൈമറ്റ് എന്ന പേരിൽ മാർക്കറ്റിൽ കിട്ടുന്ന വളത്തിലെ ഫോറേറ്റ് എന്ന വിഷാംശം അകത്തുചെന്നാണ് പശുക്കൾ ചത്തതെന്നു തെളിഞ്ഞു. ആദ്യം സർവ്വകലാശാലാ ലാബറട്ടറിയിലും തുടർന്നു കാക്കനാട്ട് റിസർച്ച് ലാബറട്ടറിയിലും പദാർത്ഥം പരിശോധിച്ചപ്പോഴും ഫോറേറ്റാണയാണു വിഷമെന്നു വ്യക്തമായി. എന്നാൽ കൊന്നതാരെന്നു തെളിയിക്കാൻ രാസപരിശോധനയ്ക്കു കഴിയുമായിരുന്നില്ല.

കൊലയാളിയെ ആദ്യം സർവ്വകലാശാല അന്വേഷിച്ചു. കേസ് പിന്നീടു പൊലീസിനു കൈമാറി. നാലുകൊല്ലം കഴിഞ്ഞിട്ടും കുറ്റവാളികൾ പുറത്തുതന്നെയാണ്.

എല്ലാത്തവണവും വൈകുന്നേരത്തെ തീറ്റപ്പുല്ലിനൊപ്പമാണ് പശുക്കൾക്കു വിഷം കൊടുത്തിട്ടുള്ളത്. നാലു മണിക്കൂറിനുശേഷം ആരോഗ്യമുള്ള പശുക്കൾ തൊഴുത്തിൽ പിടഞ്ഞുവീഴും. വായിൽനിന്നു നുരയും പതയും വരും. മൃഗത്തിന് അകത്തു സൂചികുത്തേറ്റിട്ടെന്നോണം മ്യൂക്കസ് മെംബ്രെയിൻ കൊടുംവേദന അനുഭവിച്ചു ചാവുകയും ചെയ്യും.

എല്ലാവർക്കും അറിയാം. വെച്ചൂർ പ്രോജക്ടിന്റെ ഗ്ലാമറും ധനാഗമ മാർഗ്ഗങ്ങളും ശാസ്ത്രജ്ഞർക്കിടയിലെ തൊഴുത്തിൽക്കുത്തുമാണ് വെച്ചൂർ പശുക്കളെ കൊല്ലുന്നതിനു പിന്നിൽ എന്ന്. എങ്കിലും ആരുമൊന്നും പറയുന്നില്ല. കാർഷിക സർവ്വകലാശാലയിലെ ലൈവ് സ്റ്റോക്ക് ഫാമിൽ കുളമ്പുദീനം വ്യാപിച്ചപ്പോൾ വെച്ചൂർ പശുക്കൾ ഇല്ലാതാകുമെന്ന് ആശ്വസിച്ചവരുണ്ട്. വെള്ളാനിക്കരയിൽ. പക്ഷേ, നൈസർഗ്ഗികമായ രോഗപ്രതിരോധശക്തി കാരണം ദീനം വെച്ചൂർ തൊഴുത്തിനെ ബാധിച്ചില്ല.

വെച്ചൂർ ഫാമിന്റെ ചുമതല തുടക്കംതൊട്ടേ ഡോ. ശോശാമ്മ ഐപ്പിനാണ്. ലൈവ് സ്റ്റോക്ക് ഫാം, ബഫലോ ഫാം എന്നിങ്ങനെ മറ്റു നാലു ഫാമുകളുടെ ചുമതലകൂടി ഇപ്പോൾ ഇവർക്കുണ്ട്. നേരത്തേ ലൈവ് സ്റ്റോക്ക് ഫാമിന്റെ ചുമതല ഡോ. ദേവസ്യയ്ക്കായിരുന്നു. വെച്ചൂർ പശുക്കളെ കൊന്നതുമായി ബന്ധപ്പെട്ട് ഡോ. ദേവസ്യയെ പൊലീസ് ചോദ്യം ചെയ്തിരുന്നു. എല്ലാ ചുമതലയും ശോശാമ്മ നേടിയത് വൈസ് ചാൻസലറെ പ്രീണിപ്പിച്ചാണെന്നു സഹഗവേഷകർ കുറ്റപ്പെടുത്തുന്നു. ഇതിനിടെ എംബ്രിയോ ടെസ്റ്റിനു സമീപിച്ച ഡോ. സുരേഷ്നായർ എന്ന ഗവേഷകനു ശോശാമ്മ വെച്ചൂർ പശുക്കളെ നിഷേധിച്ചതും ചില തർക്കത്തിനിടയാക്കി.

പരസ്പരം നേരിട്ടു കുറ്റപ്പെടുത്താൻ എല്ലാവർക്കും പേടിയാണ്. "ദേവസ്യയും സുരേഷുമായി ഞാൻ നല്ല ബന്ധത്തിലല്ല. എന്നാൽ എന്റെ പശുക്കളെ കൊന്നത് അവരാണെന്നും പറയാനാവില്ല"- ഫാമിന്റെ ചുമതലയുള്ള ശോശാമ്മ പറഞ്ഞു. "ഒരുപ്രായം കഴിയുമ്പോൾ സ്ത്രീകൾക്കുണ്ടാകുന്ന പ്രശ്നങ്ങളാണ് ശോശാമ്മയ്ക്ക്. ഇപ്പോൾ ഇതു തികഞ്ഞ ഭ്രാന്തായി"- ദേവസ്യയുടെ അഭിപ്രായം. "വെച്ചൂർ പശുവിന്റെ ഗവേഷണത്തിൽ മാത്രമല്ല. ഇതിനുമുമ്പും ശോശാമ്മ ഐപ്പിന്റെ ഗവേഷണത്തിൽ പശുക്കൾക്ക് അപകടം സംഭവിച്ചു."- സുരേഷ് ചൂണ്ടിക്കാട്ടുന്നു.

ഫാമിൽ കൊണ്ടുവന്നപ്പോൾ പശുക്കൾ പൂർണ്ണമായും വെച്ചൂർ ആയിരുന്നില്ലെങ്കിൽപ്പോലും നാലു തലമുറ കഴിയുമ്പോൾ "ശുദ്ധ വെച്ചൂർ" ആകും എന്നാണ് വെറ്ററിനറി കോളേജ് ഡീൻ ഡോ. എ. രാജന്റെ അഭിപ്രായം. പുതിയ തലമുറയിലെയും ആദ്യ ഉരുക്കളിലെയും മാടുകളാണ് കൊല്ലപ്പെടുന്നത്. യഥാർത്ഥ വെച്ചൂർ ചത്തുപോയെന്നു വരുത്തിത്തീർക്കാൻ ശോശാമ്മ ഐപ്പുതന്നെ പശുക്കളെ കൊല്ലുകയാണെന്നു



ഡോ. ശോശാമ്മ ഐപ്പ്

സേവ് കെ.എ.യു കാമ്പയിൻ കമ്മിറ്റി പ്രവർത്തകരായ ചില ശാസ്ത്രജ്ഞർ കുറ്റപ്പെടുത്തി. "വി.സി. എ.എം. മൈക്കിൾ ഇതിൽ നടപടി സ്വീകരിക്കില്ല. കാരണം ഇരുവരും ഒറ്റ ഗ്രൂപ്പാണ്. പുറത്തുനിന്നുള്ള ഒരു നിഷ്പക്ഷ സംഘം അന്വേഷിക്കട്ടെ. എല്ലാം പുറത്തു വരും"- അവർ പറഞ്ഞു.

ഒരു സ്ഥാപനത്തിനകത്തുള്ള അന്വേഷണത്തിനു പരിമിതികളുണ്ടെന്നു വൈസ് ചാൻസലർ ഡോ. എ.എം. മൈക്കിൾ വ്യക്തമാക്കി. "പൊലീസ് മുറയിൽ ചോദ്യംചെയ്യാൻ ഇവിടെ കഴിയില്ല. എല്ലാ ശാസ്ത്രജ്ഞന്മാരും ഒരുപോലെയാണ്. ശോശാമ്മ എല്ലാ ഫാമിന്റെയും ചുമതല ഭംഗിയായി നോക്കുന്നതുകൊണ്ടാണ് അവർക്കു കൂടുതൽ ഫാം നല്കിയത്. പണിയെടുക്കുന്നവരോട് അസൂയ അല്ല. സ്വന്തം ജോലിചെയ്യുകയാണു വേണ്ടത്. സർക്കാർ അന്വേഷിക്കുന്നതിനാൽ ഇക്കാര്യത്തിൽ ഞാൻ കൂടുതൽ പറയുന്നതു ശരിയല്ല"- മൈക്കിൾ പറഞ്ഞു.

തന്നെ മാറ്റിനിർത്തി അന്വേഷിക്കുന്നതിനെപ്പറ്റി ചോദിച്ചപ്പോൾ ശോശാമ്മ ഐപ്പ് വികാരഭരിതയായി. "എന്റെ കുട്ടികളെ ആശുപത്രിയിൽ കൊണ്ടുപോകുമ്പോൾ ഞാൻ കൂടെ ചെല്ലരുത് എന്നു പറയുന്നതിൽ എന്തു ന്യായമാണുള്ളത്? മറിച്ച് ഞാനുണ്ടെങ്കിൽ ഓരോ പശുവിനെയുംപറ്റി എനിക്കു പറയാനും കഴിയും." ഗവൺമെന്റ് നിയോഗിച്ച അന്വേഷണ സംഘത്തെ ഡോ. ശോശാമ്മ എതിർത്തിരുന്നു. കൃഷി ഡയറക്ടർ മിനി മാത്യു, ചെയർമാനും അനിമൽ ഹസ്ബൻഡറി ഡയറക്ടറുമായ പി.പി. വാവ, മണ്ണുത്തി വെറ്ററിനറി കോളേജിലെ തന്നെ ഡോ. എസ്. സുലോചന, ഡോ. സി.കെ. തോമസ് എന്നിവർ അംഗങ്ങളായുമുള്ളതായിരുന്നു സംഘം. തന്റെ രണ്ടു സഹ അദ്ധ്യാപകരെക്കൂടി അന്വേഷണത്തിനു നിയോഗിച്ചതിലാണ് ഡോ. ശോശാമ്മ പ്രതിഷേധിച്ചത്. ശരിക്കും നിഷ്പക്ഷമായ സംഘം അന്വേഷിക്കട്ടെ എന്നും അവർ പറഞ്ഞു. ഇതേപ്പറ്റി. ഒരു വിവാദത്തിനു താനില്ലെന്നു പറഞ്ഞ് ഡോ. സുലോചന പ്രതികരിക്കാൻ വിസമ്മതിച്ചു.

എന്നാൽ കേരളത്തിനു സ്വന്തമായി ഒരു വെച്ചൂർ ബ്രീഡ് ഇല്ലെന്നു ഡോ. തോമസ് വ്യക്തമാക്കി. "1940-ലെ ട്രാവൻകൂർ മാനുവലിലും മറ്റ് ആധികാരിക രേഖകളിലും ഇതു പറയുന്നുണ്ട്. വേമ്പനാട്ടു കായൽക്കായിൽ രണ്ടു പുഴകൾക്കു നടുവിൽക്കിടന്ന ഭൂമിശാസ്ത്രപരമായ പ്രത്യേകത വഴിയാണ് വെച്ചൂർ പശുക്കൾ ഉണ്ടായത്. അവിടത്തെ കറുകപ്പുല്ലു തിന്നുവളർന്ന പശുക്കളുടെ പാലിനും ഗുണമേന്മ ഉണ്ടായിരുന്നിരിക്കാം. എന്നാൽ ഈ താലൂക്കിൽ വ്യാപകമായി നടത്തിയ ക്രോസ് ബ്രീഡിംഗ് വെച്ചൂർ പശു



വെച്ചൂർ പശുക്കൾ (ഫോട്ടോ : കെ.കെ. നജീബ്)

# കഥയോ കെട്ടുകഥയോ?

**വെ**ച്ചൂർ പശുക്കളെക്കുറിച്ചുള്ള നാട്ടറിവുകളിൽ എത്രത്തോളം നേരുണ്ട്. ഗവേഷണം ഇനിയും നടന്നിട്ടില്ല. എങ്കിലും അപൂർണ്ണമായ പാഠങ്ങളും ചില യാദൃച്ഛികതകളും പറയുന്നത് 'ഐതിഹ്യങ്ങൾ' സത്യം എന്നാണ്.

മണ്ണുത്തി വെറ്ററിനറി കോളേജിലെ ഫാമിൽ മാത്രമേ വെച്ചൂർ പശുക്കൾ ഉള്ളൂ എന്നാണ് യൂണിവേഴ്സിറ്റി അവകാശപ്പെടുന്നത്. ഇതു പക്ഷേ തെറ്റാണ്. സർവ്വകലാശാലയുടെ തന്നെ തുമ്പൂർമുഴി ലൈവ്സ്റ്റോക്ക് ഫാമിലും 20-ൽപ്പരം വെച്ചൂർ പശുക്കൾ ഉണ്ട്. രണ്ടിടത്തും ചേർന്ന് 78 വെച്ചൂർ പശുക്കൾ ഉണ്ടെന്ന് പ്രോജക്ട് മേധാവി ഡോ. ശോശാമ്മ ഐപ്പ് തന്നെ സമ്മതിച്ചു. രോഗപ്രതിരോധ ശക്തിയിലും പാൽ ഉല്പാദനത്തിലും നാടൻ പശുക്കളെ കവച്ചുവയ്ക്കുന്ന ഇനം എന്നാണ് വെച്ചൂരിന്റെ മേന്മ. ഇവിടുത്തെ പശുക്കൾക്ക് അല്പം പാൽ കൂടുതൽ കിട്ടുന്നുണ്ട്. ഇവയുടെ രോഗപ്രതിരോധശേഷി വെളിപ്പെട്ടത് പക്ഷേ യാദൃച്ഛികമായാണ്. നാലുവർഷം മുമ്പ് യൂണിവേഴ്സിറ്റിയിൽ കുളമ്പുദീനം വ്യാപകമായി. ലൈവ് സ്റ്റോക്ക് ഫാമിലെ നിരവധി പശുക്കൾ ചത്തു. വെച്ചൂർ തൊഴുത്തിൽ പക്ഷേ രോഗം പ്രവേശിച്ചില്ല.

പാലിന്റെ ഔഷധ ഗുണമാണ് മറ്റൊരു മേന്മ. ഇതിലും റിസർച്ച് നടത്താൻ അധികൃതർക്ക് ഇനിയും കഴിഞ്ഞിട്ടില്ല. എന്നാൽ ഏതാനും വിദ്യാർത്ഥികളുടെ കോഴ്സ് റിസർച്ചുകൾ ചില സൂചന തരുന്നുണ്ട്.

ഇവയുടെ പാലിൽ "ഫാറ്റ് ഗ്ലോബ്യൂളു"കളുടെ വലിപ്പം കുറവാണ്. ഏതാണ്ട് ആട്ടിൻപാലിനോളം ചെറുത്. സങ്കരപശുക്കളിലും എരുമകളിലും ഫാറ്റിന്റെ ശൃംഖല കൂടുതൽ വലുതും ശക്തവുമാണ്. ഈ ഗുണമാണ് വെച്ചൂർപ്പാലിന് ദഹനശേഷി കൂടുതൽ ഉണ്ടാക്കുന്നത്. ശിശുക്കൾക്കും ഹൃദ്രോഗികൾക്കും വരെ വെച്ചൂർ പാൽ കഴിക്കാം എന്ന് പറഞ്ഞിരുന്നതിനു പിന്നിലെ രഹസ്യവും ദഹനരസം തട്ടിയാൽ എളുപ്പം വിഘടിക്കുന്ന ഈ ചെറുതന്മാത്രകളുടെ സാന്നിദ്ധ്യം തന്നെ. പാലിൽ അൺ സാച്ചുറേറ്റഡ് ഫാറ്റി ആസിഡും കുറവാണ്. കൊളസ്ട്രോൾ വർദ്ധിപ്പിക്കാതെ നോക്കാൻ ഇതും സഹായിക്കുന്നു.

കുറച്ചു തീറ്റ മതി എന്നതാണ് വെച്ചൂരിന്റെ മറ്റൊരു ഗുണം. വളരെ ചെറിയതാണെന്ന ജൈവശാസ്ത്രപരമായ കാരണമാണ് ഇതിനു പിന്നിൽ. ഐ.സി.എ.ആർ മൂന്നു തവണയായി 47 ലക്ഷം രൂപ പ്രോജക്ടിന് അനുവദിച്ചിട്ടുണ്ട്. എന്നാൽ സർവ്വകലാശാലയിലെ പശുക്കൾക്കുള്ള കുറവായി പലരും ചൂണ്ടിക്കാട്ടുന്നത്. ഒരു പ്രത്യേക ജനുസ്സായി ഇനിയും അംഗീകരിക്കപ്പെട്ടിട്ടില്ല എന്നതാണ്. ജഴ്സി, ഹോൾസ്റ്റെയിൽ-ഫ്രീഷൻ തുടങ്ങിയവയ്ക്ക് തനതു ജൈവഘടനയുണ്ട്. വെച്ചൂർ പശുവിനെ. ഡി.എൻ.എ ടെസ്റ്റു നടത്തിയാൽ എന്തിനോട് തരതമ്യം ചെയ്യും എന്ന് ഡോ.ശോശാമ്മ ഐപ്പ് ചോദിക്കുന്നു. എന്നാൽ ഒരൊറ്റ ജനുസ്സാണെങ്കിൽ ടെസ്റ്റിൽ ഇവ സമാനത പുലർത്തും എന്നാണ് എതിർവാദം.

ക്കളെ ഇല്ലാതാക്കി. പിന്നെ നാട്ടിൻപുറത്തെ പശുക്കളുടെ മേന്മ പരീക്ഷണശാലയിൽ വളർത്തുന്ന പശുക്കൾക്കു പ്രകടിപ്പിക്കാനാവില്ല"- അദ്ദേഹം പറഞ്ഞു.

അങ്ങനെ കേരള കാർഷിക സർവ്വകലാശാലയിലുള്ളത് വെച്ചൂർ പശുക്കളാണെന്നും അല്ലെന്നും തെളിയിക്കാൻ ഗവേഷകർ യുദ്ധംവെട്ടുകയാണ്. വളരെ കുറിയ നാടനെക്കാൾ അല്പം കൂടുതൽ പാലുള്ള ഈ പശുക്കൾ കേരളത്തിന്റെ സ്വത്താണെന്നു സമ്മതിക്കാൻപോലും പലർക്കും മടിയാണ്.

സ്വന്തം തൊഴുത്തിലെ പശു കേടുള്ളതാണെന്നു തെളിയിക്കാൻ വെള്ളാനിക്കരയിലെ കാർഷിക സർവ്വകലാശാലാ കേന്ദ്രത്തിൽ തിരക്കിട്ട ശ്രമങ്ങൾ നടക്കുന്നതിനിടയ്ക്കാണ് ജൈവ കള്ളക്കടത്തിന്റെ (Biopirasy) കഥയും വെച്ചൂർ പശുക്കൾക്കുമേൽ പതിക്കുന്നത്. എഡിൻബറോ സർവ്വകലാശാലയിലെ റോസ്‌ലിൻ ഇൻസ്റ്റിറ്റ്യൂട്ട് വെച്ചൂർ പശുക്കളുടെ ജേം പ്ളാസം കേരള കാർഷിക സർവ്വകലാശാലയോട് ആവശ്യപ്പെട്ടു. ശോശാമ്മ ഐപ്പിന്റെ ശിഷ്യയായ ഡോ. ഉഷ എന്ന ഗവേഷകവഴി അവർ കത്തയച്ചു. ജേം പ്ളാസം കൈമാറരുതെന്നു കർശന തീരുമാനം കൈക്കൊണ്ടതായി വി.സി. മൈക്കിളും ഫാം മേധാവി ഡോ. ശോശാമ്മയും പറയുന്നു. കടൽ കടത്താൻ മാത്രം വിലപിടിപ്പുള്ളതല്ല ഈ പശുക്കളുടെ ജൈവരേഖയെന്ന് സേവ് കെ.എ.യുക്കാരും പറയുന്നുണ്ട്. എന്നാൽ രണ്ടുവർഷംമുമ്പു തൃശൂരിലെ വിദേശബന്ധങ്ങളുള്ള ഒരു വനഗവേഷകന്റെ രണ്ട് ഇംഗ്ളീഷ് സുഹൃത്തുക്കൾ വഴി ജേം പ്ളാസം റോസ്‌ലിൻ ഇൻസ്റ്റിറ്റ്യൂട്ട് സ്വന്തമാക്കി എന്നാണ് സൂചന. ലോക ബാങ്ക് സഹായത്തോടെ ലോകത്തെ ഏറ്റവും വലിയ ജേം പ്ളാസം ലൈബ്രറി പ്രവർത്തിക്കുന്നത് റോസ്‌ലിൻ ഇൻസ്റ്റിറ്റ്യൂട്ടിലാണെന്നതുകൂടി വിദേശികളുടെ അഭ്യർത്ഥനയ്ക്കു പ്രാധാന്യമേറ്റുന്നുണ്ട്.

എന്നിട്ടും പശുവിന്റെ സംരക്ഷണമൊഴികെയുള്ള ഗവേഷണം കെ.എ.യുവിൽ ഇനിയും നടക്കുന്നില്ല. ഒരുപറ്റം പശുക്കൾ ചത്തതോടെ സുരക്ഷാക്കാര്യവും സംശയത്തിലായി. കുടിപ്പകയുടെ പാരമ്യത്തിൽ മിണ്ടാപ്രാണികൾക്കു വിഷം കൊടുത്തവർ ഇന്നും ചിരിച്ചു നടക്കുന്നുണ്ട്. എന്നാൽ കുറ്റവാളികളെ ശിക്ഷിക്കാൻ നിയമത്തിനു നേരമായിട്ടില്ല. കൃഷിശാസ്ത്രജ്ഞന്മാരുടെ പി.എച്ച്.ഡി ഡോക്ടർ ബിരുദങ്ങൾ കാണുമ്പോൾ അന്വേഷിച്ചു ചെല്ലുന്ന പൊലീസുകാരനു മുട്ടു വിറയ്ക്കുന്നു. പശു ചാകാൻ കിടക്കുന്ന പരാതി കിട്ടുംമുമ്പേ ഡസൻകണക്കിനു നാട്ടിൻപുറത്തുകാരെ ജയിലിലാക്കുന്ന പൊലീസ് നാലു വർഷം കഴിഞ്ഞിട്ടും വെച്ചൂർ പശുക്കളെ കൊന്നവരെ വെറുതേ വിടുന്നതിനു കാരണം മറ്റൊന്നല്ല. സർവ്വകലാശാലാ അന്വേഷണം ഊർജ്ജിതമാക്കിയപ്പോൾ വെച്ചൂർ പശുക്കൾക്കു പുല്ലും കിട്ടാതായി. പുല്ലു കൊടുത്താലല്ലേ അതുവഴി വിഷം പശുക്കളിൽ പ്രവേശിക്കൂ! കച്ചിത്തുണ്ടുകളും കമ്പോളത്തീറ്റയും മാത്രമാണ് ഇന്നു വെച്ചൂർ തൊഴുത്തിലെ ഭക്ഷണം. പിഴയ്ക്കാൻവേണ്ടിയാണെങ്കിൽക്കൂടി ഒരുദ്ദേശ്യമില്ലാതെ നടത്തുന്ന നമ്മുടെ കാർഷിക ഗവേഷണത്തിനും ഗവേഷകർക്കിടയിലുള്ള പോരിനും തെളിവാണ് ഈ പാവം വെച്ചൂർ പശുക്കൾ.






വെച്ചൂർ പശുക്കളുടെ തൊഴുത്ത്

എതിർവാദങ്ങളിൽ പലതിന്റേയും ലക്ഷ്യം വെച്ചൂർ പശുക്കൾ നാമാവശേഷമായി എന്നു തെളിയിക്കലാണ്. പക്ഷേ ഒന്നുണ്ട്. ഈ കുറിയ പശുക്കൾ കേരളത്തിന്റെ ജൈവസമ്പത്താണ്. അവയുടെ പ്രജനനവും സംരക്ഷണവും മറ്റാരും നടത്തുകയുമില്ല. മൂന്നാം ലോകത്തിന്റെ ജൈവ വൈവിദ്ധ്യങ്ങളെ കൊള്ളയടിക്കാൻ ശ്രമം നടക്കുന്ന സാഹചര്യത്തിൽ ഇവയുടെ ഗുണമേന്മ തിരിച്ചറിയാനെങ്കിലും നമുക്ക് കഴിയണം. കേരള കാർഷിക സർവ്വകലാശാല ഹൈറേഞ്ചിലെ ചെറിയ പശുക്കളുടെ കൂട്ടത്തിലാണ് വെച്ചൂരിനേയും പക്ഷേ ഉൾപ്പെടുത്തിയിട്ടുള്ളത്.

# അഴിമതിയുടെ അസിസ്റ്റന്റ് ഗ്രേഡ്

**"കാ**ർഷിക സർവ്വകലാശാല നേരാംവണ്ണം നടക്കേണ്ടത് കേരളത്തിന്റെ ആവശ്യമാണ്. ഇതിനു തടസ്സമാകുന്നവർ ആരായാലും ശിക്ഷിക്കപ്പെടണം. പരീക്ഷാക്രമക്കേടുകളെപ്പറ്റി വിജിലൻസ് അന്വേഷിക്കട്ടെ." കാർഷിക സർവ്വകലാശാലയിലെ അസിസ്റ്റന്റ് ഗ്രേഡ്-II നിയമനം റദ്ദാക്കി ഹൈക്കോടതിയിൽ ജസ്റ്റിസ് കെ.എ. അബ്ദുൾ ഗഫൂർ കുറിച്ചിട്ട വിധിവാചകമാണിത്.

അടിമുടി അഴിമതികളായിരുന്നു ഈ പരീക്ഷയിലും നിയമനത്തിലും. ഒരു അദ്ധ്യാപകന്റെ ഭാര്യയ്ക്കും സഹോദരിക്കും ഒന്നും രണ്ടും റാങ്ക്. മറ്റൊരാളുടെ രണ്ടു സഹോദരിമാർക്ക് ഉയർന്ന റാങ്ക്. ഇതിലൊരാളുടെ പേപ്പർ പരിശോധിച്ചതും സഹോദരൻതന്നെ. മുന്നിൽനിന്ന 36 റാങ്കുകാരുടെ പേപ്പറുകളിൽ വെട്ടിത്തിരുത്തൽ. രാഷ്ട്രീയക്കാരുടെ നോമിനികളും. എന്തിന് ഒരു സി.പി.ഐ. എം.എൽ.എയുടെ ബന്ധുവുംവരെ റാങ്ക് ലിസ്റ്റിൽ ആദ്യമെത്തി. നിരുത്തരവാദപരമായി നടത്തുന്ന നിയമനങ്ങൾക്കുള്ള ക്ളാസ്സിക്ക് ഉദാഹരണമായി അസിസ്റ്റന്റ് ഗ്രേഡ് പരീക്ഷ മാറിയത് അങ്ങനെയാണ്.

1992 ഫെബ്രുവരിയിൽ സർവ്വകലാശാല ഈ പരീക്ഷയ്ക്ക് അപേക്ഷ ക്ഷണിച്ചു. 1995 മെയ് 20-ന് പരീക്ഷ നടന്നു. തൃശൂർ ജില്ലയിലെ സ്കൂളുകളിൽവച്ചു മാത്രമായിരുന്നു ടെസ്റ്റ്. അതിനാൽ 16000-ൽപ്പരം അപേക്ഷകരിൽ 5506 പേർ മാത്രമേ എഴുതാൻ എത്തിയുള്ളൂ. ഒരാഴ്ചയ്ക്കകം കരടു റാങ്ക് ലിസ്റ്റ് തയ്യാറായെങ്കിലും ഇതു പ്രസിദ്ധീകരിച്ചതേയില്ല. തുടർന്ന് സേവ് കെ.എ.യു കമ്മിറ്റി ഭാരവാഹികളായ ഡോ. കെ. ശ്രീരംഗൻ, ഡോ. സി. ഭാസ്കരൻ എന്നിവർ ഇതിൽ അഴിമതി നടന്നതായി പത്രക്കുറിപ്പിറക്കി. അപ്പോഴാണ് 1996 ജനുവരി 17-ന് ലിസ്റ്റ് പ്രസിദ്ധപ്പെടുത്തിയത്. പരീക്ഷാനടത്തിപ്പുകാരുടെ ബന്ധുക്കൾക്കു മാത്രം നിയമനം ലഭിച്ചപ്പോൾ എതിർപ്പ് രൂക്ഷമായി. ഇതിനിടെ എട്ടുപേർക്കു സർവ്വകലാശാല അടിയന്തര അപ്പോയിന്റ്മെന്റും നല്കി. ഈ ഘട്ടത്തിൽ ഹൈ

പാലാ

# വിജയ ദശമി

ഗീതം, നൃത്തം, ചടുല നടനം
സാഹിതിവിദ്യചിത്രം
വീതിച്ചേക്കുന്നവയവ സമാ-
വായ ചൈതന്യമൂർത്തേ.
നീതം താനേ നിയമപരിധി-
ക്കുള്ളിൽ നൈജപ്രപഞ്ചം
നീ, താനത്രേ സകല കലകൾ-
ക്കാശ്രയം പ്രാണദാത്രി!

•

വീണാപുസ്തകമക്ഷമാല പുണരും
തൃക്കൈകൾ പത്മാസനം
ചേണാളും നവരത്നഹേമ മകുടം
നാസാഞ്ചലം കുഞ്ചലം
വാണി, നിർമ്മല ഫാല മധ്യതിലകം
തൃക്കൺകടാക്ഷങ്ങളിൽ
കാണാം നിർവൃതി, നീ കലാനിലയമാ-
ണാരാദ്ധ്യ വേദാത്മികേ!

•

നാദബ്രഹ്മം കടഞ്ഞിട്ടനുപമമമൃതം
നല്കുവാൻ വാണിമാതേ,
നീ, താനല്ലോ കനിഞ്ഞു നവരസമിളിതം
സത്യസൗന്ദര്യപൂതം
ഖേദം നീങ്ങി ത്രസിച്ചു ത്രിഭുവനമഖിലം
ചേതനാചേതനത്തിൻ-
നാദം താനം നിദാനം സുരസുകൃതലതേ,
നിൻ വരിഷ്ഠാപദാനം?

•

താരാജാലങ്ങൾ ഹാരം പനിമതികളഭം
പൂർണ്ണകുംഭം നിനക്കാ-
യാരാധിക്കുന്നു തായേ, പുലരിവരെ പുരാ-
ഗോപുരദ്വാര ഭൂവിൽ
തേരാർന്നെത്തുന്ന സൂര്യൻ കിരണമുടി സമർ-
പ്പിച്ചു നീഹാര ഗംഗാ-
നീരാൽ നീരാജനം ചെയ്തനുദിന ഭജന-
ക്കാരനായ് തമ്പുരാട്ടീ!

•

വാഗ്ദേവീ, മർത്ത്യജിഹ്വാദ്ധ്യുഷിത ഭഗവതീ
വേദ വേദാന്ത ചിന്താ-
സൂക്താന്തർഭാവജാതേ, സകലവിധ കലാ-
വേഷഭൂഷായിതാംഗീ,
നിദ്രാണം വൻതമസ്സിൻ ശിശിര നിശകളിൽ
പെട്ടു നഷ്ടാഭമാകും
ചിത്താബ്ജം മേ വിടർത്താനരുണകിരണമായ്-
ത്തീരണേ പൊന്നുഷസ്സേ!

---

ക്കോടതി ലിസ്റ്റ് സ്റ്റേ ചെയ്തു. ഫെബ്രുവരിയിൽ ചേർന്ന എക്സിക്യൂട്ടീവ് കമ്മിറ്റി പരീക്ഷാനടത്തിപ്പിനെപ്പറ്റി വിജിലൻസ് അന്വേഷണം ആവശ്യപ്പെട്ടു. പക്ഷേ, സർവ്വകലാശാല അനങ്ങിയില്ല. ഏപ്രിലിൽ പക്ഷേ, അധികൃതർ ഒരു വസ്തുതാന്വേഷണക്കമ്മിറ്റിയെ ഇതിനു നിയോഗിച്ചു. വീണ്ടും പരീക്ഷ നടത്താൻ കോടതിയോട് അനുമതിയും ചോദിച്ചു. ഈ അപേക്ഷയിന്മേലാണ് കോടതി വിജിലൻസ് അന്വേഷണത്തിന് ഉത്തരവിട്ടത്.

സർവ്വകലാശാലതന്നെ നടത്തിയ വസ്തുതാന്വേഷണക്കമ്മിറ്റിയുടെ റിപ്പോർട്ടു മാത്രം മതി അഴിമതികളുടെ കരടുരൂപം അറിയാൻ.

നീലേശ്വരത്തെ അസോസിയേറ്റ് ഡീനായ ഡോ. വാഹിദാണ് തൃശൂരിനു സമീപം കൊടകരയിലെ ഒരു പ്രസ്സിൽ ചോദ്യക്കടലാസ് തയ്യാറാക്കിയത്. ഇതിൽത്തന്നെയാണ് ഉത്തരവും എഴുതേണ്ടിയിരുന്നത്. 18000 പേപ്പറുകൾ ഒരുക്കി. ഇതിൽ 127 എണ്ണം കാണാതായി. ഇതിനുപുറമേ പരീക്ഷാകേന്ദ്രമല്ലായിരുന്ന സർവ്വകലാശാലാ ആസ്ഥാനത്ത് കൃത്യം പരീക്ഷാസമയത്ത് എത്തി മറ്റൊരു കുട്ടിയും പരീക്ഷ എഴുതി. കെ.എ.യു.വിലെ സീനിയർ അസിസ്റ്റന്റ് ഡോ. സുരേഷ്കുമാറിന്റെ ഭാര്യയ്ക്കും സഹോദരിക്കുമാണ് ഒന്നും രണ്ടും റാങ്ക് കിട്ടിയത്. അസിസ്റ്റന്റ് പ്രൊഫസർ ഇ.യു. രാജന്റെതന്നെ പേപ്പർ നോക്കിയപ്പോൾ സഹോദരി ഏഴാം റാങ്ക് നേടി. മറ്റൊരു സഹോദരി 21-ാം റാങ്ക് സ്വന്തമാക്കി. പേപ്പർ മുമ്പേ ചോർന്നെന്നാണ് വസ്തുതാന്വേഷണക്കമ്മിറ്റി റിപ്പോർട്ടിൽനിന്നു വ്യക്തമാകുന്നത്. എന്നിട്ടും ശരിപ്പെടുത്താൻ കഴിയാത്തവരെ വെട്ടിത്തിരുത്തി സഹായിച്ചിട്ടുമുണ്ട്. അന്നു രജിസ്ട്രാറുടെ ചുമതല വഹിച്ചിരുന്ന ഡോ. ടി.ജി. രാജഗോപാൽ പരീക്ഷാനടത്തിപ്പിൽ ശ്രദ്ധിച്ചില്ലെന്നാണ് റിപ്പോർട്ടിൽ പറഞ്ഞിട്ടുള്ളത്.

ഡോ. രാജഗോപാൽ ഇതു സമ്മതിക്കുന്നു. "അസിസ്റ്റന്റ് ഗ്രേഡ് പരീക്ഷ മാത്രമല്ല, ഇതിനുമുമ്പു നടന്ന ലൈബ്രറി അസിസ്റ്റന്റ് പരീക്ഷയിലും ഡ്രൈവർ നിയമനത്തിലും ക്രമക്കേടു നടന്നു. മന്ത്രിമാരും സ്പീക്കറുമൊക്കെ വിളിച്ചുപറഞ്ഞാൽ കേൾക്കാതിരിക്കാൻ പറ്റുമോ? വൈസ് ചാൻസലറുടെ നോമിനികളെയും നിയമിച്ചിട്ടുണ്ട്. ഞാൻ നിയമം തെറ്റിച്ചതെല്ലാം വി.സി പറഞ്ഞിട്ടാണ്"- രാജഗോപാൽ പറഞ്ഞു.

വൈസ് ചാൻസലറുടെ വീട്ടിലാണ് പേപ്പർ സൂക്ഷിച്ചിരുന്നതെന്നു മുൻ രജിസ്ട്രാർ ഇൻ ചാർജ്ജ് പറഞ്ഞു. കെട്ടുപൊട്ടിച്ചു സെന്ററുകളിലേക്കു വിതരണം ചെയ്യുമ്പോൾത്തന്നെ പേപ്പറുകളിൽ കുറവു കണ്ടു. പിറ്റേന്നു പരീക്ഷാ ജോലിയുമായി ബന്ധമില്ലാത്ത ഡോ. രാജൻ, ഡോ. ഒ.കെ. പോൾ എന്നിവരും പേപ്പർ തിരിച്ചുകൊണ്ടു വന്നപ്പോൾ ഫാൾസ് നമ്പറിടാൻ കൂടി. വി.സി നിർദ്ദേശിച്ചു എന്നു പറഞ്ഞതിനാൽ ഞാൻ ഒന്നും പറഞ്ഞില്ല. ഈ പരീക്ഷയുടെ എല്ലാ ഘട്ടത്തിലും വൈസ് ചാൻസലറുടെ വാക്കാലുള്ള ഉത്തരവുകൾ അനുസരിച്ചാണു ഞാൻ നീങ്ങിയത്."

വൈസ് ചാൻസലറുമായി ബന്ധമുണ്ടെന്നു കരുതി സ്വന്തം കീഴുദ്യോഗസ്ഥരെവരെ പേടിപ്പിച്ചു ജീവിച്ച ഒരുദ്യോഗസ്ഥന്റെ സ്വാഭാവിക ദുരന്തമാണ് മുൻ രജിസ്ട്രാർക്കു സംഭവിച്ചത്. വി.സിയുടെ അടുപ്പക്കാർ കടന്നുവന്നപ്പോഴൊക്കെ ഇദ്ദേഹം കസേരയിൽനിന്നെണീറ്റു. ഏതെങ്കിലും ഘട്ടത്തിൽ സ്വന്തം വ്യക്തിത്വം പ്രകടിപ്പിക്കാൻ ഈ ഉദ്യോഗസ്ഥനു കഴിഞ്ഞില്ല. തന്റെ മുന്നിൽവച്ചുതന്നെ ക്രമക്കേടുകൾ നടന്നുവെന്ന് അദ്ദേഹം ഇപ്പോൾ സമ്മതിക്കുന്നു.

രജിസ്ട്രാർ ചുമതല വഹിക്കുമ്പോൾ കിട്ടുന്ന ഓഫീസ് സൗകര്യത്തിനും കാറിനും പത്രാസിനും വേണ്ടിയാണ് ഇതെല്ലാം സഹിച്ചതെന്നു വ്യക്തം. തന്റെ ഭാഗം ഉൾക്കൊള്ളിക്കാതെയാണ് വസ്തുതാന്വേഷണക്കമ്മിറ്റി റിപ്പോർട്ടു തയ്യാറാക്കിയതെന്നും ഡോ. രാജഗോപാൽ കുറ്റപ്പെടുത്തി.

അസിസ്റ്റന്റ് ഗ്രേഡ്-II പരീക്ഷയിന്മേൽ ഇപ്പോഴത്തെ നിലയിൽ ക്രൂശിക്കപ്പെടാൻ സാഹചര്യം ഒരുക്കിയിട്ടുള്ളത് ഈ മുൻ രജിസ്ട്രാറാണ്. അദ്ദേഹത്തെക്കൊണ്ടു വാക്കാൽ ചെയ്യിച്ച മുഴുവൻ ഉദ്യോഗസ്ഥരും രക്ഷപ്പെടുകയും വി.സിയുമായുള്ള ബന്ധം ഉപയോഗിച്ചു സമ്മർദ്ദവും ഭീഷണിയും മുഴക്കുകയുമായിരുന്നു പലരും ചെയ്തത്.

പരീക്ഷയുടെ ഏതെങ്കിലും ഘട്ടത്തിൽ ക്രമക്കേടു നടന്നതായി തനിക്കറിവില്ലെന്ന് വൈസ് ചാൻസലർ ഡോ. എ.എം. മൈക്കിൾ വ്യക്തമാക്കി. പി.എസ്.സി പരീക്ഷാക്കുഴപ്പത്തിന്റെ പേരിൽ ഗവർണ്ണറെ കുറ്റപ്പെടുത്തുമ്പോലെയാണ് തന്റെമേലുള്ള ആരോപണമെന്നും അദ്ദേഹം പറഞ്ഞു.

ഒക്ടോബർ ആറിന് അസിസ്റ്റന്റ് ഗ്രേഡ്-II പരീക്ഷ വീണ്ടും നടക്കും. കാർഷിക സർവ്വകലാശാല നേരിട്ടാണ് കേരളത്തിലെ എല്ലാ ജില്ലകളിലും പരീക്ഷ നടത്തുന്നത്. എന്നാൽ ഒരു നിഷ്പക്ഷ സമിതി പരീക്ഷ നടത്തുകയായിരിക്കും നല്ലതെന്ന കോടതിനിർദ്ദേശം ഇപ്പോഴും പാലിക്കപ്പെടുന്നില്ല.



ഡോ. ഹമീദ്ഖാൻ, വാഷിങ്ടൺ

# പരമസത്യത്തിലേക്കുള്ള വഴി

ആൽബർട്ട് ഐൻസ്റ്റൈനും അതിനുമുൻപ് ഐസക് ന്യൂട്ടനും അതിനുമൊക്കെമുമ്പ് എത്രയെത്രയോ സത്യാന്വേഷകരും ഉത്തരം തേടിത്തേടി വലഞ്ഞ ആ ചോദ്യങ്ങൾ വീണ്ടും: നാം ആര്? എവിടെനിന്നാണ് നാം വരുന്നത്? നമുക്ക് ഒരു സ്രഷ്ടാവുണ്ടോ? പ്രകൃതിക്കും അതീതമായ ശക്തി വല്ലതുമാണോ അത്? ശാസ്ത്രം മുൻനിർത്തി ഒരന്വേഷണം.

ഇന്ത്യയിലെ പ്രമുഖ വാനശാസ്ത്രജ്ഞനും, പൂനയിലെ അന്തർ സർവകലാശാലാ വാനശാസ്ത്രകേന്ദ്രം മേധാവിയുമായ ഡോ. ജയന്ത് വിഷ്ണു നാർലിക്കർ ഈയിടെ വാഷിങ്ടണിൽ വന്നിരുന്നു. ഇവിടുത്തെ ഇന്ത്യൻ ശാസ്ത്രജ്ഞ സമൂഹം അദ്ദേഹത്തിന് ഉജ്ജ്വലമായ എതിരേല്പുതന്നെ നൽകി. സൽക്കാരവേളയിൽ അദ്ദേഹം ഞങ്ങളോടു സംസാരിച്ചത് വാനശാസ്ത്രത്തിന്റെ അപാരതകളെയും, ഇന്ത്യയിൽ അതിന്റെ ഭൂത-വർത്തമാന-ഭാവികാലങ്ങളെയുംപറ്റി ആയിരുന്നു. നാം ആരാണ്? എവിടെനിന്നാണ് നാം വന്നത്? എന്താണിനി നമുക്ക് സംഭവിക്കാൻ പോകുന്നത്?-ഇത്തരം ഗഹനമായ പ്രശ്നങ്ങളും അദ്ദേഹം സ്പർശിച്ചു. ആ പ്രഭാഷണം നൽകിയ പ്രചോദനത്തിൽ നിന്നാണ് എന്റെ ഈ ലേഖനം പിറന്നത്.

## പ്രപഞ്ചോല്പത്തി

പ്രൊഫസർ നാർലിക്കർ വളരെ സരളമായ ഭാഷയിലാണ് വാനശാസ്ത്രം പകർന്നുനൽകുന്ന വിസ്മയകരമായ അറിവുകളെക്കുറിച്ചു സംസാരിച്ചത്.

നക്ഷത്രപടലങ്ങൾ അന്യോന്യം അകന്നുമാറിക്കൊണ്ടിരിക്കുന്നു എന്ന് എഡ്വിൻ ഹബിൾ കണ്ടെത്തിയത് 1929-ലാണ്. പ്രപഞ്ചോല്പത്തിയെക്കുറിച്ചുള്ള ആധുനിക ധാരണയുടെ പിറവിയാണ് അതു കുറിച്ചത്. അകലം കൂടുന്തോറും അകലിന്റെ വേഗതയും കൂടുമെന്ന് ന്യൂട്ടന്റെ ഗുരുത്വനിയമം വച്ചുകൊണ്ട് ഹബിൾ അനുമാനിച്ചു. അനുമാനം മാത്രമല്ല, അദ്ദേഹം ഗംഭീരമായ ഒരു കണക്കുകൂട്ടൽ തന്നെയാണു നടത്തിയത്. കാലത്തെ അദ്ദേഹം കണക്കിലൂടെ പിറകോട്ടു പായിച്ചു. അങ്ങനെ ചെന്നെത്തിയത് പ്രപഞ്ചോല്പത്തിക്കു കാരണമായ "മഹാസ്ഫോടന" സിദ്ധാന്തത്തിലായിരുന്നു. ഹബിളിന്റെ ആ സിദ്ധാന്തം ഈ നൂറ്റാണ്ടിലെ ഏറ്റവും മഹത്തായ ധൈഷണിക നേട്ടമാണ്. 1500 കോടി വർഷം മുമ്പുവരെ ഈ പ്രപഞ്ചത്തിലെ സമസ്ത വസ്തുക്കളും ഒരൊറ്റ ഊർജ്ജപിണ്ഡമായി ചുട്ടുപഴുത്തുനില്ക്കുകയായിരുന്നു. ഒരു നിർണ്ണായക ഘട്ടത്തിൽ ആ അഗ്നിപിണ്ഡത്തെ നാനാ ഭാഗങ്ങളിലേക്കും ചിതറിച്ചുകൊണ്ട് ആ മഹാസ്ഫോടനമുണ്ടായി. ചിതറിവീണ ആഗ്നേയഗോളങ്ങൾ കാലമങ്ങനെ കടന്നുപോകവേ, തണുക്കാനും കൂട്ടംചേരാനും തുടങ്ങി. നക്ഷത്രപടലങ്ങളുടെ പിറവിയായിരുന്നു അത്. ഈ മഹാപ്രപഞ്ചപ്പരപ്പിൽ, മനുഷ്യന് മനസ്സിലാക്കിയെടുക്കാൻ കഴിഞ്ഞ ഭാഗത്ത് 40.000 കോടി നക്ഷത്രപടലങ്ങളുണ്ടെന്ന് ഇന്ന് കണക്കാക്കപ്പെടുന്നുണ്ട്. നമ്മുടെ ഭാഗത്തെ നക്ഷത്രപടലമാണ് 'മിൽക്കിവേ' എന്ന ക്ഷീരപഥം എന്ന് എടുത്തുപറയേണ്ടതില്ല. ചുഴറ്റിവിശിക്കൊണ്ടിരുന്ന വാതക പടലങ്ങളുടെ ഗുരുത്വാകർഷണം ക്ഷീരപഥത്തിൽ ന്യൂക്ലിയർ തീയാളിച്ചു. ഈ തീയിൽ നിന്നാണ് നക്ഷത്രങ്ങളുടെ പിറവി. ക്ഷീരപഥത്തിൽ മാത്രം നമ്മുടെ സൂര്യനെപ്പോലെ 10.000 കോടി നക്ഷത്രങ്ങളുണ്ടെന്നാണു കണക്ക്. നാം കഴിയുന്നത് ക്ഷീരപഥത്തിന്റെ മൂന്നാം ശാഖയിലാണ്. നമുക്ക് സൂര്യൻ എന്ന നക്ഷത്രവും ഒമ്പതു ഗ്രഹങ്ങളും അറുപതു ചന്ദ്രന്മാരുമുള്ളത് ഏവർക്കുമറിയാം. ഇതിനുപുറമേ സൂര്യനെച്ചുറ്റുന്ന ശതകോടിക്കണക്കിന് പാറക്കഷണങ്ങളുമുണ്ട്. ഈ പാറക്കഷണങ്ങൾ ചൊവ്വയ്ക്കും വ്യാഴത്തിനുമിടയിൽ ഒരു നാടപോലെ നീണ്ടുപരന്ന് ഗോളാന്തര പഥങ്ങളിൽ കിടന്ന് സൂര്യനെ ചുറ്റുന്നു. ഇതിത്രയും ചേർന്നതാണ് സൗരയൂഥം എന്ന വ്യവസ്ഥിതി.

## ജീവോല്പത്തി

പ്രൊഫ. നാർലിക്കറുടെ പ്രഭാഷണം തുടരുകയാണ്:

അതിവിശാലമായ പ്രപഞ്ചത്തിലേക്കു നോക്കിക്കൊണ്ട് ശാസ്ത്രകാരന്മാർ വിസ്മയം കൊള്ളുന്നത് ഇതെല്ലാം ഉരുത്തിരിഞ്ഞുവന്നത് ലളിതലളിതമായ അണുക്കളിൽനിന്നാണല്ലോ എന്നാണ്. ക്വാണ്ടംതലത്തിലും ജീവരേണുക്കൾ തുടിച്ചുതുടങ്ങിയിട്ടുണ്ടാവാം. ശാസ്ത്രകാരന്മാരുടെ ജിജ്ഞാസ കുഞ്ഞുങ്ങളുടേതുപോലെയാണ്. ലളിതമായ ചോദ്യങ്ങളേ അവർക്കുള്ളൂ. അവർ ചോദിക്കും: നാമെല്ലാം വരുന്നത് എവിടെനിന്നാണ്? മൂന്നു ട്രില്യൻ തവണ പകർപ്പ് ഉണ്ടാക്കപ്പെട്ട ആ ഒരൊറ്റ കോശത്തിൽനിന്നല്ലേ മനുഷ്യനും വന്നത്? ആ ഒരൊറ്റ കോശമുണ്ടല്ലോ. അത് എവിടെനിന്നുവന്നു? കോശകേന്ദ്രത്തിൽ കാണുന്ന ന്യൂക്ലിയോറ്റൈഡ്സിലെ നാലു ജീവകണങ്ങൾ കൊണ്ടല്ലേ ആ ഒരൊറ്റ കോശത്തിന്റെ നിർമ്മാണം? ന്യൂക്ലിയോ റ്റൈഡ് ആകട്ടെ, കാർബൺ, ഹൈഡ്രജൻ, ഓക്സിജൻ, നൈട്രജൻ, ഫോസ്ഫറസ് എന്നിങ്ങനെ ഭൂതലത്തിൽ കാണുന്ന ലളിതമൂലകങ്ങൾകൊണ്ടു തീർത്തതല്ലേ? ജീവചൈതന്യമില്ലാത്ത ഈ അണുക്കളിൽനിന്ന് ജീവകണമായ ന്യൂക്ലിയോറ്റൈഡ്സ് എങ്ങനെ വന്നു? മിക്ക ശാസ്ത്രജ്ഞരും ഇപ്പോൾ വിശ്വസിക്കുന്ന ഒരു കാര്യമുണ്ട്. ഭൂമിയിലെ ജീവോല്പത്തി ഒരൊറ്റ സംഭവത്തിന്റെ ഫലമാണ്. മുകളിൽ പറഞ്ഞ മൂലകങ്ങളെല്ലാം ചേർന്ന ഒരു പ്രദേശത്ത് ആദ്യമായി ഒരു ഇടിമിന്നൽ വീഴുന്നു. അവിടെയാണ് ജീവോല്പത്തിയുണ്ടായത്. ഭൂമിയിൽ പ്രതിദിനം അസംഖ്യം തവണ ഇടിമിന്നൽ വീഴാറുണ്ട്. ഭൂമിയിൽ ജീവൻ ഉണ്ടായതിനും നിലനില്ക്കുന്നതിനും വേറേ കാരണമെന്തിന്! പരീക്ഷണശാലയിൽ, ആ അഞ്ചു മൂലകങ്ങളും ചേർന്ന മിശ്രിതത്തിലേക്ക് വൈദ്യുത സ്ഫുലിംഗം കടത്തിയാൽ എന്താണു സംഭവിക്കുന്നതെന്ന് നമുക്കറിയാം. 1953-ൽ ഷിക്കാഗോ സർവകലാശാലയിൽ സ്റ്റാൻലി മില്ലർ ഈ പരീക്ഷണം ആദ്യമായി നടത്തി. മുന്നൂറ്റമ്പതുകോടി വർഷം മുമ്പാവണം ആ ഒറ്റക്കോശത്തിൽ ആദ്യമായി ജീവസ്ഫുലിംഗമുണ്ടായ ഇടിമിന്നലുണ്ടായതെന്ന് ഫോസിൽ (പുരാതന ജീവികളുടെ ഉടലടയാളം) രേഖകൾ പഠിച്ചാൽ മനസ്സിലാകും. എവിടെനിന്നാണ് ആ ഒറ്റക്കോശത്തിൽ ന്യൂക്ലിയോറ്റൈഡ് ഉണ്ടാകത്തക്കവിധം ആ അഞ്ചു മൂലകങ്ങളും ജീവചലനത്തിന്റെ ആദ്യ നിമിഷത്തിൽ കയറിവന്നത്? ഉത്തരം: ഹൈഡ്രജനിൽനിന്ന്. ഇന്ന് ഭൂമിയിലുള്ള ഓരോ മൂലകവും ഹൈഡ്രജൻ തന്മാത്രകളുടെ ഗുണിതങ്ങളാണ്. തുടക്കത്തിൽ ഈ ഹൈഡ്രജൻ തന്മാത്രയാണ് പ്രപഞ്ചത്തിലെ ഏക പിണ്ഡമായി വർത്തിച്ചത്.

## പ്രപഞ്ചാവസാനം

ആയിരത്തഞ്ഞൂറുകോടിയോളം വർഷം മുമ്പാണല്ലോ മഹാസ്ഫോടനം നടന്നത്. ആ സ്ഫോടനത്തെത്തുടർന്ന് പദാർത്ഥങ്ങൾക്കുണ്ടായ വികാസവും വ്യാപനവും പ്രകാശം സഞ്ചരിക്കുന്ന വേഗതയിലായിരുന്നു. എന്നാൽ, ഇപ്പോൾ ആ വേഗം കുറഞ്ഞുകഴിഞ്ഞു. ഇനിയെന്താണ് സംഭവിക്കുക? നക്ഷത്രങ്ങളും അവയുടെ പടലങ്ങളും മാന്ദ്യത്തിലാവുമോ? അവ നിലയ്ക്കുമോ? പരസ്പരം കൂട്ടി

യിടിച്ച് വീഴുമോ? ഈ നക്ഷത്രകോടികളെ മുഴുവൻ ആകർഷിച്ചെടുക്കത്തക്കവിധമുള്ള പിണ്ഡശക്തി പ്രപഞ്ചമദ്ധ്യത്തിനുണ്ടോ? വാനശാസ്ത്രം ഒരു പ്രപഞ്ചമാതൃകയുണ്ടാക്കിയിട്ടുണ്ട്. അതനുസരിച്ച്. ഇനിയൊരു 8000 കോടി വർഷം കഴിയുമ്പോൾ നക്ഷത്രങ്ങളും അവയുടെ പടലങ്ങളും അന്യോന്യം കൂട്ടിയിടിച്ച് വീഴും. എന്നിട്ട് പ്രപഞ്ചമദ്ധ്യത്തിലേക്ക് പായും. പായുംതോറും വേഗം കൂടും. ഊഹാതീതമായ ശക്തിയോടെ അവ സ്വയം ഇടിച്ച് തകർന്നുറയും. വികാസത്തിന്റെ വിശ്വരൂപ പ്രകടനമായ മഹാസ്ഫോടനത്തിന്റെ എതിർരൂപമായ മഹാസങ്കോചമാവും ഇപ്പോൾ ഉണ്ടാവുക. പ്രപഞ്ചത്തിന് ആദിയും അന്തവുമില്ലെന്ന് പറയാറുണ്ടല്ലോ. അതെന്തുകൊണ്ടാണ്? ഒരു മഹാവിസ്ഫോടനം. പിന്നെ ഒരു മഹാസങ്കോചം. വീണ്ടും മഹാസ്ഫോടനം. അതേ, വീണ്ടും സങ്കോചം.... പ്രപഞ്ചകഥ ഇങ്ങനെ ചക്രമുരുളുംപോലെ നീളുന്നു.... പുനരപി ജനനം. പുനരപി മരണം.... ജനിമൃതികളുടെ മഹാവിശ്വരൂപം.

## ഉപസംഹാരം

ലഘുതമമായ ഹൈഡ്രജൻ അണുവായാണ് പ്രപഞ്ചാരംഭം എങ്കിൽ, ആ ഹൈഡ്രജൻ എവിടെനിന്നുവന്നു? നമുക്കറിയാം. അതുവന്നത് അണുവിന്റെ അണുവിൽനിന്ന്. പോസിറ്റീവ് പ്രോട്ടോണും നെഗറ്റീവ് ഇലക്ട്രോണും ന്യൂട്രൽ ന്യൂട്രോണും ചേർന്ന അണുകണത്തിൽനിന്ന്. എന്നാൽ ഈ അണുകണങ്ങൾ എവിടെനിന്നുവന്നു? ന്യൂട്രോണും പ്രോട്ടോണുമൊക്കെ ഡസൻകണക്കിന് ചെറുരേണുക്കളായി വീണ്ടും ഉപവിഭജനം നടത്താൻ കഴിയുമെന്ന് നമുക്കറിയാം. ഏറ്റവും പുതിയ മാതൃക പ്രകാരം. ഏറ്റവും ചെറിയ അണുകണം തന്നെയും പന്ത്രണ്ടു ഫെർമിയോൺ ചേർന്നതാണ്. ഓരോ ഫെർമിയോണും ആറ് ക്വാർക്കുകൾ ചേർന്നത്. ഓരോ ക്വാർക്കും ആറുവീതം ലെപ്റ്റൻ ചേർന്നത്. അങ്ങനെ ഈ വിശ്വപ്രകൃതിയാകമാനവും നിറഞ്ഞിരിക്കുന്നത് ക്വാർക്കുകളും ലെപ്റ്റനുകളുമാണ്. ഈ ക്വാർക്കും ലെപ്റ്റനുമൊക്കെ എങ്ങുനിന്നുവന്നു എന്ന് ഇപ്പോൾ നിങ്ങൾക്കു ചോദിക്കാം. തിയററ്റിക്കൽ ഫിസിക്സിന് മറുപടിയുണ്ട്. അവ വന്നത് മഹാശൂന്യതയിലെ സൂപ്പർസ്ട്രിങ്ങുകളിൽനിന്ന്. ഒരു ക്വാർക്കിന്റെ പതിനായിരം കോടിയിൽ ഒരു ഭാഗം മാത്രമാണ് സൂപ്പർ സ്ട്രിംഗിന്റെ 'വലുപ്പം.' നിങ്ങൾക്ക് ഇപ്പോൾ ചോദിക്കാം: ഈ വിദ്വാനുണ്ടല്ലോ, സൂപ്പർ സ്ട്രിംഗ്. അത് എവിടെനിന്നുവന്നു?

യഥാർത്ഥത്തിൽ ഈ വലിയ ചോദ്യത്തിന് ഇപ്പോൾ ആർക്കുംതന്നെ മറുപടിയില്ല.

ആ വരവ് ഒന്നുമില്ലായ്മയിൽനിന്നാണോ?

ഒന്നുമില്ലായ്മയിൽനിന്ന് ആ വരവ് ഉണ്ടാക്കിയതാരാണ്? ആരാണ് ആ സ്രഷ്ടാവ്?

പ്രകൃത്യതീതമായ ശക്തി നിലവിലുണ്ടോ? അതാണോ ദൈവികശക്തി? ദൈവത്തിന്റെ കളി? ഫിസിക്സിലെയും കെമിസ്ട്രിയിലെയും ഡാർവിന്റെ പരിണാമവാദത്തിന്റെയും നിയമങ്ങളെല്ലാം സാക്ഷാൽക്കരിക്കുന്നതാണോ ദൈവം? ദൈവം അന്തിമമായ സത്യമാണോ? അന്തിമ യാഥാർത്ഥ്യം? ആൽബർട്ട് ഐൻസ്റ്റൈനും അതിനു മുൻപ് ഐസക് ന്യൂട്ടനും ഈ ചോദ്യങ്ങളുമായി മല്ലിട്ടു.

നിങ്ങൾ സ്രഷ്ടാവിൽ വിശ്വസിക്കുന്നുവെങ്കിൽ ചോദ്യങ്ങളും പ്രശ്നങ്ങളുമെല്ലാം അതോടെ തീരുന്നു.

പ്രൊഫസർ നാർലിക്കറുടെ പ്രഭാഷണം കേട്ടുകഴിഞ്ഞപ്പോൾ രാമനും റഹീമുമൊക്കെ ഒരേ ദൈവത്തിന്റെ പല പേരുകളല്ലേ എന്നു ചോദിക്കാനാണ് എനിക്കു തോന്നിയത്. നാം ഓരോരോ ദൈവത്തിൽ വിശ്വസിച്ചാൽ ദൈവം ഓരോ മതത്തിന്റെ മിത്താവും. ഒരു വിശ്വദൈവത്തെയാണ് നാം തേടുന്നതെങ്കിൽ, അത് പരമമായ സത്യത്തെ തേടലായിരിക്കും: പരമമായ യാഥാർത്ഥ്യത്തെ തേടലായിരിക്കും. വ്യത്യസ്തമായ മതങ്ങളെല്ലാംതന്നെ ആ വിശ്വസ്രഷ്ടാവിനെ തേടുന്ന വ്യത്യസ്ത പാതകളാണെന്ന് നാം കണ്ണുതുറന്നുകാണണം. എന്നാൽ, ഒന്നിപ്പിക്കുന്നതിനുപകരം മിക്കപ്പോഴും ഭിന്നിപ്പിക്കാനാണ് മതങ്ങൾ വഴിവച്ചിരിക്കുന്നതെന്ന് ഇന്ത്യക്കാരായ നമുക്ക് നന്നായറിയാം. മതങ്ങൾ നമ്മെ അന്യോന്യം വേർതിരിക്കുന്നു. സഹോദരങ്ങളെ തമ്മിൽ അകറ്റുന്നു. മക്കളെ മാതാപിതാക്കളിൽനിന്ന് മാറ്റുന്നു. ഇന്നത്തെ ഈ ദിവസം ഉൾപ്പെടെ ചരിത്രകാലം മുഴുവൻ കാണുന്നത് മതങ്ങളുടെ പേരിൽ മൗലികവാദികളും തീവ്രവാദികളുമായ രാഷ്ട്രീയക്കാർ നാലുദിക്കിലും നിന്ന് കൊടുംപാതകങ്ങൾ നടത്തി മനുഷ്യരെ ഭിന്നിപ്പിക്കുന്ന ഭയങ്കര കാഴ്ചയാണ്. എന്റെ ദൈവമാണ് ശരി; നിന്റെ ദൈവം തെറ്റ് എന്നുവാദിക്കുന്ന കൂട്ടരെക്കുറിച്ച് എന്തുപറയാനാണ്! വിഡ്ഢികൾ എന്ന് ശാസ്ത്രം ഇവരെ വിളിക്കും. എല്ലാ മതവും ഒരേ ദൈവത്തിലേക്കുള്ള വഴിയാണെന്നും, അവ അന്യോന്യം മത്സരിക്കാനുള്ളവയല്ലെന്നും, അന്യോന്യ പൂരകങ്ങൾ മാത്രമാണെന്നും ശാസ്ത്രം നമുക്ക് പറഞ്ഞുതരുന്നു.





കെ. ടോണിജോസ്

# ഇ.പിയെ ആദരിച്ചപ്പോൾ

കേരളത്തിന്റെ രാഷ്ട്രീയജീവിതത്തിൽ സവിശേഷമായൊരു സ്ഥാനം ഇ.പി. ഗോപാലനുണ്ട്. കൊടുങ്കാറ്റുകൾക്കകത്ത് ജീവിച്ച ആ നേതാവിന്റെ ബഹുമുഖ വ്യക്തിത്വത്തെക്കുറിച്ചാണ് സഹപ്രവർത്തകരും, സ്നേഹിതരും ഓർമ്മിക്കുന്നത്

ഇ.പി. ഗോപാലനെ ആദരിക്കുമ്പോൾ ഒരു കാലഘട്ടത്തെക്കൂടിയാണ് നാം ആദരിക്കുന്നത്. തല്ലുകൊണ്ടും ഒളിവിൽക്കിടന്നും പീഡനങ്ങളേറെ സഹിച്ചും തൊണ്ടകാറി പ്രസംഗിച്ചും സ്വാതന്ത്ര്യത്തിനുവേണ്ടിയും പിന്നീട് ആ സ്വാതന്ത്ര്യത്തെ അർത്ഥപൂർണ്ണമാക്കാൻ അധഃകൃതനുവേണ്ടിയും കർഷകനുവേണ്ടിയും പോരാട്ടം തുടർന്നും, ജീവിതത്തെ ഒരു നിരന്തര സമരമാക്കി മാറ്റിയ കുറേ മഹാമനുഷ്യർ ജീവിച്ചിരുന്ന ഒരു മഹാകാലത്തോടുള്ള ആദരവ്.

ഇ.പി. ഗോപാലൻ എന്ന മനുഷ്യൻ ആ കാലഘട്ടത്തിന്റെ അവശേഷിക്കുന്ന പ്രതിനിധിയാണ്. എം.ടി പറഞ്ഞതുപോലെ "ഇ.പി കാലത്തിന്റെ വെറും സാക്ഷിയോ, കാലത്തിനൊപ്പം നടന്ന ഒരാളോ മാത്രമല്ല. കാലത്തിന്റെ പതാകവാഹകനായ മനുഷ്യനായിരുന്നു ഇ.പി."

ഇ.പിയുടെ തട്ടകമായ പട്ടാമ്പിയിൽ ഇക്കഴിഞ്ഞ 23-ന്, കൊടികളുടെ നിറഭേദങ്ങൾക്കപ്പുറം കേരളത്തിന്റെ പല ഭാഗത്തുനിന്നും കുറേപ്പേർ ഒന്നുചേർന്നത്, ചരിത്രത്തിന്റെ പതാകവാഹകനായ ഈ മനുഷ്യന്റെ ശതാഭിഷേകം അർത്ഥപൂർണ്ണമായ ഒരാഘോഷമാക്കി മാറ്റുന്നതിനുവേണ്ടിയായിരുന്നു. അവരിൽ ഇ.എം.എസ്സുണ്ടായിരുന്നു. ഐ.സി.പി. നമ്പൂതിരിയുണ്ടായിരുന്നു. പി.കെ. വാസുദേവൻ നായരും എ.കെ. ആന്റണിയും എം.ടിയും പൂമുള്ളിയും അക്കിത്തവും ഒളപ്പമണ്ണയും മന്ത്രി ഇസ്മയിലും കൊളാടി ഗോവിന്ദൻകുട്ടിയും കെ.പി. കരുണാകരനും പി. ബാലനും പി.എ. വാസുദേവനും ഇന്ത്യനൂർ ഗോപിയും കെ.വി. സുരേന്ദ്രനാഥും ഉണ്ടായിരുന്നു. പിന്നെ, ഇ.പിക്കൊപ്പം ജീവിച്ച്, ഒരുമിച്ചു പ്രവർത്തിച്ച്, ഒപ്പം തല്ലുകൊണ്ട വള്ളുവനാട്ടിലെ പേരറിയാത്ത ഒട്ടനവധി സഖാക്കളും പുതിയ തലമുറയിലെ ഒരുപാടു പേരുമുണ്ടായിരുന്നു.

കഴിഞ്ഞ വർഷം, ആഗസ്റ്റ് 23-ന് ഇ.പിയുടെ 83-ാം പിറന്നാളിനു പട്ടാമ്പി മണ്ണേങ്കാട്ടെ വീട്ടിൽ സുഹൃത്തുക്കളും ശിഷ്യരും ചേർന്നു 'വർത്തമാന ക്ളബ്' രൂപീകരിച്ചിരുന്നു. ഇത്തവണ ശതാഭിഷേകവേളയിൽ, അടയ്ക്കാപുത്തൂരിനെയും പട്ടാമ്പിയെയുമൊക്കെ ലോകവുമായി ബന്ധിപ്പിച്ച ഇ.പിയുടെ പിറന്നാൾ നാടിന്റെ മുഴുവൻ ആഘോഷമാക്കുകയായിരുന്നു. ഇ.പി പറഞ്ഞു- "ആയിരം പൂർണ്ണചന്ദ്രന്മാരെ ഞാൻ കണ്ടിട്ടില്ല. എന്നാൽ ചന്ദ്രന്മാർ തീർച്ചയായും എന്നെക്കണ്ടിരിക്കണം. കാരണം ഞാൻ താഴെയും ചന്ദ്രൻ മുകളിലുമാണല്ലോ."

ഇ.പിയുടെ ശതാഭിഷേകം ഒരുവർഷം നീണ്ടുനില്ക്കുന്ന ആഘോഷമാക്കാനാണ് പൗരാവലിയുടെ തീരുമാനം. ചെർപ്പുളശ്ശേരിയിലും ഒറ്റപ്പാലത്തും ഇനി സമ്മേളനങ്ങളുണ്ട്. ശതാഭിഷേക സ്മാരകമായി പട്ടാമ്പിയിൽ റഫറൻസ് ഗ്രന്ഥശാല സ്ഥാപിക്കും.

23-നു കാലത്ത് സുഹൃത്തുക്കളും ശിഷ്യരും ഇ.പിയുടെ വീട്ടിൽ ഒത്തുചേർന്നിരുന്നു. അക്കിത്തം ഇ.പിയെക്കുറിച്ചെഴുതിയ കവിത വായിച്ചു.

ഇ.എം.എസ്.

ഉച്ചയ്ക്കു പട്ടാമ്പി ഗവൺമെന്റ് യു.പി സ്കൂളിൽ നടന്ന സൗഹൃദസമ്മേളനം ഉദ്ഘാടനം ചെയ്തത് ആദ്യം സഹപ്രവർത്തകനായി, പിന്നീട് എതിരാളിയായി, ഇരു സംഘടനകളിലെങ്കിലും വീണ്ടും ഒരുമിച്ചുതന്നെ പ്രവർത്തിക്കുന്ന ഇ.എം.എസ്സ്, "1933 മുതൽ ഞാനും ഇ.പിയും ബന്ധുക്കളാണ്. ആദ്യം കോൺഗ്രസ്സ് പ്രവർത്തകരായും പിന്നീടു കോൺഗ്രസ്സ് സോഷ്യലിസ്റ്റുകാരായി, അതും കഴിഞ്ഞു കമ്മ്യൂണിസ്റ്റ് പാർട്ടി പ്രവർത്തകരായും ഞങ്ങൾ ഒരുമിച്ചു. 33-ൽ ജയിൽ വിട്ടു പുറത്തു വന്നപ്പോൾ ആദ്യമായി ബന്ധപ്പെട്ടത് ഇ.പിയുമായാണ്. വള്ളുവനാട്ടിൽ കോൺഗ്രസ്സ് പ്രവർത്തനങ്ങൾ സജീവമാക്കിയത് ഇ.പിയാണ്. ഇടയ്ക്കു തെറ്റിയും വീണ്ടുമൊന്നിച്ചും63 വർഷമായി ഞങ്ങൾ ബന്ധുക്കളായിക്കഴിയുന്നു," ഇ.എം.എസ് പറഞ്ഞു.

"1964-ൽ കമ്മ്യൂണിസ്റ്റ് പാർട്ടികൾ ഭിന്നിച്ചതോടെ ചരിത്രം അവസാനിച്ചിട്ടില്ല. 1970 മുതൽ രണ്ടു പാർട്ടികളും യോജിച്ചു പ്രവർത്തിക്കുന്നു. ഇന്നു ദേശീയതലത്തിൽ ഒരേ ലക്ഷ്യത്തിനുവേണ്ടി ഞങ്ങൾ ഒന്നിക്കുന്നു. ദേവഗൗഡയുടെ നേതൃത്വത്തിലുള്ള ഗവൺമെന്റ് നിലനില്ക്കണം. വർഗ്ഗീയ കക്ഷികൾ ഭരണത്തിലെത്തുന്നതു ചെറുക്കണം. ഒപ്പം പുതിയ ഗവൺമെന്റ് കോൺഗ്രസ്സിന്റെ സാമ്പത്തികനയങ്ങൾ പിന്തുടരുന്നതു നിയന്ത്രിക്കുകയും വേണം- ഞങ്ങളുടെ രണ്ടുകൂട്ടരുടെയും പാർട്ടികൾ ചെയ്യുന്നത് അതുതന്നെയാണ്. ഇ.പിയുടെ പാർട്ടി അകത്തുനിന്നു ചെയ്യുമ്പോൾ എന്റേത് അതുതന്നെ പുറത്തുനിന്നു ചെയ്യുന്നു എന്നു മാത്രം."

1970-ൽ പട്ടാമ്പിയിൽ സപ്തമുന്നണി സ്ഥാനാർത്ഥിയായ ഇ.പി. ഗോപാലനെ. കമ്മ്യൂണിസ്റ്റ് പാർട്ടി സ്ഥാനാർത്ഥിയായി എതിർത്തു തോല്പിച്ച ഇ.എം.എസ് തുടർന്നു,

"ഇണങ്ങിയും പിണങ്ങിയും പിന്നെയുമിണങ്ങിയും നിലനില്ക്കുന്ന രണ്ടു സംഘടനകളുടെ പ്രതിനിധികളാണ് ഞങ്ങൾ. 1964-ഓടുകൂടി ചരിത്രം അവസാനിച്ചിട്ടില്ല. ഭാവിയിൽ ഞങ്ങളുടെ പാർട്ടികൾ വീണ്ടും ഒന്നിച്ചേക്കാം." സദസ്സിന്റെ മുഴുവൻ കരഘോഷങ്ങൾക്കിടെ ഇ.എം.എസ് പറഞ്ഞു. "അന്നു ഞാനും ഇ.പിയും ജീവിച്ചിരിക്കുമോ എന്നറിയില്ല."

"ഇത്രയുമേ എനിക്കു പറയാനുള്ളൂ. ഇ.പിയെ ഞാൻ അഭിവാദ്യം ചെയ്യുന്നു." ഇ.എം.എസ് പറഞ്ഞു നിറുത്തി.

ഇസ്മയിൽ

സൗഹൃദസമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചത് പട്ടാമ്പിക്കാരനും ഇ.പിയുടെ ശിഷ്യനുമായ മന്ത്രി കെ.ഇ. ഇസ്മയിലായിരുന്നു. "ഇ.പിയുടെ ആവേശപൂർണ്ണവും ത്യാഗോജ്ജ്വലവുമായ പ്രവർത്തനശൈലിയാണ് എന്നെപ്പോലുള്ളവരെ ചെറുപ്പത്തിൽ പ്രേരിപ്പിച്ചിട്ടുള്ളത്," മന്ത്രി പറഞ്ഞു. "57-ൽ കർഷക സമരകാലത്ത് കോട്ടമൈതാനത്ത് ഇ.പിയുടെ നേതൃത്വത്തിൽ ഏറ്റുമുട്ടിയപ്പോൾ തല്ലു വാങ്ങിയ കുട്ടിയായിരുന്നു ഞാൻ. ഇ.പിയുടെ തിളക്കം വർദ്ധിപ്പിക്കുന്നതു സമീപനങ്ങളിലെ സത്യസന്ധതയും ഉറച്ച നിലപാടുകളുമാണ്."

കമ്മ്യൂണിസ്റ്റ് പാർട്ടികൾ ഒന്നായേക്കാമെന്ന ഇ.എമ്മിന്റെ പ്രസ്താവനയെ പരാമർശിച്ചു മന്ത്രി പറഞ്ഞു. "കമ്മ്യൂണിസ്റ്റ് പാർട്ടികളുടെ പിളർപ്പ് കേരളത്തെ പല രംഗത്തും പിറകോട്ടു കൊണ്ടുപോയിട്ടുണ്ട്. കേരളത്തിന്റെ ഭാവിഭാഗധേയം നിർ

ണ്ണയിക്കാൻ പുതിയ ശക്തി ഉണർന്നുവരേണ്ടതുണ്ട്. പ്രശ്നങ്ങളൊക്കെയും ചർച്ചകളിലൂടെ പരിഹരിച്ച് നൂറിരട്ടി ശക്തിയോടെ കമ്മ്യൂണിസ്റ്റ് പാർട്ടികൾ ഒന്നിക്കുന്ന കാലം വിദൂരമല്ല. ഈ ഒത്തുചേരൽ അതിലേക്കുള്ള തുടക്കമാണ്."

ആശംസാപ്രസംഗങ്ങൾക്കു തുടക്കമിട്ടത് രാഷ്ട്രീയ പ്രതിയോഗിയായ മുൻ എം.എൽ.എ. പി. ബാലനായിരുന്നു. "ചാണയ്ക്കു വയ്ക്കാത്ത വജ്രംപോലെയാണ് ഇ.പി. യാതൊരു മിനുസവും സൗമ്യതയുമില്ല. അതേറ്റാൽ കിടന്നിടത്തു കിടന്നതുതന്നെ. വള്ളുവനാട്ടുകാർക്കു പൊലീസ് സ്റ്റേഷനിൽ കയറാനുള്ള ധൈര്യം ഉണ്ടാക്കിക്കൊടുത്തത് ഇ.പിയാണ്." "ഇന്നു ഞങ്ങളുടെ പാർട്ടികളെല്ലാം ഒരു പൊതുശത്രുവിനെ നേരിടുന്നതിനുവേണ്ടി ഒന്നിച്ചിരിക്കുകയാണ്. ഇടതുകക്ഷികൾ ഒന്നാകണം എന്നതുതന്നെയാണ് എന്റെയും ആഗ്രഹം. വരാനിരിക്കുന്ന ഭീഷണികളെ നേരിടാൻ അതു മാത്രമേ വഴിയുള്ളൂ," കമ്മ്യൂണിസ്റ്റ് പാർട്ടികളുടെ ലയനത്തെപ്പറ്റി ബാലേട്ടൻ പറഞ്ഞു.


പി. ബാലൻ

തുടർന്നു സംസാരിച്ച മഹാകവി ഒളപ്പമണ്ണ പുതിയൊരു വിവാദത്തിനും ചർച്ചയ്ക്കും തുടക്കമിടുകയായിരുന്നു. "ഇ.പിയുടെ അനുയായിയോ, സഹപ്രവർത്തകനോ ആയതുകൊണ്ടല്ല ഞാനിവിടെ വന്നത്. എന്റെ ചെറുപ്പത്തിൽ ഇ.പിയും ഐ.സി.പിയും പി.വി. കുഞ്ഞിക്കണ്ണൻനായരും ഇന്നാട്ടിലെ വലിയ ജനസേവകരും രാഷ്ട്രീയപ്രവർത്തകരുമായിരുന്നു. ഇ.പിയുടെ വാഗ്ധോരണിയുടെ വള്ളുവനാടൻ ശുദ്ധിയും തുറന്ന വ്യക്തിത്വവും അന്നുതന്നെ എന്നെ ആകർഷിച്ചിരുന്നു. ഇതൊക്കെ വേണ്ടരീതിയിൽ ഉപയോഗിച്ചതുകൊണ്ടാണ് വള്ളുവനാട്ടിൽ പ്രസ്ഥാനം വളർന്നത്."

"ഞാൻ കവിയാണ്. പക്ഷേ, ഇ.പിയെക്കുറിച്ചു കവിതയെഴുതിയിട്ടില്ല. എന്റെ ആത്മാംശമായവരെക്കുറിച്ചു മാത്രമേ ഞാൻ കവിതയെഴുതൂ." അക്കിത്തം ഇ.പിയെക്കുറിച്ചു കവിതയെഴുതിയതിനെ പരോക്ഷമായി സ്പർശിച്ചുകൊണ്ട് ഒളപ്പമണ്ണ പറഞ്ഞു.


ഒളപ്പമണ്ണ

കവിയായ ഒളപ്പമണ്ണ രാഷ്ട്രീയത്തെക്കുറിച്ചും പറയാതിരുന്നില്ല. "ഇന്ത്യയിൽ ഇന്ന് ഒരു ദേശീയപ്പാർട്ടി ഉണ്ടോ എന്നുതന്നെ സംശയമാണ്. കോൺഗ്രസ്സും സി.പി.ഐയും സി.പി.എമ്മും ഇന്ന് ഒരു മുന്നണിയിലാണ് എന്നു പറയുന്നു. എങ്കിൽ നാളെ ബി.ജെ.പിയും ഒന്നായിക്കൂടെന്നില്ല. എല്ലാം ഒന്നായിത്തീരുമ്പോൾ പിന്നെ ബാക്കി ശൂന്യതയാണോ എന്നു സംശയിക്കണം."

വഴിതെറ്റി രാഷ്ട്രീയത്തിൽ വന്ന ഒരാളാണ് ഇ.പിയെന്നാണ് കൊളാടി ഗോവിന്ദൻകുട്ടി പറഞ്ഞത്. "ഇ.പി മുഴുവൻ സമയ രാഷ്ട്രീയപവർത്തകനായപ്പോൾ നമുക്കു നഷ്ടമായത് നല്ലൊരു നടനെയും സാഹിത്യാസ്വാദകനെയുമാണ്." ഒറ്റപ്പാലം സാഹിത്യപരിഷത്തിൽവച്ച്, "ചാത്തൂനേ കണ്ടോ കുട്ട്യോളെ" എന്ന കവിത അക്കിത്തം ചൊല്ലിയപ്പോൾ അതു കേട്ടിരുന്ന ഇ.പി നിമിഷങ്ങൾക്കുള്ളിൽ, "ബീഡി വലിക്കണോ ചാത്ത്വാരേ" എന്നു തുടങ്ങി മുഴുവൻ വരികൾക്കും പാരഡി രചിച്ചത് അദ്ദേഹം ഓർമ്മിച്ചു.


കൊളാടി

ഒളപ്പമണ്ണയ്ക്കു മറുപടി പറഞ്ഞുകൊണ്ടാണ് മഹാകവി അക്കിത്തം ആരംഭിച്ചത്. "ഇ.പി. എന്റെ ഗുരുനാഥനാണ്. അദ്ദേഹത്തെക്കുറിച്ചു കവിതയെഴുതുന്നതിൽ എനിക്കു മാനക്കേടില്ല. പണ്ട് ഇ.എം.എസ്സിനെക്കുറിച്ചു ഞാനും ഒളപ്പമണ്ണയും ചേർന്നു കവിതയെഴുതിയിട്ടുണ്ട്. ഗുരുനാഥന്മാരെക്കുറിച്ചു കവിതയെഴുതുന്നതിൽ മാനക്കേടില്ല. ഒളപ്പമണ്ണയ്ക്കും അങ്ങനെയുണ്ടാവുമെന്നു തോന്നുന്നില്ല."


അക്കിത്തം

ഗദ്യത്തിലുള്ള ആശംസകൾക്ക് ഇടവേള നല്കിക്കൊണ്ട് അക്കിത്തം ഇ.പിയെക്കുറിച്ചുള്ള കവിത ചൊല്ലി.

ഗുരുവായ ഇ.പി,
"ഞാനില്ലാതാകാനല്ല, ലോകം
ഞാനായ്ത്തീരാനേ പഠിപ്പിച്ചു."
"ഹൃദയം കേഴും വേളയിൽ ഞാനി-
ന്നും ഇ.പിയെ സ്മരിക്കുന്നു.
സിരയിൽ പൊട്ടിച്ചിരിയായ്
ഉരുക്കിൻ കരുത്തൊഴുകുന്നു."

- അക്കിത്തം ചൊല്ലി നിറുത്തി.

പിന്നീടു സംസാരിച്ച സാമ്പത്തികകാരനും എഴുത്തുകാരനുമായ പി. എ. വാസുദേവൻ വികാരഭരിതനായാണ് പറഞ്ഞത്. "ഇ.പി എനിക്കു പിതൃതുല്യനാണ്. വലിയ ഒരോർമ്മയുടെ ബാക്കിയാണദ്ദേഹം. സ്വാതന്ത്ര്യസമരകാലത്ത് ഇ.പിയും എന്റെ അച്ഛനും കണ്ണൂർ സെൻട്രൽ ജയിലിൽ കിടന്നിട്ടുണ്ട്."

"ഇന്നു രണ്ടാമതൊരു സ്വാതന്ത്ര്യസമരം എന്റെ തലമുറയ്ക്കു നടത്തേണ്ടി വരാം. എങ്കിൽ അതിനുത്തരവാദിത്വം ഇ.പിയുടെ തലമുറയ്ക്കാണ് എന്നു ഞാൻ പറയും. 64-ൽ പാർട്ടി പിളരുന്ന ഘട്ടത്തിൽ ഒരു കഥാപാത്രം. അതാരെന്നു നിങ്ങൾ ഊഹിച്ചുകൊള്ളുക. ഇ.പിയോടു പറഞ്ഞു, 'ചക്കയാണെങ്കിൽ ഒരുവെട്ടിനു രണ്ടു കഷണം. കുപ്പിയാണെങ്കിലോ' എന്ന്. അങ്ങനെ പൊട്ടിയ കുപ്പിയുടെ കുറേ കഷണങ്ങളും പുതിയ കുറേ കഷണങ്ങളുമെല്ലാം ചേർത്ത് ഇനിയും ആശയപരമായ ധൂസരത ഞങ്ങൾക്കുണ്ടാക്കിത്തരരുത്. സ്വന്തം അച്ഛനോടു പരാതി പറയുമ്പോലെയാണ് ഇ.പിയുടെ മുൻപിൽ ഇതു പറയുന്നത്. വലിയ കൂട്ടുകെട്ടുകളുണ്ടാക്കി ജനങ്ങളെ അതിനു പുറത്തു നിറുത്തരുത്. കൂട്ടുകെട്ടുണ്ടാവുമ്പോൾ കുട്ടികൾ പുറത്താവരുത്." പ്രൊഫ. വാസുദേവൻ പറഞ്ഞു. സുഹൃദ് സമ്മേളനത്തിൽ പൂമുള്ളി നീലകണ്ഠൻ നമ്പൂതിരിപ്പാട്, ഐ.സി.പി. നമ്പൂതിരി, ഡോ. കെ. പി. കരുണാകരൻ, കെ.വി. പ്രഭാകരൻ നമ്പ്യാർ, ഇന്ത്യനൂർ ഗോപി, വി. ചാമുണ്ണി, ജോയ് ശാസ്താംപടിക്കൽ, എൻ.കെ.ജി. മേനോൻ എന്നിവരും സംസാരിച്ചു.

കോരിച്ചൊരിയുന്ന മഴയുടെ അകമ്പടിയോടെ സന്ധ്യയ്ക്കു നടന്ന പൊതുയോഗം ഉദ്ഘാടനം ചെയ്തതു പ്രതിപക്ഷ നേതാവ് എ.കെ. ആന്റണിയായിരുന്നു. പട്ടാമ്പിക്കാരോട് ഇ.പിയെക്കുറിച്ച് എന്തെങ്കിലും പറയുന്നത് അധികപ്രസംഗമാകും എന്നാണ് ആന്റണി ആരംഭിച്ചത്: "ജീവിച്ചിരിക്കുന്ന ഇതിഹാസ നായകനാണ് ഇ.പി. ഇ.പിയെപ്പോലുള്ളവരുടെ ആവേശമുണർത്തുന്ന പ്രസംഗങ്ങളും സാഹസികസമരങ്ങളും ഇന്നും തെളിമയുള്ള ഓർമ്മകളാണ്. ഇന്നത്തെ രാഷ്ട്രീയക്കാരെക്കുറിച്ചു രഹസ്യമായി ചോദിച്ചാൽ ആർക്കും മതിപ്പുണ്ടാകില്ല. എന്നാൽ ഇ.പിയുടെ തലമുറ മന്ത്രിയാകാനോ, എം.പിയാകാനോ, പഞ്ചായത്ത് മെംബറെങ്കിലുമാകാനോ വേണ്ടിയല്ല രാഷ്ട്രീയപ്രവർത്തനത്തിനിറങ്ങിയത്. കണ്ണീരും കഷ്ടപ്പാടും മർദ്ദനങ്ങളുമാണ് മുൻപിലെന്നറിഞ്ഞാണ് ഇവർ രംഗത്തു വന്നത്. എന്നാൽ ചെറുപ്പക്കാർപോലും ആ തലമുറയിൽനിന്ന് ആവേശംകൊള്ളാൻ ഇന്നു തയ്യാറല്ല."


എ.കെ. ആന്റണി

"ജനാധിപത്യ വ്യവസ്ഥിതിയിൽ, ജനങ്ങൾക്കു രാഷ്ട്രീയത്തിലുള്ള വിശ്വാസം നഷ്ടപ്പെടുന്നത് ആപത്കരമാണ്. പൊതുരംഗം കളങ്കപ്പെടാതിരിക്കാൻ വ്യക്തമായ സംവിധാനങ്ങൾ വേണം. ലോക്പാൽ ബിൽ ആ വഴിക്കുള്ള തുടക്കമാണ്. ഒന്നും പ്രതീക്ഷിക്കാതെ രാഷ്ട്രീയത്തിലിറങ്ങിയ ഇ.പി പില്ക്കാലത്ത് ഭരണവുമായി ബന്ധപ്പെട്ടിട്ടും അദ്ദേഹത്തെക്കുറിച്ചു ആരോപണങ്ങൾ ഉന്നയിക്കാൻ ആരും ധൈര്യപ്പെട്ടില്ല."

1970-ൽ തങ്ങൾ ഒന്നിച്ചുനിന്ന കാലം ഓർമ്മിച്ചുകൊണ്ട് ആന്റണി പറഞ്ഞു. കേരളത്തിന്റെ ചരിത്രത്തിലെ സുവർണ്ണ കാലഘട്ടം ഏതെന്നു ചോദിച്ചാൽ എന്റെ ഉത്തരം, അച്യുതമേനോന്റെ ഭരണകാലം എന്നാണ്. മുദ്രാവാക്യങ്ങൾക്കപ്പുറത്തു രക്തമൊഴുക്കാതെയും ഇല്ലാത്തവർക്കുവേണ്ടി മാറ്റങ്ങൾ കൊണ്ടുവരാൻ കഴിഞ്ഞതും അക്കാലത്താണ്."



84 വയസ്സു തികഞ്ഞുവെങ്കിലും ഇ.പിക്ക് ഇനിയുമൊരങ്കത്തിനു ബാല്യമുണ്ട് എന്ന് ആന്റണി പറഞ്ഞത്-. "അങ്കമെന്നു പറയുമ്പോൾ തിരഞ്ഞെടുപ്പ് എന്നല്ല ഞാനുദ്ദേശിക്കുന്നത്. അതിനപ്പുറം സാർത്ഥകമായ പ്രവർത്തനങ്ങൾക്കു സാധിക്കട്ടെ എന്നു ഞാനാശംസിക്കുന്നു."

"ഇ.പി ഒരു ഇതിഹാസത്തിന്റെ പ്രതീകമാണ്." അദ്ധ്യക്ഷത വഹിച്ച മുൻ മുഖ്യമന്ത്രിയും സി.പി.ഐ സംസ്ഥാന സെക്രട്ടറിയുമായ പി.കെ. വാസുദേവൻനായർ പറഞ്ഞു. "ഇ.പി എന്റെ കുടുംബത്തിലെ കാരണവരാണ്. ഇ.പിയും മറ്റുമൊക്കെ നയിച്ച പ്രസ്ഥാനത്തിന്റെ കൊടി ഉയർത്തിപ്പിടിക്കാൻ ദുർബലമായ കൈകളുള്ളവനാണ് ഞാൻ," പി.കെ.വി പറഞ്ഞു. "ഇ.പിയുടെ തലമുറയെ അവരാക്കിയത് ഒരു കാലഘട്ടമാണ്. വീട്ടിൽനിന്നിറങ്ങിയാൽ തിരിച്ചെത്തുമെന്നുറപ്പില്ലാത്ത കാലത്ത് അവർ പൊതുപ്രവത്തകരായി. അതിനു കാരണം ആ കാലഘട്ടത്തിന്റെ സവിശേഷതയാണ്."


പി.കെ.വി

"ഇന്നു രാഷ്ട്രീയം പണത്തിനും സ്ഥാനത്തിനുംവേണ്ടിയുള്ള ഒരു പരക്കംപാച്ചിലാണ്. ഇതിനൊരു മറുവശമുണ്ട്. പക്ഷേ, പൊതുചിത്രം അഴിമതിയുടേതാണ്. ഇതിന്റെ മറുവശത്തെ വളർത്തുകയാണു വേണ്ടത്. ഇ.പിയെപ്പോലുള്ളവരുടെ ജീവിതം അതിനു വഴികാട്ടിയാവണം."

പിന്നീടു പട്ടാമ്പി പൗരാവലിയുടെ ഉപഹാരം എം.ടി. വാസുദേവൻനായർ ഇ.പിക്കു സമ്മാനിച്ചു. അടയ്ക്കാപുത്തൂരിൽ നിർമ്മിച്ച ആറന്മുളക്കണ്ണാടിയുടെ മാതൃകയായിരുന്നു ഉപഹാരം.

'ഇ.പിയുടെ പ്രസക്തിയെന്ത്?' എന്ന ചോദ്യവുമായാണ് എം.ടി സംസാരിച്ചു തുടങ്ങിയത്. രാഷ്ട്രീയത്തിന്റെ മൂല്യശോഷണത്തെക്കുറിച്ചൊക്കെ എല്ലാവരും പറയുമ്പോൾ ഒറ്റപ്പെട്ട ഒരാശ്വാസമാണ് ഇ.പിയെപ്പോലുള്ളവർ-എം.ടി പറഞ്ഞു.

"ഇതിനടുത്ത്, മറ്റൊരു ഗ്രാമത്തിൽ ജനിച്ചുവളർന്നവനാണ് ഞാൻ. ബാല്യത്തിൽ രണ്ടു മഹദ്‌വ്യക്തിത്വങ്ങളോടാണ് ആരാധന തോന്നിയിട്ടുള്ളത്. ഒന്ന്, വി.ടി. ഭട്ടതിരിപ്പാടായിരുന്നു. മറ്റൊന്ന്, ഇ.പി. ഗോപാലനും. പിന്നീടു പട്ടാമ്പി സ്കൂളിൽ മാഷായി വരുമ്പോൾ ഇ.പിയുടെ തട്ടകത്തിൽ വരുന്നുവെന്ന തോന്നലായിരുന്നു."

"കാലത്തിന്റെ നെടുംപാതയിലെ ഒരു വഴിവിളക്കാണ് ഇ.പി. ആ വഴിവിളക്കു ലക്ഷ്യമാക്കി നാം പ്രവർത്തിക്കുന്നു. ഇന്നിവിടെ നാം പറയുന്ന മൂല്യച്യുതിക്കെല്ലാം കാരണം അകലെ നമുക്കു ലക്ഷ്യമാക്കാൻ ഒരു പാതവിളക്കില്ല എന്നതാണ്. മൂല്യങ്ങളെല്ലാം ചവിട്ടിയരച്ച് സുഖത്തിന്റെയും അധികാരത്തിന്റെയും പണത്തിന്റെയും ഏതോ മുകൾത്തട്ടിലെത്താനുള്ള പരക്കംപാച്ചിലിലാണ് ഇന്നു രാഷ്ട്രീയപ്രവർത്തകർ."

"എന്നാൽ മൂല്യങ്ങൾ തീർത്തും നഷ്ടമായി എന്നു പറയുന്നതും ശരിയല്ല." സി. അച്യുതമേനോനുമായും എ.കെ. ആന്റണിയുമായുമുള്ള ഓരോ അനുഭവങ്ങൾ ഓർമ്മിച്ചുകൊണ്ട് എം.ടി പറഞ്ഞു. മാതൃഭൂമി ആഴ്ചപ്പതിപ്പിൽ ലേഖനമെഴുതിയതിന്റെ പ്രതിഫലം ചോദിച്ചുകൊണ്ട് അച്യുതമേനോൻ എം.ടിക്കെഴുതിയത് ഇങ്ങനെയായിരുന്നു- 'ലേഖനത്തിന്റെ പ്രതിഫലം അയയ്ക്കാൻ ഏർപ്പാടാക്കണം. ഇവിടെ അത്യാവശ്യകാര്യങ്ങൾ നടന്നുപോകുന്നത് അതുകൊണ്ടാണ്."


എം.ടി

കോഴിക്കോട്ടുനിന്ന് എറണാകുളത്തേക്കു പോകുമ്പോൾ ഒപ്പമുണ്ടായിരുന്ന എ.കെ. ആന്റണി തന്നോട് ഇങ്ങോട്ടു വന്നു സംസാരിച്ചതും എറണാകുളത്തിറങ്ങിയപ്പോൾ ഓട്ടോറിക്ഷയിൽ തന്നെക്കൂടി കയറ്റി ഹോട്ടലിൽ കൊണ്ടുചെന്നാക്കിയതും എം.ടി ഓർമ്മിച്ചു.

"എത്ര ഉന്നതങ്ങളിലെത്തിയാലും ഇനിയും നന്മകൾ ബാക്കിയുണ്ട് എന്നാണ് ഈ സംഭവങ്ങൾ തെളിയിക്കുന്നത്," എം.ടി പറഞ്ഞു.

"രാഷ്ട്രീയ പ്രവർത്തകർ പ്രകാശഗോപുരങ്ങളായിനിന്നു വെളിച്ചം പകരണം. ഇ.പിയെ ആദരിക്കുമ്പോൾ നമ്മുടെ പൈതൃകത്തെക്കുറിച്ചു വരും തലമുറകളെ ഓർമ്മിപ്പിക്കുകയാണ്."

"ഇ.പിയോടു രണ്ടപേക്ഷകളാണ് എനിക്കുള്ളത്. ഒന്ന്, ഇ.പി, തന്റെ അനുഭവങ്ങൾ രേഖപ്പെടുത്തിവയ്ക്കണം. രണ്ട്, മരിച്ചുകൊണ്ടിരിക്കുന്ന ഭാരതപ്പുഴയെ രക്ഷിക്കാൻ ഇ.പി എന്തെങ്കിലും ചെയ്യണം." എം.ടി പറഞ്ഞു.

പിന്നെ, കാലം ചോർത്താത്ത കരുത്തും ആവേശവുമായി 'തറുതല'ക്കുന്നിന്റെ ചോട്ടിൽനിന്നും വരുന്ന ഇ.പി. ഗോപാലനെന്ന ധിക്കാരി സംസാരിച്ചു.

"ഇന്ന് 84 തികഞ്ഞു. നാളെക്കാലത്തു മുതൽ 85 നടപ്പാണ്. ഇതൊന്നും എന്തോ വലിയൊരു കാര്യമാണെന്ന വിശ്വാസം എനിക്കില്ല. നിങ്ങൾ പറഞ്ഞ നല്ല വാക്കുകൾ കേട്ടു ഞാൻ വലുതായിട്ടില്ല. ചെറുതായിട്ടേയുള്ളൂ."

"സ്വാതന്ത്ര്യസമരം വലിയ കഥയായിരുന്നു. സമരത്തിനിറങ്ങുമ്പോൾ, സ്വാതന്ത്ര്യം അനുഭവിക്കാൻ കഴിയുമെന്ന വിശ്വാസമില്ലായിരുന്നു. കാരണം യുദ്ധത്തിന്റെ മുൻനിരയിൽ നില്ക്കുന്നവരാണ് ആദ്യം വീഴുക. ഏതു സമരത്തിലും എന്റെ സ്ഥാനം മുൻനിരയിലായിരുന്നു. ആ സ്വാതന്ത്ര്യത്തിന് ഇന്ന് അൻപതു വയസ്സായി- അദ്ഭുതംതന്നെ! ഇന്നു പഴയ കാര്യങ്ങൾ ഓർക്കുമ്പോൾ ആശ്വാസവും ആഹ്ളാദവുമുണ്ട്. ഇ.എം.എസ്സും ഞാനും ചേർന്നു കോൺഗ്രസ്സിൽ നാലണ മെംബർമാരെ ചേർക്കാൻ നടത്തിയ യാത്രകൾ. ബ്രിട്ടീഷുകാർക്കെതിരേ അതിശക്തമായ സമരം നടത്തിയത്, പിന്നെ അയിത്തവും മറ്റും തുടച്ചുനീക്കാൻ - ദക്ഷിണാഫ്രിക്കയിൽ വെള്ളക്കാർ നടത്തിയ ക്രൂരതകൾപോലെയാണ് ഇവിടെ സവർണ്ണർ ചെയ്തത്. വഴിനടക്കാൻ പാടില്ല, മലയാളം പറയാൻ പാടില്ല. ഭാഷയിലടക്കം അടിമത്തമായിരുന്നു."

" 'ഫ' എന്നാട്ടിയവനെ പിടിച്ചു നിറുത്തി 'നീയാരെടാ' എന്നു ചോദിച്ചത്- ഇതൊക്കെ ഞാൻ ധിക്കാരിയായതിന്റെ ഫലമാണ്. പിന്നെ കൃഷിക്കാർക്കുവേണ്ടി നടത്തിയ സമരം. "ജന്മിമാരുടെ പത്തായം പൊളിക്കും" എന്നു ഞങ്ങൾ പറഞ്ഞു. അന്നങ്ങനെ പറഞ്ഞുവെങ്കിൽ അതു ചെയ്യുകയും ചെയ്യുമായിരുന്നു. ഇന്നാകട്ടെ, എവിടെയും പത്തായംതന്നെയില്ല."

"രാഷ്ട്രീയക്കാരോട് ആരോടും എനിക്കു പകയില്ല. ഇ.പി. ഗോപാലൻ കോൺഗ്രസ്സോ, കമ്മ്യൂണിസ്റ്റോ എന്നു നോക്കേണ്ടതില്ല. ഇ.പി എന്തു ചെയ്തു എന്നാണു നോക്കേണ്ടത്. വികസനം രാഷ്ട്രീയത്തിനതീതമാകണം. എന്താണു വികസനം എന്നു ചോദിച്ചാൽ കുറച്ചുകൂടെ റോഡ്, കുറച്ചുകൂടെ സ്കൂൾ എന്നാണു പറയുന്നത്. അത്തരം വികസനമല്ല ഇനി വേണ്ടത്. മാമുണ്ണേണ്ട വികസനം വേണം. കൃഷിയെ വളർത്തണം. ഒപ്പം വ്യവസായത്തെയും. സ്കൂൾ, റോഡ് എന്നുള്ള പൂതി മനസ്സിലിരിക്കട്ടെ."

കമ്മ്യൂണിസ്റ്റ് പാർട്ടികളുടെ പിളർപ്പിനെപ്പറ്റി ഇ.പി പറഞ്ഞു. "യോജിച്ചുനിന്ന കാലത്ത് അദ്ഭുതകരമായ പ്രവർത്തനങ്ങളായിരുന്നു. ആ ഒരു ആവേശവും ചൊറുക്കും വേറെത്തന്നെ. കമ്മ്യൂണിസ്റ്റ് പാർട്ടികൾ ഇപ്പൊത്തന്നെ യോജിക്കട്ടെ."

"ഇന്നിപ്പൊ നമുക്കു സ്വാതന്ത്ര്യം ഏറിപ്പോയോ എന്നൊരു സംശയം എനിക്കുണ്ട്. സ്വാതന്ത്ര്യത്തെ നാമിത്തിരി ദുരുപയോഗപ്പെടുത്തുന്നുണ്ടോ? സമ്പൂർണ്ണമായ അച്ചടക്കം പാലിക്കേണ്ട സമയമാണിത്.

അമേരിക്കയുടെ ചില പ്രസ്താവനകൾ കാണുമ്പോൾ എന്റെ കൈ വിറയ്ക്കുന്നു. നമുക്കു സ്വന്തം കാര്യങ്ങൾ തീരുമാനിക്കാൻ ആരാന്റെ സമ്മതം വേണോ? ആ പൂതി കൈയിലിരിക്കട്ടെ."



പഴവിള രമേശൻ




മയക്കോവ്സ്കിയിലേക്കു
നീളുന്ന കാഴ്ചയുടെ
നിശ്ചലമാക്കപ്പെട്ട
കൃഷ്ണമണികൾ

ഡയറിക്കുറിപ്പുകളിലെ
കൊടുങ്കാറ്റിന്റെ
ഒടുക്കമില്ലാത്ത ഗതി

ഉണർന്നിരിക്കുന്ന
കണ്ണുകൾക്കു മുൻപിൽ
നഗരത്തിന്റെ
അടയാത്ത വാതിലുകൾ

ചീറിയലയ്ക്കുന്ന
ശബ്ദത്തിൽ
ചിലമ്പുന്ന നെഞ്ച്

ഭരണകൂടത്തിലേക്കുള്ള
വിപ്ളവത്തിന്റെ മാർഗ്ഗം
ഇവിടെ
അവസാനിക്കുന്നു

ഭരണകൂടത്തിന്
ഇനി
മറ്റൊരു വഴി

വെടിയുണ്ടകളുടെ
വടിവൊത്ത വിപ്ളവത്തിന്റെ
ചോരപുരണ്ട
അക്ഷരങ്ങളിൽ
പിടയുന്ന
ഡയറി.

ഉറക്കം കെടുത്താൻ
ഉദിക്കുന്ന പകലുകളിൽ
ഒരു നിശാടനം

വിശപ്പിലും
ദാഹത്തിലും
പുഴുത്ത പ്രതീക്ഷകളുടെ
പക്ഷങ്ങൾക്കു
പുതിയൊരാകാശം

വെളിച്ചം കരിച്ച്
മണ്ണിലിഴയാൻ
വിധിക്കപ്പെട്ടവരുടെ
മരണഘോഷയാത്ര!

ഫാക്ടറികൾക്കു
സൈറൺ കൊടുത്ത
മുതലാളിത്തത്തിനു
സ്തുതി

വിയർപ്പിന്റെയും
വേതനത്തിന്റെയും
തുലന സമാനതകൾക്കു
സൈറൺ
എന്ന ഉണർത്തുപാട്ട്

ഉറങ്ങാൻ കഴിയാത്തവന്
ശപിക്കപ്പെട്ട
ഇന്നലെയുടെ സാന്നിധ്യം
അടിമകളുടെ
വിധിപ്രമാണങ്ങളിൽ
വിശദമാക്കപ്പെട്ട
സമയനിഷ്ഠ

മിച്ചമൂല്യങ്ങളിൽ
കിലുങ്ങുന്ന
പുതിയ കൈച്ചങ്ങലകളുടെ
അവിരാമ ധ്വനി

ഭരണകൂടത്തി-
നപരിചിതമായ
വികാരങ്ങളിൽ
വിശപ്പിന്റെ
അറിയപ്പെടാത്ത
മുഖങ്ങൾ

ജേതാവിനും
നേതാവിനുമായി
നീക്കിവയ്ക്കപ്പെട്ട
സമൂഹവൽക്കരണത്തിന്റെ
നാമാവശേഷങ്ങളിൽ
ഒരിക്കലും
ഉയിർത്തെഴുന്നേല്ക്കാനാവാത്ത
ദൈന്യങ്ങൾ

വിശ്വാസങ്ങളിൽ
വിഷം നിറച്ച
പകലുകളും
രാത്രികളും
കുടിച്ചുവറ്റിച്ച്
മരണത്തിന്റെ
തീരംതേടുന്ന
ഭൂതഗ്രസ്തൻ

കൊട്ടാരത്തളത്തിലെ
പാട്ടുകാരുടെ
പരമ്പരയിൽപ്പെടാൻ
കഴിയാത്തവന്റെ
ഇടിഞ്ഞുപൊളിഞ്ഞ
മതിൽക്കെട്ട്
തലയോടുകളുടെ
കാഴ്ചയറ്റ
കൺകുഴികളിൽ
ഭരണകൂടത്തിന്റെ
നേട്ടങ്ങൾ

ശ്മശാന ഘോഷയാത്ര
ഇടിഞ്ഞുപൊളിഞ്ഞ
മതിൽക്കെട്ടിലെത്തുമ്പോൾ
തലയോടുകളുടെ
മൗനത്തിൽനിന്ന്
മയക്കോവ്സ്ക്കിയുടെ
ശബ്ദം:

"ബ്യൂറോക്രസിയുടെ
ഫറോവാമാരാൽ
വികൃതമാക്കപ്പെട്ട
വിപ്ളവത്തിന്റെ ഇരകൾക്ക്
ഭരണകൂടത്തിന്റെ
പൽച്ചക്രങ്ങളിൽപ്പെട്ട്
ചതഞ്ഞരയുന്നതിനു-
മുൻപ്
ഇവിടെ"
അഭയം.....

കേന്ദ്രത്തിലെ ഐക്യമുന്നണി ഗവൺമെന്റിനെക്കുറിച്ച് ഇ.പി പറഞ്ഞു. "ഇത് ശുഭസൂചകമായ തുടക്കമാണ്. ഇനി ഒറ്റയ്ക്കുള്ള ഭരണമില്ല. അകത്തുനിന്നോ, പുറത്തുനിന്നോ, പാടത്തുനിന്നോ പിന്തുണച്ചാലും ഈ മാറ്റം നന്ന്. അതു കൂടുതൽ ശക്തിപ്പെടണം."

"നിങ്ങളെയൊക്കെ കണ്ടപ്പോൾ കുറച്ചു മാസങ്ങളുടെ യുവത്വം തോന്നുന്നു. തല്ലു കിട്ടാത്തതുകൊണ്ട് ഉറക്കം വരുന്നില്ല എന്നതു മാത്രമാണ് പ്രായത്തിന്റെ കുഴപ്പം. മനസ്സിനു യാതൊരു കേടുമില്ല. ആശയങ്ങൾക്കു മുമ്പത്തെക്കാൾ തെളിമയുണ്ട്. ഇനിയും ഒരു കൈകൂടെ നോക്കാൻ ഞാൻ തയ്യാറാണ്. എന്റെ ഇനിയുള്ള പ്രവർത്തനങ്ങൾ നിങ്ങളുടെ ഈ സ്നേഹത്തിനുള്ള കൃതജ്ഞതയാണ്." ഇ.പി അവസാനിപ്പിച്ചു.





സി.എസ്. ജയചന്ദ്രൻ

# ഇരുപതു കൊല്ലം പിന്നിടുന്ന ചലച്ചിത്ര




ചലച്ചിത്രയുടെ ആഭിമുഖ്യത്തിൽ നടത്തിയ അരവിന്ദൻ അനുസ്മരണ ചടങ്ങിൽ ഭീംസെൻ ജോഷി പാടുന്നു

നല്ല സിനിമയും നല്ല പ്രവർത്തനങ്ങളും ഒരുപോലെ വെല്ലുവിളിക്കപ്പെടുന്ന ഇക്കാലത്ത് തിരുവനന്തപുരത്തെ ചലച്ചിത്ര ഫിലിം സൊസൈറ്റി ഇരുപതു വർഷം പൂർത്തിയാക്കി എന്നതു ചെറിയ കാര്യമല്ല. മൂവായിരത്തോളം ചിത്രങ്ങൾ പ്രദർശിപ്പിക്കാനും, ചെറുതെങ്കിലും ഗൗരവസുന്ദരമായ ഒരു മാഗസിൻ മുടങ്ങാതെ പുറത്തിറക്കാനും, നമ്പൂതിരിയുടെ ഇലസ്ട്രേഷനെക്കുറിച്ചു ഡോക്യുമെന്ററി നിർമ്മിക്കാനും, അരവിന്ദന്റെ പേരിൽ അവാർഡ് നല്കാനും ഒക്കെയൊക്കെ വളരെ പ്രയാസമാണ്. പ്രത്യേകിച്ചും ഇക്കാലത്ത്. "ഞങ്ങളിന്നും കോംപ്രമൈസിന് എതിര്" ചലച്ചിത്ര സെക്രട്ടറി വി.കെ. നാരായണൻ പറയുന്നു.

പത്തുവർഷത്തെ സ്തുത്യർഹമായ സേവനങ്ങൾക്കുശേഷം, കേരളത്തിലെ ആദ്യത്തെ ഫിലിം സൊസൈറ്റിയായ ചിത്രലേഖ പല കാരണങ്ങളാലും ക്ഷയിച്ചുതുടങ്ങിയ പരിസരത്തിലാണ്, ചലച്ചിത്രയുടെ പിറവി. തലസ്ഥാനത്തെ ഒരേയൊരു ഫിലിം സൊസൈറ്റിയായ ചിത്രലേഖയുടെ പ്രവർത്തനം നിലച്ചത്, സിനിമയെ ഗൗരവപൂർവ്വം സ്നേഹിക്കുന്ന കുറേയേറെ യുവാക്കൾക്ക് ഒന്നിക്കാനുള്ള പ്രേരണ നല്കി. 1976 ജൂൺ 11-ന് സത്യജിത്റേയുടെ "ഗൂപി ഗായ്നേ ബാഗാ ബായ്നേ" പ്രദർശിപ്പിച്ചുകൊണ്ടാണ് ചലച്ചിത്രയുടെ അരങ്ങേറ്റം. പട്ടം കല്പനാ തിയേറ്ററിലായിരുന്നു കന്നിപ്രദർശനം. [അന്ന് ടാഗോർ-കലാഭവൻ തിയേറ്ററുകളോ, മറ്റു പ്രദർശന സൗകര്യങ്ങളോ ഉണ്ടായിരുന്നില്ല.] പ്രദർശനത്തിനു മുമ്പായി അന്നത്തെ കേരളാ ഗവർണ്ണർ വി.വി. ഗിരി. ചലച്ചിത്രയുടെ ഔപചാരികമായ ഉദ്ഘാടനം നിർവ്വഹിച്ചു. ഒരാഴ്ച നീണ്ടുനിന്ന ആ ചലച്ചിത്രോത്സവത്തിൽ മൃണാൾസെൻ. മണികൗൾ, കുമാർസാഹ്നി. അരവിന്ദൻ മുതലായവരുടെ ചിത്രങ്ങൾ പ്രദർശിപ്പിക്കപ്പെട്ടു. പിന്നീടു ചലച്ചിത്രയ്ക്കു പിന്തിരിയേണ്ടി വന്നിട്ടില്ല. കൂട്ടായ്മയിലാണ് തങ്ങളുടെ ശക്തിയെന്ന് ചലച്ചിത്ര പ്രസിഡന്റ് ജി. രാജ്മോഹൻ അഭിമാനിക്കുന്നു. മാസംതോറും മുടങ്ങാതെ നല്ല ചിത്രങ്ങൾ പ്രദർശിപ്പിക്കുന്നതിന്റെ പേരിൽ തലസ്ഥാനത്തെ പ്രസ്ഥാനവിരോധികളായ സിനിക്കുകൾക്കുപോലും, ചലച്ചിത്ര ഫിലിം സൊസൈറ്റിയെക്കുറിച്ചു വളരെ മതിപ്പാണ്. ഒരുപക്ഷേ, വർഷങ്ങളായി വളർന്നുവന്ന ഈ ഗുഡ്വിൽതന്നെയായിരിക്കാം, ചലച്ചിത്രയുടെ ഏറ്റവും പ്രാഥമികമായ നേട്ടം.

ചലച്ചിത്രയുടെ തുടക്കം മുതൽ അതിന്റെ പ്രവർത്തനങ്ങളിൽ ഏറ്റവുമധികം താത്പര്യമെടുത്ത സുമനസ്സായിരുന്നു യശഃശരീരനായ അരവിന്ദൻ. ചലച്ചിത്രയുടെ ആദ്യ പാക്കേജിൽത്തന്നെ അരവിന്ദന്റെ 'ഉത്തരായനം' ഉൾപ്പെട്ടിരുന്നു. ചലച്ചിത്ര പത്താം വാർഷികം ആഘോഷിക്കുന്ന വേളയിൽ, നമ്പൂതിരിയുടെ വരയെക്കുറിച്ച് ഒരു ഡോക്യുമെന്ററി നിർമ്മിക്കാൻ തീരുമാനിച്ചപ്പോൾ, അതിന്റെ സംവിധാനം നിർവ്വഹിച്ചതും അദ്ദേഹമാണ്. ഷാജി ക്യാമറയും ദേവദാസ് ശബ്ദലേഖനവും കൈകാര്യം ചെയ്ത "കോണ്ടൂർസ് ഓഫ് ലീനിയൽ റിഥം" എന്ന പതിനേഴു മിനിട്ട് ഡോക്യുമെന്ററി അങ്ങനെ യാഥാർത്ഥ്യമായി. ഇതിനകം മലയാള സിനിമാചരിത്രത്തിന്റെ ഭാഗമായിക്കഴിഞ്ഞ ഈ ടീം, ഒരുപക്ഷേ, അവസാനമായി ഒന്നിച്ചു പ്രവർത്തിച്ചതും ഈ ചിത്രത്തിലാണ്. അകാലത്തിൽ അരവിന്ദനെ നഷ്ടപ്പെട്ടത് ചലച്ചിത്രയ്ക്കു വലിയൊരാഘാതമായി. 92 മുതൽ ഒരു പുതു സംവിധായകന്റെ പ്രഥമചിത്രത്തിന് അരവിന്ദന്റെ പേരിൽ അവാർഡ് ഏർപ്പെടുത്താൻ ചലച്ചിത്ര തീരുമാനിച്ചു. പതിനായിരം രൂപയും പ്രശസ്തിഫലകവുമാണ് അവാർഡ്. എ.കെ. ബീറിന്റെ "ആദിമീമാംസ", പമേല റൂക്ക്സിന്റെ "മിസ് ബിയട്രീസ് ചിൽഡ്രൺ", പി.ടി. കുഞ്ഞുമുഹമ്മദിന്റെ "മഗ്‌രിബ്"; വിക്രം സിങ്ങിന്റെ "തർപ്പൺ", സുമിത്രഭാവേയും സുക്താങ്കറും ചേർന്നു സംവിധാനം ചെയ്ത "ദോഗി" എന്നീ ചിത്രങ്ങളാണ് കഴിഞ്ഞ അഞ്ചുവർഷങ്ങളിൽ ഈ അവാർഡ് നേടിയത്. ബഹുമുഖ പ്രതിഭയായിരുന്ന അരവിന്ദനിലെ സംഗീതപ്രേമിയെ പരിഗണിച്ച് അവാർഡ് ചടങ്ങിനോടൊപ്പം ശാസ്ത്രീയ സംഗീതവും ഉണ്ടാകാറുണ്ട്.

ക്ളോസ് ലുക്ക് എന്നു പേരുള്ള ചലച്ചിത്ര മാഗസിൻ 1979-ലാണ് ആരംഭിച്ചത്. ചലച്ചിത്ര അംഗങ്ങൾക്കു പുറമേ, വിദേശരാജ്യങ്ങളിലും ലൈബ്രറികളിലും സംവിധായകരുടെ കൈയിലുമൊക്കെ ക്ളോസ് ലുക്ക് എത്തുന്നു. മൃണാൾസെൻ, ബെനഗൽ തുടങ്ങി പല പ്രമുഖരും ക്ളോസ് ലുക്കിനെ പ്രശംസിച്ച് എഴുതിയിട്ടുണ്ട്. സന്തോഷം തോന്നി സായി പരാഞ്ജ്പേ അഞ്ഞൂറു രൂപ അയച്ചു കൊടുത്ത വിശേഷം, ക്ളോസ് ലുക്ക് പ്രവർത്തകർ കൗതുകത്തോടെ ഓർക്കുന്നു.

അടൂർ മുതൽ ജോൺ എബ്രഹാം വരെയുള്ള എല്ലാ

(ശേഷം 50-ാം പേജിൽ)



ചലച്ചിത്രയുടെ ഒരരങ്ങിൽ - ടി. പത്മനാഭൻ. ഷാജി എൻ. കരുൺ. നമ്പൂതിരി

എൻ.പി. ഹാഫിസ് മുഹമ്മദ്

# എക്സ് വൈ ആന്റ് സെഡ്

പക്ഷിസങ്കേതത്തിൽവച്ചുകണ്ട പക്ഷികളുടെ ചിറകടിശബ്ദം രാത്രിയിൽ സത്രത്തിലെ തണുപ്പുതറയ്ക്കുന്ന മുറിയിലേക്ക് പടർന്നുകേറി. അയാളതു കാതോർത്തു. സൈബീരിയൻ കൊക്കിനെ കാണാത്ത നിരാശ സിനത്ത് പ്രകടിപ്പിച്ചതിൽനിന്നായിരുന്നു തുടക്കം. ആയിരക്കണക്കിന് നാനാതരം പക്ഷികളെക്കണ്ട സ്ഥിതിക്ക് അന്യനാട്ടിൽ കിടക്കുന്ന ഒരു കൊക്കിന് വലിയ പ്രസക്തിയൊന്നുമില്ലെന്ന് റഹ്മാൻ പറഞ്ഞു. ഒറ്റയ്ക്കും കൂട്ടമായും കണ്ട പക്ഷികളെക്കുറിച്ചുള്ള പ്രതികരണങ്ങൾ ഉണ്ടായി. ആൻസൺ ആശ്വസിപ്പിച്ചു: "ഈ രാത്രി സ്വർഗവാതിൽ പക്ഷിയെ സ്വപ്നം കണ്ടുറങ്ങാമല്ലോ."

സാജിദും സ്മൈൽ ആന്റോസും അയാൾ വരച്ച രേഖാചിത്രങ്ങളിൽ കണ്ണും മനസ്സും ഇറക്കി ഇരിപ്പായിരുന്നു. പെട്ടെന്ന് സ്മൈലിന്റെ ശബ്ദം മുഴങ്ങി: "മൈ ഗോഡ്... കരിങ്കൊക്കിന്റെ ഏകാന്തത എത്ര ബ്യൂട്ടിഫുൾ ആയി സാർ ഒപ്പിയെടുത്തിരിക്കുന്നു."

സാജിദ് അല്പം നീങ്ങിയിരുന്ന് സ്മൈലിനെ താപ്പിച്ചുനോക്കി: "കുട്ടീ. മനുഷ്യരുടെ വൈകാരികത പക്ഷികളിലും മൃഗങ്ങളിലും ആരോപിക്കുന്നത് പഴഞ്ചൻ എഴുത്തുകാരുടെ ലീലാവിനോദമാണ്. കൊക്കിനെ കൊക്കായി കാണ്, കുട്ടീ."

"എങ്ങനെയറിയാം?" അല്പം മാത്രം സംസാരിക്കുന്ന നിശിയുടെ കനത്ത ശബ്ദം. എല്ലാവരും നിശിയിലേക്ക്: "ഒരു പക്ഷിയുടെ മനസ്സെന്തെന്ന് എന്താ ത്ര ഉറപ്പ്! അവരുടെ സുഖദുഃഖങ്ങൾ മനുഷ്യരുടേതിനെക്കാൾ അതിലോലമല്ലെന്ന് ആർക്കറിയാം?"

റഹ്മാൻ പൊട്ടിച്ചിരിച്ചു: "ഇങ്ങനെയാണ് മനുഷ്യർ കാര്യം നിസ്സാരം പ്രശ്നം ഗുരുതരമാക്കി മാറ്റുന്നത്. എന്നിട്ട് എല്ലാം കുളമാക്കി പ്രശ്നപരിഹാരം തേടി വലയും."

"റഹ്മാൻ. മനുഷ്യാവസ്ഥ അത്ര ലളിതമായി കാണാവുന്ന ഒന്നല്ല. അവനവനിലേക്കുതന്നെ നോക്കിയാലത് മനസ്സിലാകുമല്ലോ." സാജിദിന്റെ ഉറച്ച ഒച്ച. സാജിദിന് പ്രായത്തിനോ ശരീരപ്രകൃതത്തിനോ ഇണങ്ങാത്തൊരു പക്വതയുണ്ടെന്ന്. അയാൾക്ക് അന്നേരവും തോന്നി.

പിന്നെ ആരുമൊന്നും മിണ്ടിയില്ല. അവനവനിലെ നിശ്ശബ്ദതകളിൽ സഞ്ചാരം നടത്തുകയാവണം. അയാൾക്കു തോന്നി. സർവ്വകലാശാലയിലെ ആറു കോളേജുകളിൽനിന്ന് തിരഞ്ഞെടുക്കപ്പെട്ട വിദ്യാർത്ഥികൾക്കൊപ്പമുള്ള യാത്രയും വാസവും രണ്ടാഴ്ചയായി അയാൾക്ക് നവ്യാനുഭവമായിരുന്നു. ഉത്തരദേശത്തെ സർവ്വകലാശാല പുരാണനഗരത്തിൽവച്ചു നടത്തുന്ന ദേശീയ ശിബിരത്തിലെ ഒരു പ്രതിനിധി സംഘത്തിന് നേതൃത്വം കൊടുക്കുന്ന അദ്ധ്യാപകൻ അയാളായിരുന്നു. അതിരുകളില്ലാത്ത ആകാശങ്ങളിൽ ആഹ്ളാദ സഞ്ചാരം. അദ്ധ്യാപനം കൊണ്ടറിയാത്ത അപൂർവ്വത അയാളീ യാത്രയിലറിയുകയായിരുന്നു. സംഘർഷതീരങ്ങളിൽ ശാന്തിയുടെ കുളിർകാറ്റ്. യാത്രയുടെ തുടക്കത്തിൽത്തന്നെ അസാധാരണമായ കൂട്ടായിമാറി. ആഗ്രഹിച്ച നാളിലേക്ക് മടക്കയാത്രയ്ക്കുള്ള ടിക്കറ്റ് കിട്ടാത്തകാരണം. പ്രശസ്ത പക്ഷിസങ്കേതവും അനശ്വരതയുടെ വെണ്ണക്കൽ പ്രേമകുടീരവും കാണാനുമവസരം കിട്ടി. ഇനി. രണ്ടരനാൾ നീണ്ടുനിൽക്കുന്ന മടക്കയാത്ര. പിന്നെ. നിശ്ചിത ചര്യകളിലേക്ക്.

ഇരുട്ടിനൊപ്പം തണുപ്പും കൂടി. കയറുകട്ടിലിൽ തോളറ്റംവരെ റജായികൊണ്ടു മൂടി. അതിനുമീതെ കമ്പിളിപ്പുതപ്പിട്ടു കിടപ്പായിരുന്നു എല്ലാവരും. തല പുറത്തേക്കുനീട്ടി സാജിദ് പറഞ്ഞു: "യാത്രയിൽ ഒന്നിച്ചൊരു മുറിയിൽ അന്തിയുറങ്ങുന്ന അവസാന നാളിതാ വന്നിരിക്കുന്നു. പ്രേമകുടീരങ്ങളും കൊട്ടാരങ്ങളും പണിത ചക്രവർത്തിമാരേയും ദേശീയോദ്ഗ്രഥനം പ്രസംഗിച്ച ഇന്നത്തെ മന്ത്രിമാരേയും ചിറകടിച്ചുയർന്ന പറവകളേയും നമുക്ക് മറക്കാം."

"ഈ രാത്രിയെങ്കിലും കത്തി വയ്ക്കല്ലേ പൊന്നേ" റഹ്മാന്റെ വാക്കുകൾ സാജിദ് ശ്രദ്ധിച്ചില്ല. "മനുഷ്യ ജീവിതത്തിൽ നിന്ന് സങ്കീർണ്ണമായൊരവസ്ഥ നമ്മുടെ പ്രിയപ്പെട്ട സാർ അവതരിപ്പിക്കും. കുഴമറിഞ്ഞൊരു സാഹചര്യം. ഒരു നൂലാമാലാപ്രശ്നം."

"സാറിന്റെ അനുഭവമാവട്ടെ" നിശി ചിരിച്ചുകൊണ്ട് പറഞ്ഞു.

"ആവാം. ആവാതിരിക്കാം. സാറിന്റെ പരിചിത വട്ടത്തിൽ നിന്നൊന്ന് തിരഞ്ഞെടുക്കാം. പാഠപുസ്തകത്തിൽ നമ്മൾ കാണാത്തത്. എന്നാൽ ജീവിതമാകുന്ന ഗ്രന്ഥത്തിൽനിന്നുള്ളത്. പ്രശ്നവട്ടത്തിരുന്ന് നമുക്ക് ഉത്തരം കാണാനാവുമോ എന്ന് നോക്കാമല്ലോ." സാജിദ് വിശദീകരിച്ചു.

"ഞാനതിന് വേതാളമോ?" അയാൾ ചോദിച്ചുപോയി.

ഓടിച്ചെന്ന് മുരുക്കുമരത്തിൽ കേറി പഴയപടി തലകീഴായ് തൂങ്ങിക്കിടക്കുന്ന വേതാളത്തിനു മീതെ വിക്രമാദിത്യസ്പർശം. മരത്തിൽ കേറി ആഞ്ഞുവെട്ടി കീഴടക്കി വേതാളത്തെ വരിഞ്ഞുകെട്ടി തോളിലേറ്റി കാത്തിരിക്കുന്ന മനസ്സ്: "പറയൂ സാർ."

വേതാള വാക്യം: "നമുക്ക് നമ്മുടെ സുദീർഘമായ യാത്ര സംഭാഷണംകൊണ്ട് സമ്പന്നമാക്കാം. അതിന് പര്യാപ്തമായൊരു കഥ കഥനം ചെയ്യാം. ശ്രദ്ധിച്ചുകേട്ടാലും."

"പ്ളീസ് സാർ."

അയാളിൽ പഴയ പ്രശ്നകഥ ഞാന്നുകിടന്നു: മൂന്നുപേരിൽ എക്സ്, വൈയെ ചൂണ്ടിപ്പറഞ്ഞു: "ഞങ്ങൾ വിവാഹിതർ. വൈ മൂന്നാമത്തെയാൾ സെഡിനോട് പറഞ്ഞു: "അതു ശരിതന്നെ. പക്ഷേ ഞാൻ എക്സിന്റെ ഭാര്യയല്ല. പിന്നെയാര്?" പ്രശ്നകഥയിലെ വൈ അപ്പോൾ ഉച്ചത്തിൽ പറയാനാശിക്കുന്നത് അയാളിൽ മുഴങ്ങി: "എന്റെ ഭർത്താവ്. സെഡ് നിങ്ങൾ മാത്രം." അഴിയാക്കുരുക്ക്. വലിഞ്ഞുമുറുകുന്ന ചുട്ടുപഴുത്ത കമ്പികൾ.

"സാർ പറയുന്നത് ജീവിതത്തിലേക്കൊരു പാഠമാവട്ടെ." സാജിദ് ആവശ്യം ആവർത്തിക്കുന്നു.

"ശരി." അയാളറിയാതെ പറഞ്ഞുപോയി.

അല്പംകഴിഞ്ഞ് അയാൾ പറഞ്ഞുതുടങ്ങി:

"ഈ പ്രശ്നകഥയിലും എക്സ്. വൈ. സെഡ് എന്നിങ്ങനെ മൂന്നുപേർ. എക്സ് ഭർത്താവ്. വൈയാണ് ഭാര്യ. അത് കുടുംബങ്ങൾ തീരുമാനിച്ച വിവാഹം. സന്തോഷ ജീവിതം. എക്സിന് ഒരു സ്വകാര്യ സ്ഥാപനത്തിൽ ഉയർന്ന ഉദ്യോഗം. വൈ പഠിച്ച് ബിരുദം നേടിയ ആളാണെങ്കിലും ജോലിക്കു പോയിരുന്നില്ല. നല്ലൊരു കുടുംബിനിയായിരിക്കാൻ അവർക്കാഗ്രഹം. എക്സിന് വൈ ജീവന്റെ ജീവൻ. വൈക്ക് എക്സ് സർവ്വസ്വം. സർവ്വരും പറഞ്ഞു: മെയ്ഡ് ഫോർ ഈച്ച് അദർ. മൂന്നാം വർഷം അവർക്കൊരു ഓമന മകൾ പിറന്നു. ആനന്ദത്തിന്റെ അത്യുച്ചിയിൽ അങ്ങനെ ഒരു കുടുംബം. അയാൾ നല്ലൊരു മകനും സഹോദരനും കൂടിയായിരുന്നു. ദുരെയുള്ള വൃദ്ധമാതാക്കളെ ശ്രദ്ധിക്കുന്ന മകൻ. അകാലത്തിൽ ഭർത്താവു വേർപെട്ട വിധവയായിമാറിയ പെങ്ങൾക്ക് ആശ്വാസം. പകൽനേരം അദ്ധ്വാനിച്ചതൊക്കെയും മറ്റുള്ളവർക്കുവേണ്ടിയായിരുന്നെന്ന് അയാൾ മനസ്സിലാക്കിയത് ആകസ്മികമായായിരുന്നു. ഔദ്യോഗികമായ ഒരാവശ്യത്തിന് സന്ദർശിച്ച മന്ദബുദ്ധികൾക്കുവേണ്ടിയുള്ള സ്ഥാപനമാണ് ഈ അറിവു നൽകിയത്. അയാൾ വൈകുന്നേരങ്ങളിൽ അവിടത്തെ നിത്യസന്ദർശകനായി. നൊമ്പരംപോലും കൈമാറാനാവാത്ത കുട്ടികളുമായുള്ള സഹവാസം അയാൾക്ക് ആവേശമായി. പലപ്പോഴും വീട്ടുകാര്യങ്ങളും വീട്ടുകാരെയും അയാൾ മറന്നു. ആ സ്ഥാപനത്തിന്റെ ഭരണസമിതി അംഗമായി മാറി അയാൾ. അപൂർവ്വമായ ഒരു സർഗവ്യാപാരമായിരുന്നു അയാൾക്കാ പ്രവൃത്തി. അസാധാരണമായ ഒരാഹ്ളാദം അയാളതിലൂടെ അറിഞ്ഞു."

അയാൾ പറഞ്ഞുനിർത്തി. പരിസരം നിശ്ശബ്ദം. സത്രത്തോടു ചേർന്നുള്ള ക്ഷേത്രത്തിലും ആളൊഴിഞ്ഞിരിക്കണം. തണുപ്പിന്റെ സൂചിമുനകൾ മേലാകെ പൊതിയുന്നു.

"ഇതെങ്ങനെയൊരു പ്രശ്നകഥയാവും?" റഹ്മാൻ ചോദിച്ചു.

"പ്രശ്നപരിസരത്തെത്തിയിട്ടില്ലല്ലോ നമ്മൾ." ചിരിച്ചുകൊണ്ടയാൾ തുടർന്നു: "സെഡ് എന്ന ഭർത്താവിന്റെ സുഹൃത്തിന്റെ വരവോടെ എല്ലാറ്റിന്റെയും ഗതിമാറുന്നു. സെഡ് അവിവാഹിതൻ. നല്ല ഉദ്യോഗം. സംഭാഷണ പ്രിയൻ. സംഗീതപ്രേമി. സെഡ് ഇടയ്ക്കിടെ അവരുടെ വീട് സന്ദർശിച്ചു. വൈയും സെഡും തമ്മിൽ മാന്യമായൊരു സൗഹൃദം വച്ചുപുലർന്നിരുന്നു. സെഡിനാവട്ടെ അവരുടെ മകളോട് അതിശയകരമായൊരു ബന്ധവുമായിരുന്നു. മകൾക്ക് അങ്കിൾ ഉറ്റവനായി മാറി. ആയിടെ വൈയുടെ അമ്മ അസുഖം വന്ന് ആശുപത്രിയിലായി. ചികിത്സയ്ക്കിടയിൽ അവർക്ക് അർബുദമാണെന്നറിവായി. വീട്ടിലും ആശുപത്രിയിലുമായി വൈ കഴിഞ്ഞു. വൈ തളർന്നുപോയി. ഭർത്താവിന് ഔദ്യോഗികവും അനൗദ്യോഗികവുമായ തിരക്കുകളേറെയുണ്ടായിരുന്നപ്പോൾ. ഈ കാലം സെഡ് വൈക്ക് ആശ്വാസമായി. വിഷമം പങ്കിടാൻ സെഡ് സമയം കണ്ടെത്തി. അമ്മ മരിച്ചു. ആ ഷോക്കിൽനിന്ന് മുക്തയാവാനും സെഡ് സഹായകരമായി. ഏറെനാൾ കഴിയാതെ ഭാര്യ മനസ്സിലാക്കി. സെഡ് ഒരനിവാര്യതയായിരിക്കുന്നു. കാണാതിരിക്കുകയും മിണ്ടാതിരിക്കുകയും ചെയ്യുന്ന നിമിഷങ്ങൾ അസഹ്യമായി. അസാധാരണമായൊരു സ്നേഹബന്ധം വളർന്നുകഴിഞ്ഞത് ഇരുവരും ഞെട്ടലോടെ മനസ്സിലാക്കുകയും ചെയ്തു. കാണാതിരിക്കുന്ന നേരം പ്രേമത്തിന്റെ തീവ്രതയറിഞ്ഞു. പ്രേമം ആവേശമായി മതികെടക്കലുകളായി. ശാരീരികമായ ബന്ധത്തിനത് തുടക്കം കുറിക്കയും ചെയ്തു."

റഹ്മാൻ തലയുയർത്തി: "സാർ ഒരു സംശയം. ഈ ഭർത്താവെന്ന കോന്തൻ ഇതൊന്നും അറിയുന്നുണ്ടായിരുന്നില്ലേ?"

"പെണ്ണിനെ രണ്ടുകിട്ടിയാൽ പ്രേമം തീരും." ആൻസൺ പറഞ്ഞു.

"നോ. എല്ലാറ്റിനും റെസ്പോൺസിബിൾ കാമുകനാണ്. അയാളെ കൈകാര്യം ചെയ്യണം." സ്മൈലിന്റെ പ്രതികരണം.

"പ്ളീസ് സ്റ്റോപ്പിറ്റ്. സ്വാഭാവികമായുണ്ടായ ഒരു പ്രേമം മറ്റൊരാളോടുള്ള വിശ്വാസവഞ്ചനയാവുന്നതെങ്ങനെ? പ്രേമത്തിന്റെ മാസ്മര സ്പർശം എന്തെന്നറിയാതിരിക്കാൻ മാത്രം മുരടന്മാരായിപ്പോയോ നിങ്ങൾ?" സാജിദ് ചോദിച്ചു.

ഇരുൾ കൂടിവരുന്തോറും വിളക്കിന്റെ പ്രകാശം കുറഞ്ഞുവരുന്നു. മങ്ങിയ വെളിച്ചത്തിലും അവരുടെ നോട്ടം തന്നിലാണെന്ന് അയാളറിഞ്ഞു.

"ബാക്കി പറയൂ സാർ" സാജിദ് ആവശ്യപ്പെട്ടു.

"ഭർത്താവ് ഭാര്യയുടെ ബന്ധത്തെക്കുറിച്ച് മനസ്സിലാക്കിയിരുന്നു. പക്ഷേ ഭാര്യയെ ചോദ്യം ചെ

യ്യാനോ കുറ്റപ്പെടുത്താനോ അയാൾക്ക് തോന്നിയില്ല. ഇഷ്ടമൊട്ടും കുറഞ്ഞതുമില്ല. ഭാര്യ എല്ലാം തുറന്നുപറയുമെന്നയാൾ പ്രതീക്ഷിച്ചു.... ഭാര്യാവട്ടെ ഇങ്ങനെയൊക്കെ വന്നുചേർന്നതിൽ വെന്തുരുകുകയായിരുന്നു. ഭർത്താവിന്റെ സ്നേഹം അവർക്കറിയാം. ഭർത്താവിനുണ്ടാകുന്ന വിഷമത്തിൽ സങ്കടപ്പെടുകയും ചെയ്തു. എന്നാൽ സെഡിനോടുള്ള പ്രേമം തീക്ഷ്ണമെന്ന് തിരിച്ചറിയുകയും ചെയ്തിരുന്നു. ഒരിക്കൽ ഭർത്താവ് ഓഫീസിലേക്കിറങ്ങുമ്പോൾ ഭാര്യ പറഞ്ഞു: 'ഇന്നു വൈകുന്നേരം നേരത്തെ വരുമോ?' ഭർത്താവിന്റെ ഉത്തരത്തിന് അവർ കാത്തുനിന്നില്ല: 'എന്തായാലും വരണം.' അന്നയാൾക്ക് സ്വസ്ഥതയോടെ ഓഫീസിലിരിക്കാൻ കഴിഞ്ഞില്ല. ഉച്ചയ്ക്കുശേഷം ലീവെടുത്ത് അയാളിറങ്ങി. തൊട്ടടുത്ത ഒരു ബുക്ഷോപ്പിൽ കേറി. ആദായവില്പനയ്ക്കുവച്ച ചില പഴയ പുസ്തകങ്ങളുടെ കൂട്ടത്തിൽ ഒരു പുസ്തകം കൈയിൽ തടഞ്ഞു. മനസ്സുലച്ച പ്രേമകഥ. അന്നാകരനീന. അധികനേരം അയാളവിടെ നിന്നില്ല. വീട്ടിലെത്തി, ഭാര്യയോടൊപ്പം കടപ്പുറത്തെത്തി. കടലിനെതിരേ പൂഴിമണലിലിരുന്നു. കുറെനേരത്തേക്ക് രണ്ടുപേരും ഒന്നും മിണ്ടിയില്ല. ഒടുവിൽ ഭാര്യതന്നെ പറഞ്ഞുതുടങ്ങി. അയാൾ എല്ലാം കേട്ടിരുന്നു. പലകുറി സുഹൃത്തുമായി ഭാര്യ കിടപ്പറ പങ്കിട്ടതും അവർ പറഞ്ഞു. അയാൾ നിശ്ചലനായിരുന്നു. ഭാര്യ അവസാനം കരഞ്ഞുകൊണ്ടപേക്ഷിച്ചു: 'എന്നെ ശിക്ഷിക്കൂ.... എന്നെ ഉപേക്ഷിക്കൂ....' അയാൾ പറഞ്ഞു: 'സാരല്യാ സാരല്യാ....' കരച്ചിലിനൊടുവിൽ, ഇനിയുമെനിക്ക് വിശ്വസ്തയായിരിക്കാനാവില്ലെന്നതും അവർ വെളിവാക്കി. ഇതൊന്നും എന്റെ ഇഷ്ടം കുറയ്ക്കാൻ കാരണമാവുന്നില്ലെന്ന് ഭർത്താവു പറഞ്ഞു. അയാൾക്കെതിരേ ആർത്തലയ്ക്കുന്ന കടൽ. മേലിട്ടടിച്ച് വാപിളർത്തി ആഞ്ഞുവരുന്ന തിരമാലകൾക്കുള്ളിലെ ഇരുൾ ഗുഹകളിൽ അയാളുടെ മനസ്സിറങ്ങി. അറിയായ്മയിലയാൾ നട്ടം തിരിഞ്ഞു. അവർ കരഞ്ഞുകൊണ്ട് അയാളുടെ കാലുപിടിച്ചു പറഞ്ഞു: 'എന്നെ വെറുക്കൂ.... എന്നെ ശിക്ഷിക്കൂ.....' അയാളുടെ ഇടറുന്ന ശബ്ദം: 'എന്തിന്? എന്തിന്?' അവർ ഉടഞ്ഞുചിതറി. പിന്നെ, മടങ്ങിയെത്തിയത് മൗനംകൊണ്ടുപണിത കോട്ടയിലായിരുന്നു. ഭാര്യ എക്സിനു മുന്നിൽ ഒരു പാവ. എന്നാൽ കാമുകന് കടലായി, വീണ്ടും."

"അൺ ബിലീവബ്ൾ" റഹ്മാൻ പറഞ്ഞു.

"ജീവിതം കെട്ടുകഥകളെക്കാൾ അവിശ്വസനീയമാണ്" സാജിദ് റഹ്മാന് മറുപടി നല്കി.

"പിന്നീടെന്തുണ്ടായെന്ന് പറയൂ സാർ." സീനത്തിന്റെ ഇടറുന്ന ശബ്ദം.

അയാൾ തുടർന്നു: "ഭർത്താവ്, സുഹൃത്തിനോടൊപ്പം ജീവിതം തുടങ്ങാൻ ഭാര്യയോട് നിർദ്ദേശിച്ചിരുന്നു: 'നിന്റെ സന്തോഷം എന്നും എന്റേതുമായിരിക്കും.' വൈ കൂടുതൽ നിസ്സഹായയായി. ഭർത്താവിനെ ഒഴിവാക്കാനോ കാമുകനെ സ്വീകരിക്കാനോ വൈക്ക് കഴിഞ്ഞില്ല."

"അല്ല സാർ, ഈ പ്രതിനായകന്റെ റോളെന്ത്?" ആൻസൺ.

"എന്ത്: സുന്ദരിയായ ഒരു പെണ്ണിനെ കൈയിൽ കിട്ടുമ്പോ-"റഹ്മാനെ മുഴുമിപ്പിക്കാൻ സാജിദ് അനുവദിച്ചില്ല. "ആണിനും പെണ്ണിനും വേറൊരു ബന്ധമായിക്കൂടാ എന്ന വിചാരം, മഹാകഷ്ടംതന്നെ."

അയാൾ ഇടപെട്ടു: "കാമുകന് വേറൊരു സുന്ദരിയെ കിട്ടുക വിഷമമുള്ള കാര്യമാണോ. ഭാര്യ പലവട്ടം കാമുകനോട് വേറൊരാളെ വിവാഹം കഴിച്ച് പുതിയൊരു ജീവിതം തുടങ്ങാൻ അപേക്ഷിച്ചതുമാണ്. മറ്റൊരാളോടൊപ്പമുള്ള ജീവിതം തനിക്ക് വിധിച്ചിട്ടില്ലെന്നാണയാൾ പറഞ്ഞത്. ഭാര്യ കൂടുതൽ വിവശയായി. അവരുടെ കുടുംബം തകർക്കാതിരിക്കാൻ അയാൾ ശ്രമിക്കാഞ്ഞുമല്ല. നാലുവർഷത്തെ ബന്ധത്തിനിടയിൽ പത്തുമാസക്കാലത്തോളം ട്രാൻസ്ഫർ ചോദിച്ചുവാങ്ങി വേറൊരിടത്ത് പോയി. അകലുന്തോറും കൂടുതലടുക്കുകയാണെന്ന് ഇരുവരും അനുഭവിച്ചറിഞ്ഞതാണ്. ഒരുനാൾ സെഡ് തന്റെ സുഹൃത്തിനോട് തന്റെ വീഴ്ചകളും ദൗർബല്യവും ഏറ്റുപറയുകതന്നെ ചെയ്തു: 'നിങ്ങളുടെ സന്തോഷം കെടുത്തിയവനാണ് ഞാൻ. എനിക്കിന്ന് എന്തു ചെയ്യണമെന്നറിയില്ല. ബിലീവ് മി, അയാം ദ മോസ്റ്റ് ഹെൽപ്ലെസ്.' ഭർത്താവ് അയാളെ കുറ്റപ്പെടുത്തിയില്ല. ഭാര്യയോ സുഹൃത്തോ കുറ്റക്കാരല്ലെന്ന് അയാൾ സത്യമായും വിശ്വസിക്കുകയും ചെയ്തിരുന്നു. കുത്തിയൊലിച്ചാഞ്ഞടുക്കുന്ന മലവെള്ളപ്പാച്ചിലിനു നടുവിലൊരു തുരുത്തിൽ നിസ്സഹായരായി ഇതാ മൂന്നുപേർ. എന്തു ചെയ്യും?"

മുറിയാകെ മൗനം. മൂടിപ്പുതച്ചുകിടക്കുന്ന സ്മൈലിന്റെ തുറിച്ച കണ്ണുകൾ കാണാം. സീനത്ത് പരിഭ്രാന്തിയോടെ അയാളെ നോക്കുന്നു. ചാരിയിരിക്കുന്ന സാജിദിന് അനക്കമില്ല. മേൽമൂടിയ കമ്പിളിപ്പുതപ്പ് തെന്നിമാറിയത് റഹ്മാനറിഞ്ഞിട്ടില്ല. ചരിഞ്ഞുകിടക്കുന്ന നിശിയുടെ മുഖം അയാൾക്ക് കാണാനാവുന്നില്ല. എല്ലാവരും മുറിയിൽ ഉരുണ്ടിറങ്ങിയ മഞ്ഞിനുള്ളിൽ മരവിച്ചപോലെ. ഒട്ടുമനങ്ങാതെ.

"കൂട്ടലും കിഴിക്കലും നടത്തി ഉത്തരം കാണുന്നവരല്ലേ നിങ്ങൾ? ചോദ്യങ്ങൾക്ക് ഏഴുപുറം പ്രബന്ധം എഴുതേണ്ടവർ. പറയൂ ഏതുവിധം നിങ്ങളീ സാഹചര്യം അഭിമുഖീകരിക്കും?" അയാൾ എല്ലാവരോടുമായി ചോദിച്ചു.

"സാർ... എനിക്ക് ഭാര്യയെ കുറ്റപ്പെടുത്താൻ തോന്നുന്നില്ല." സീനത്ത് പറഞ്ഞ ഉടനെ റഹ്മാൻ ചാടിവീണു: "നോ. ഭാര്യയാണെല്ലാറ്റിനും ഉത്തരവാദി."

"ചതിക്കാനാണ് ഭാര്യയുടെ ശ്രമമെങ്കിൽ അപ്പറഞ്ഞത് ശരിയാണ് റഹ്മാൻ. പക്ഷേ അങ്ങനെയല്ലല്ലോ" സാജിദ്.

"കാമുകനെ തന്നെയാണ് പണിഷ് ചെയ്യേണ്ടത്" സ്മൈൽ നിർദ്ദേശിച്ചു. ആൻസനത് സമ്മതിച്ചില്ല. "അയാൾ ബോധപൂർവ്വം ഇതൊന്നും ഉണ്ടാക്കിയതല്ലല്ലോ. ഹീ ഈസ് ഇന്നസന്റ് ലവർ."



"ഭർത്താവിന് ഇതിൽനിന്നെല്ലാം ഒഴിഞ്ഞുമാറാനാവുമോ?" നിശിയുടെ ചോദ്യം. സ്മൈലും ആൻസനും അതിനെതിരേ ഒച്ചവെച്ചു. സാജിദ് കൈയുയർത്തി. "ആരേയും കുറ്റപ്പെടുത്താനാവില്ല. എന്നാലെല്ലാവരും കുറ്റക്കാർ തന്നെ."

അയാളൊന്നും പറഞ്ഞില്ല. അപ്പോൾ മുറിയിലെ വെളിച്ചം കൂടി. അയാളത് അണച്ച് ചെറിയ ബൾബ് കത്തിച്ചു. മങ്ങിയ വെളിച്ചത്തിന്റെ പുതപ്പിനുള്ളിൽ എല്ലാവരുമുറങ്ങിയിരിക്കുന്നു, അയാൾ കരുതി. എല്ലാരുമുറങ്ങിയാൽ പതിവായി ഡയറിയെഴുതുന്ന സീനത്തും ഉറങ്ങിയിരിക്കണം. അയാളുടെ മനസ്സിൽ മൂന്നുപേർ നിറഞ്ഞുകിടപ്പായിരുന്നപ്പോഴും. എക്സ്, വൈ, സെഡ്.

"സാർ...." നിശിയുടേതാണ് ശബ്ദമെന്നയാൾ തിരിച്ചറിഞ്ഞു. അയാൾ ചോദിച്ചു: "നിശി ഉറങ്ങിയില്ലേ?"

"സാറെന്താണുറങ്ങാത്തേ?" നിശിയുടെ ചോദ്യത്തിന് അയാളും ഉത്തരം നല്കിയില്ല. നിശി പിന്നെയൊന്നും പറഞ്ഞതുമില്ല.

പുറത്തെ നിരത്തിൽനിന്നും കുളമ്പടി ശബ്ദം. അതിനൊപ്പം മണിയടി. ടക് ടക്.... ണീം.... ണീം.... ടക്..... ശബ്ദം കൂടിക്കൂടി പിന്നെ ദൂരേക്ക് നീങ്ങുകയായി. നേർത്തുവരുന്ന ശബ്ദത്തിനുപിറകേ മനമോടി. അറിയാത്ത പാതകളിലൂടെ അവസാനമില്ലാത്ത യാത്ര. ടക്.... ണീം.... ണീം..... ടക്..... ടക്..... ഇരുൾവഴിയിൽ വാതിലുകളോരോന്നായ് തുറക്കപ്പെടുന്നു. അയാൾ പിറകെ, ഓടുകയായി. ഒഴുകുകയായി..... ടക്.... ണീം.... ണീം.....

അയാൾ ഉറക്കത്തിൽനിന്ന് ഞെട്ടിയെണീറ്റു. അമ്പലമണി. സത്രത്തോടു ചേർന്നുള്ള ക്ഷേത്രത്തിൽ നിന്നാണാ ശബ്ദമെന്നറിയാൻ നേരമെടുത്തു. പ്രഭാതപൂജ. തണുപ്പലിയിക്കുന്ന ശബ്ദം.



അപ്പോൾ നിശ്ശബ്ദതയിലൊരു ചിറകടി ശബ്ദം അയാൾ കേട്ടു. തന്റെ മനസ്സിൽ തപസ്സിരുന്ന കരിങ്കൊക്ക് പെട്ടെന്നെണീറ്റു പറക്കുന്നത് അയാൾ മനസ്സിലാക്കി. തലച്ചോറിൽ പെരുക്കുന്ന ചിറകടിയൊച്ച. കണ്ണുചിമ്മിപ്പോയി അയാൾക്ക്.

കിടക്കാനോ ഇരിക്കാനോ തോന്നിയില്ല. എണീറ്റു. ഒച്ചയുണ്ടാക്കാതെ വാതിൽ തുറന്നു. പുറത്തേക്കിറങ്ങി. തുളയ്ക്കുന്ന തണുപ്പ്. പുതപ്പുകൊണ്ട് തലയും കഴുത്തും മൂടി, അയാൾ വാതിൽ ചാരി.

ഇലകൾ വീണുകിടക്കുന്ന പുൽത്തകിടി സുതാര്യമായ ഒരാവരണമണിഞ്ഞുകിടക്കുംപോലെ. ആൽമരമൊന്നുലഞ്ഞു. നാലഞ്ച് ഇലകൾ പിടഞ്ഞുനീന്തി താഴേക്കിറങ്ങി. അയാളെ ആരോ പിടിച്ചുവലിക്കുംപോലെ. അയാൾ പുൽത്തകിടിയിലേക്കിറങ്ങി. അദൃശ്യനാഗങ്ങൾ തണുത്ത നാവുകൊണ്ട് കാൽത്തണ്ടയിലും പുറങ്കാലിലും ഉരസി. ആൽമരച്ചോട്ടിൽ സത്രം കാവൽക്കാരൻ കരിയിലകൾക്ക് തീകൊളുത്തി കൈകൾ ചൂടാക്കുന്നു. അയാളെക്കണ്ട് കാവൽക്കാരൻ ചിരിച്ചു. "ബൈട്ടിയേ സാബ്."

ഇരിപ്പിടമാക്കിയിട്ട കരിങ്കല്ലിൽ അയാളിരുന്നു. നനഞ്ഞ ഇലകൾക്ക് തീപിടിക്കാൻ സമയമെടുക്കുന്നുണ്ടായിരുന്നു. തീനാമ്പുകൾ ഉണക്കക്കമ്പുകളിലേക്ക് നീണ്ടു. എരിപൊരി ശബ്ദം. കൈകൾ തുറന്ന് തീനാളങ്ങൾക്കു മീതെ കമഴ്ത്തി.

"സാ....ർ...."

പുതപ്പിനുള്ളിൽ കൈകൾ മാറോടുപിണച്ചുവെച്ച് നിശി അടുത്തു നില്ക്കുന്നു. ചുവന്ന കമ്പിളിപ്പുതപ്പിന്റെ അറ്റം പുൽത്തകിടിയിലേക്ക് ആർത്തിയോടെ നാവുനീട്ടുന്നു. നിശി പറയാതെതന്നെ അടുത്തിരുന്നു.

"ഈ തണുപ്പുള്ള നേരം മൂടിപ്പുതച്ചുറങ്ങാത്തതെന്താ നിശി?" മുഖത്തു നോക്കിയപ്പോഴാണ് അയാൾ നിശിയുടെ കലങ്ങിയ കണ്ണുകൾ കണ്ടത്. "ഏയ്.... എന്തു പറ്റി?"

നിശി മുഖം കാൽമുട്ടുകൾക്കിടയിൽ താഴ്ത്തിവെച്ച് വിതുമ്പുകയായിരുന്നു. അയാൾ വല്ലാതായി. ഒരിട കൈനീട്ടി, ആരോ പിടിച്ചുനിർത്തിയപോലെ, പിൻവലിച്ചു അയാൾ. നിശി തലയുയർത്തിയില്ല. അയാൾ അല്പനേരം കഴിഞ്ഞ്, നിശിയുടെ തോളിൽ കൈവെച്ചു. "നിശീ."

പെട്ടെന്ന് നിശി അയാളുടെ കൈ പിടിച്ചുയർത്തിക്കൊണ്ട് ചോദിച്ചു: "സാർ.... ഒന്ന് ചോദിച്ചാ.... സത്യം പറയ്യോ?"

അയാൾ പിടഞ്ഞു. ഉള്ളുലഞ്ഞു. നെഞ്ചിടിപ്പിന്റെ ഗതിവേഗം ഏറിയതും അറിഞ്ഞു. നിശി ചോദിക്കുന്നു: "പറയ്യോ സാർ."

അയാൾ തളർന്നിരിക്കുകയായിരുന്നു. കൈവിടുവിച്ചുകൊണ്ട് നിശി പറഞ്ഞു: "സാർ.... എത്ര വിചാരിച്ചിട്ടും.... സാറല്ല ഭർത്താവൂന്ന് കരുതാൻ കഴ്യ്ണില്ലാ.... സാറീ വിഷമത്ത്ന്നും എങ്ങനെ രക്ഷപ്പെടും....?" ഒറ്റ വീർപ്പിൽ അതുപറഞ്ഞ് നിശി കൈകൊണ്ട് മുഖംപൊത്തി ഇരുന്നു. അയാൾ നിശിയുടെ മുഖമൊന്നുയർത്താൻ അശക്തനായിരുന്നു.

മഞ്ഞുകട്ടയിലെല്ലാം പെട്ടപോലെ അനക്കമറ്റിരുന്നു. അന്നേരം മരവിപ്പ് ഉള്ളിലേക്കും നീങ്ങി. അണഞ്ഞുപോയ തീ ശരിയാക്കാൻ കാവൽക്കാരൻ പാടുപെടുകയായിരുന്നു.

ഉത്തരക്ഷണത്തിൽ. വേതാളം കെട്ടഴിച്ച് ചുടലയിലേക്കോടി പഴയപോലൊരു വൃക്ഷക്കൊമ്പിൽ തലകീഴായ് തൂങ്ങിക്കിടക്കുന്നത് അയാൾ അറിഞ്ഞു.



ബാബുഭരദ്വാജ്

# കണ്ണുകെട്ടിക്കളിയുടെ നിയമങ്ങൾ



## അദ്ധ്യായം 19
## ധർമ്മദത്തൻ

**ആ** വേനൽക്കാല ഒഴിവുദിനങ്ങളിലൊന്നിൽ ധർമ്മദത്തൻ തന്റെ മൗനത്തിൽനിന്നുണർന്നു. ചുവന്ന തോർത്തുകളുടെ കൂമ്പാരങ്ങൾക്കിടയിൽനിന്ന് ആ കറുത്തുമെലിഞ്ഞരൂപം മഞ്ഞവെയിൽനാളങ്ങളിലേക്കിറങ്ങി. മത്തിയുടെയും കഞ്ഞിപ്പശയുടെയും ഗന്ധം തങ്ങിനില്ക്കുന്ന ആ ചാലിയത്തെരുവിൽനിന്ന് അവൻ പുറത്തേക്കിഴഞ്ഞു.

മാവിന്റെ നിഴലുകൾ നനച്ചിട്ട ഇടവഴികൾ ചവിട്ടി, ഉണങ്ങിപ്പൊടിഞ്ഞ മണ്ണിന്റെ മണം തിങ്ങിവിങ്ങുന്ന വയൽവരമ്പുകളിലൂടെ, പുരുഷഗന്ധം നിറഞ്ഞ തൊടികളിലൂടെ, വാകയുടെയും എള്ളെണ്ണയുടെയും പകൽക്കിനാവുകളുടെയും സ്ത്രൈണഗന്ധം തിങ്ങിനില്ക്കുന്ന പായൽനിറഞ്ഞ കുളങ്ങൾക്കരികിലൂടെ എങ്ങുനിന്നോ മഴയുടെ തണുത്ത ഗന്ധവുംപേറിയെത്തുന്ന കിഴക്കൻകാറ്റിനെതിരേ അവനിഴഞ്ഞു. അവന്റെ മൗനം നേർത്തുനേർത്തൊരു പട്ടുനൂലായി പ്രപഞ്ചത്തിന്റെ കുഴിത്തറിയിൽ വലിഞ്ഞുമുറുകിനില്ക്കുന്ന ഒരു ചുവന്ന പട്ടുനൂൽ.

അവൻ അവന്റെ ഭൂതകാലത്തിലേക്കാണോ ഇഴഞ്ഞുപോയത്? അവൻ അവന്റെ ഭാവിയിലേക്കോ, വർത്തമാനകാലത്തിലേക്കോ അല്ല ഇങ്ങനെ ഇഴഞ്ഞത്. അവൻ അവനിലേക്കുതന്നെയാണ് ഇങ്ങനെ ഇഴഞ്ഞുകൊണ്ടിരിക്കുന്നത്. ഒരുപക്ഷേ, ഇതേ കുന്നിൻപള്ളകളിലൂടെ, ഇതേ ഇടവഴികളിലൂടെ, ഇതേ വയൽവരമ്പുകളിലൂടെ ആയിരിക്കണം ഒരുനാൾ അവനെയുമൊക്കത്തെടുത്ത് അവന്റെ അമ്മ ആശ്രമത്തിൽനിന്നു തിരിച്ചുപോന്നത്. ധർമ്മാർത്ഥകാമമോക്ഷങ്ങൾ ഉപേക്ഷിച്ച് ആശ്രമത്തിലേക്കു ചേക്കേറുമ്പോൾ ഇത്തരമൊരു തിരിച്ചുപോക്ക് അമ്മ ആലോചിച്ചിരിക്കില്ല. വളർന്നു വലുതാവുമ്പോൾ തന്റെ മകനു പറഞ്ഞുകൊടുക്കാൻ സൃഷ്ടിയുടെ അതീവ ഗൂഢവും മധുരവുമായതൊന്നും തന്റെ കൈയിലില്ലല്ലോ എന്ന് അവർ പരിതപിച്ചിരിക്കാം. സർവ്വവും ബ്രഹ്മമയമായ ഏതൊക്കെയോ മുഹൂർത്തങ്ങളിൽ താൻ ഉപേക്ഷിച്ച കാമമോഹങ്ങളിൽ താൻ തലയറയുകയായിരുന്നല്ലോ.

ഒരിക്കൽ വിശ്വംഭരൻ പറഞ്ഞിരുന്നു. ചിരിക്കുകയും കരയുകയും ചിന്തിക്കുകയും ചെയ്യുന്നതുകൊണ്ടല്ല മനുഷ്യൻ മനുഷ്യനായിരിക്കുന്നത്. മനുഷ്യനെ മനുഷ്യനാക്കുന്നത് അവന്റെ ജന്മരഹസ്യങ്ങളെക്കുറിച്ചുള്ള അറിവാണ്. അവന് അവന്റെ പൂർവപിതാക്കളെക്കുറിച്ചുള്ള അറിവാണ്. ധർമ്മദത്തന് അപ്പോഴും വേവലാതികളുണ്ടായിരുന്നില്ല. തന്നെ തൊടുത്തുവിട്ട വില്ല് ഏതെന്നു തിരയാൻ അവനാവുമായിരുന്നില്ല. എവിടെയെങ്കിലും ചെന്നു തറഞ്ഞുകയറുക മാത്രമാണ് തന്റെ ധർമ്മമെന്ന് അവൻ കരുതി. ധർമ്മദത്തൻ ഉപേക്ഷിച്ചുകളഞ്ഞ ഒന്നിനെ നമ്മളെന്തിനു തിരയണം?

അവന്റെ മൗനം ശബ്ദങ്ങളുടെ ഏറ്റവും ഉയർന്ന സ്ഥായിയിൽ ചെന്നുവീണു. അവനറിയാതെ ഒരു ഉത്സവപ്പറമ്പിന്റെ മദ്ധ്യത്തിലേക്ക് അവൻ ചുഴറ്റി എറിയപ്പെട്ടു. മകരക്കൊയ്ത്തുകഴിഞ്ഞ് ഉഴവും കാത്തുകിടക്കുന്ന ഒരു പാടമായിരുന്നു അത്.

വെയിൽച്ചൂടിൽ പഴുത്ത കുരുത്തോലകൾക്ക് വിയർപ്പിന്റെ ഗന്ധം. വെളുത്തുമിനുത്ത കണങ്കാലുകളിലെ നേർത്തു ചെമ്പിച്ച രോമങ്ങളിൽ ചെമ്മൺപൊടിയുമായി പെൺകുട്ടികൾ ആ ഉത്സവപ്പറമ്പിൽ അലഞ്ഞുനടക്കുന്നു. അവർ വെറുതേ കുലുങ്ങിച്ചിരിക്കുകയും തോരാതെ എന്തൊക്കെയോ പറഞ്ഞുകൊണ്ടിരിക്കുകയും ചെയ്യുന്നു. അവരുടെ ചിരി ഉയർന്നു മുഴങ്ങുന്ന ചെണ്ടമേളത്തിൽ അലിഞ്ഞുതീരുന്നു. ധർമ്മദത്തൻ വെയിൽത്തീയിലേക്കിറങ്ങിച്ചെന്നു. അവന്റെ മൗനം ശബ്ദത്തിനുവേണ്ടി നിലവിളിച്ചുകൊണ്ടിരിക്കുന്നത് അവനറിഞ്ഞു.

അവന്റെ കാലുകൾ അതിപ്രാകൃതമായ ഒരു താളത്തിലേക്കുണർന്നു. തെയ്യങ്ങൾ ആടിത്തിമിർത്തു കടന്നുപോയ ആ പാടത്ത് ഒരു അനുഷ്ഠാനംപോലെ അവൻ നിന്നാടി. അവന്റെ പ്രജ്ഞ സ്ഥലകാലങ്ങളുടെ കുടുസ്സായ കള്ളറകളിൽനിന്ന് ഇന്നലെകളുടെയും ഇന്നിന്റെയും ലജ്ജുരേഖകളിൽനിന്ന് തലമുറകളുടെ, യുഗങ്ങളുടെ, പരിണാമങ്ങളുടെ നീണ്ടും വളഞ്ഞും പിരിഞ്ഞും കൂടിക്കുഴഞ്ഞും തമ്മിലടുത്തും തമ്മിലിടഞ്ഞും പ്രവഹിച്ചുകൊണ്ടിരിക്കുന്ന അനാദിയായ കാലത്തിന്റെ അപ്രമേയജ്ഞാനത്തിലേക്കുണർന്നു. ജനനമരണങ്ങളുടെ വിരാമങ്ങൾക്കിടയിലെ ഒരു വെറും ലജ്ജുരേഖ മാത്രമല്ലാതായി ധർമ്മദത്തൻ. അവൻ അപ്രമേയനായി. പരമമായ സാന്നിദ്ധ്യവും പരമമായ അസാന്നിദ്ധ്യവുമായി അവൻ. അവന്റെ ശബ്ദം ഒരു അഗ്നിപർവ്വതമായി പൊട്ടിയൊഴുകി. അവനു തികച്ചും അപരിചിതമായ അവന്റെ ശബ്ദത്തിൽ അവന്റെ ഗോത്രപിതാക്കളുടെ ശബ്ദത്തിൽ അവൻ കൂക്കിവിളിച്ചു.

ഭ്രാന്തമായ ചലനത്തിന്റെ, ഭ്രാന്തമായ ശബ്ദത്തിന്റെ കൊടുമുടിയിൽനിന്ന് അവൻ പെട്ടെന്ന് അടർന്നുവീണു. നെറ്റിയിൽനിന്നും പൊട്ടിയൊഴുകുന്ന വിയർപ്പുചാലിന്റെ ഉപ്പുരസം അവന്റെ ചുണ്ടുകൾ അറിഞ്ഞു. കൈകളിലൂടെ, കാലുകളിലൂടെ, പൊക്കിളിലൂടെ, നെഞ്ചിലൂടെ ക്ഷീണം ഇഴഞ്ഞുകയറുന്നത് അവനറിഞ്ഞു. ശബ്ദങ്ങളുടെ പ്രളയത്തിൽനിന്ന് ശബ്ദകണങ്ങൾ വേർതിരിഞ്ഞുകൊണ്ടിരുന്നു.

പിന്നെ പതുക്കെ അറിവിന്റെ കവാടങ്ങൾ അടയാൻ തുടങ്ങി. ഗാഢമായ നിദ്രയിലേക്കവൻ ഊർന്നിറങ്ങി. ധർമ്മദത്തൻ ആ പാടത്തിന്റെ നടുവിൽ തളർന്നുറങ്ങി. ആനയും അമ്പാരിയും ആലവട്ടങ്ങളും പഞ്ചവാദ്യവും വെടിക്കെട്ടും കഥകളിയും വിദ്യാതരംഗിണി വിദ്യാലയത്തിലെ വിദ്യാർത്ഥിനികളുടെ നൃത്തപ്രകടനങ്ങളും അറിയാതെ അവനുറങ്ങി.

പിന്നെ കണ്ണുതുറന്നപ്പോൾ താനൊരു വെറും ആത്മാവായി താരാപഥങ്ങളിലൂടെ അലഞ്ഞുതിരിയുകയാണെന്നും രണ്ടു നക്ഷത്രങ്ങൾ തന്റെ നേരേ തെന്നി നീങ്ങിവരികയാണെന്നും അവൻ അറിഞ്ഞു. അവയുടെ ശീതളജ്വാല അവന്റെ മുഖത്തെ, മനസ്സിനെ, ശരീരത്തെ തഴുകിക്കൊണ്ടിരിക്കെ, ജീവന്റെ, പ്രജ്ഞയുടെ, കാമനയുടെ ഊഷ്മളമായ പീയൂഷധാര തന്നിൽ നിറഞ്ഞുകൊണ്ടിരിക്കുന്നത് അവനറിഞ്ഞു. ഭ്രാന്തമായ സ്നേഹത്തിന്റെ അനാദിയായ പ്രവാഹം അവന്റെ സിരകളറിഞ്ഞു. ഇതേപോലെ പൂർണ്ണമായ ഒരു നിമിഷത്തിലേക്ക് അവനിന്നേവരെ കണ്ണുകൾ തുറന്നിട്ടില്ല.

ധർമ്മദത്തന്റെ നെറ്റിയിലെ വിയർപ്പുകണങ്ങൾ വിരൽത്തുമ്പുകൾകൊണ്ടൊപ്പി ഊർമ്മിള വിളിച്ചു.

"ദാമൂ എണീക്ക്, നിയ്യ് എത്ര നേരായി ഒറങ്ങ്ണ്-"

താനൊരു കട്ടിലിലാണ് കിടക്കുന്നതെന്നും തന്റെ മുഖത്തിനു നേരേ തലകുനിച്ച് തന്നെ വാത്സല്യത്തോടെ ഉറ്റുനോക്കിക്കൊണ്ട് ഊർമ്മിള ഇരിക്കുന്നുണ്ടെന്നും അവനറിഞ്ഞു.

ശരച്ചന്ദ്രൻ പറഞ്ഞുകൊണ്ടിരുന്നു. മൗനങ്ങൾക്കപ്പുറം ധർമ്മദത്തൻ ശബ്ദങ്ങളെയും ശബ്ദങ്ങളുടെ രൂപങ്ങളെയും പ്രാപിച്ച കഥ. ചാലിയത്തെരുവിൽ ഗണപതികോവിലിനു ചുറ്റും കൈവഴികളായി ഒരുങ്ങുന്ന തന്റെ ചെറിയതും കഞ്ഞിപ്പശപോലെ ഉണങ്ങി ഒട്ടിപ്പിടിക്കുന്നതുമായ ജീവിതകാമനകളിൽനിന്ന്, ചുട്ടിത്തോർത്തിന്റെ പരുക്കൻ ഇഴകളിൽനിന്ന് ഒരു പുരുഷ സ്ഫുലിംഗമായി അവൻ പറന്നുപോയതിന്റെ കഥ.

ധർമ്മദത്തൻ ഓടുകയായിരുന്നു. സമയവും ദൂരവും തമ്മിലുള്ള പൊരുത്തക്കേട് അവനു വല്ലാതെ അനുഭവപ്പെട്ടു. മുകളിൽ മേടമാസത്തിലെ സൂര്യൻ കത്തിയെരിഞ്ഞുകൊണ്ടിരുന്നു. മാമ്പഴത്തിന്റെ മണമുള്ള ചുടുകാറ്റ് അവന്റെ വിയർപ്പുകണങ്ങളെ നക്കിക്കൊണ്ടിരുന്നു. ഒരു ഉത്സവത്തിന്റെ മേളത്തിലേക്കാണ് അവൻ ചെന്നുതറഞ്ഞിരിക്കുന്നത്. തന്റെ കുഴിത്തറിയുടെ ചിലമ്പിച്ച ശബ്ദത്തിന്റെ മരവിപ്പിൽനിന്ന് അവൻ ശബ്ദങ്ങളുടെ അനുനിമിഷം വികസിക്കുന്ന മറ്റൊരു ലോകത്തിലേക്കുണർന്നു.





കാളിയും ദാരുകനും ആടിത്തിമിർക്കുന്നു. ക്രൂരമായൊരു രൗദ്രനടനത്തിന്റെ ഉച്ചാവസ്ഥയിൽ ധർമ്മദത്തന് തന്റെ ശബ്ദം തിരിച്ചുകിട്ടി. അലറിവിളിച്ചുകൊണ്ട് അവൻ ആൾക്കൂട്ടത്തെ തള്ളിമാറ്റി അങ്കണത്തിൽ ചാടിവീണു. ചെണ്ടയുടെ മുറുകുന്ന താളത്തിനൊപ്പം കുഴിത്തറിയുടെ സംഗീതം സാധകം ചെയ്ത അവന്റെ കാലുകൾ ചലിച്ചു. ചുവന്ന തോർത്തുകൾ നെയ്തുതള്ളിയ അതേ വേഗത്തിൽ അവനാടി. ആടിയാടിത്തളർന്ന് അവൻ വീണു. അവന്റെ മനസ്സും ശരീരവും എല്ലാം ഇതുപോലെ ദ്രുതവേഗത്തിൽ ഒരിക്കലും ആടിയിട്ടില്ല. ഇതുപോലെ കാലം അവനൊരിക്കലും സാന്ദ്രമായി അനുഭവപ്പെട്ടിട്ടില്ല.

നാടകീയമായേ ശരച്ചന്ദ്രൻ സംസാരിക്കാറുള്ളൂ. ഒരു വെറും സംഭവത്തെ അവനെപ്പോഴും അംഗവിക്ഷേപങ്ങളോടെ അസാധാരണമാക്കും. പക്ഷേ, ധർമ്മദത്തന്റെ കഥ അവനൊട്ടും അംഗവിക്ഷേപങ്ങളില്ലാതെ പറഞ്ഞുതീർത്തു.

ഇത്തരം അവസരങ്ങളിലൊക്കെ ഊർമ്മിള ഞങ്ങളുടെ കൂടെ ഉണ്ടാവാറുണ്ടായിരുന്നു. ഒരു പൊട്ടിച്ചിരികൊണ്ട്, ഒരു നുറുങ്ങു ഫലിതംകൊണ്ട് അവൾ കഥയൊടുങ്ങുമ്പോൾ സാന്ദ്രീഭവിക്കുന്ന മൗനത്തെ എറിഞ്ഞുടയ്ക്കാറുണ്ട്. പക്ഷെ, ഊർമ്മിളയുടെ കഥ പറയുന്ന ഈ നിമിഷത്തിൽ അവൾ ഞങ്ങളുടെ കൂടെയില്ല. എന്ത്? ഊർമ്മിളയുടെ കഥയോ?

ഊർമ്മിള ഉത്സവപ്പറമ്പിൽ അലഞ്ഞുനടക്കുകയായിരുന്നു. [illegible]കടകൾക്കു ചുറ്റും അവൾ കുറെനേരം നടന്നു. കുറെനേരം പഞ്ചവാദ്യത്തിന്റെ ലഹരിയിൽ വിസ്മൃതയായി. [illegible]ക്കരയിൽ തളച്ചിട്ട ആനകളെ കുറെനേരം കൗതുകത്തോടെ നോക്കിനിന്നു. പഴയ കൂട്ടുകാരികളുമൊത്ത് കിലുകിലെ ചിരിച്ചു. വെറുതെ ഓരോന്നു പറഞ്ഞ് വെറുതെ നൊമ്പരപ്പെടുകയും ആഹ്ലാദിക്കുകയും ചെയ്തു. തീച്ചാട്ടത്തിനായി ആഴി കൂട്ടുന്നേടത്ത് കുറെനേരം നോക്കിനിന്നു. ഒരു മലയോളം

പൊക്കത്തിൽ വിറകിൻമുട്ടികൾ എരിഞ്ഞുകത്തിക്കൊണ്ടിരിക്കുന്നു. ഒരു ഇരവും ഒരു പകലും അതങ്ങനെ കത്തിക്കൊണ്ടിരിക്കും. നാളെ നേരം പുലരാറാവുമ്പോൾ ആ തീക്കുണ്ഡത്തിൽ തീച്ചാമുണ്ഡി ചാടുന്നതോടെ ഉത്സവം അവസാനിക്കും. ആഴിയും വെയിലും ഒന്നിച്ച് തീ തുപ്പുന്നേടത്ത് അധികനേരം നില്ക്കാനാവില്ല. ഓരോ കൊല്ലവും ഈ നിമിഷത്തിനുവേണ്ടിയാണ് രാമൻ പെരുവണ്ണാൻ ജീവിക്കുന്നത്. അല്ലെങ്കിൽ നമ്മളെല്ലാവരും ഏതോ ഒരു നിമിഷത്തിനുവേണ്ടിയല്ലേ ഇങ്ങനെ ജീവിക്കുന്നത്? കൊല്ലം മുഴുവനും കുരച്ചും തുപ്പിയും ഇടറിയിടറി പെരുവഴിയിലിറങ്ങി കണ്ടവരോടൊക്കെ കൈനീട്ടി രാമൻ പെരുവണ്ണാൻ നടക്കും. മേടം പുലർന്നാൽ അയാൾ ചാമുണ്ഡിയായി മാറും. അയാളുടെ ശരീരമാകെ ഒരു അലൗകികജ്വാല പരക്കും. ഉത്സവത്തിൻനാൾ മുടിയേറുന്നതോടെ പെരുവണ്ണാൻ പ്രപഞ്ചത്തെ മുടിയിലേക്കാവാഹിക്കുന്നു. പെരുവണ്ണാനെക്കുറിച്ചോർത്ത് അവൾ ഉത്സവപ്പറമ്പിൽ അലഞ്ഞുനടന്നു.

തെയ്യങ്ങൾ ഉറങ്ങുകയും ആടിപ്പിരിയുകയും ചെയ്തുകൊണ്ടിരുന്നു. പകൽ മുഴുവനും രാവേറെച്ചെല്ലുന്നതുവരെയും നീണ്ടുപോവുന്ന ഈ തെയ്യങ്ങളൊക്കെ അവൾക്കു മനഃപാഠമാണ്. പണ്ട് കുട്ടിയായിരുന്നപ്പോൾ കണ്ണുകൾ വിടർത്തി തീവെയിലത്ത് അവളിതൊക്കെ കണ്ടുനിന്നിട്ടുണ്ട്. ഇന്ന് ഈ ദ്രുതചലനങ്ങൾ, ഈ വേഷവിധാനങ്ങൾ എല്ലാം അവളെ സംബന്ധിച്ചിടത്തോളം ഒരു തിരുപ്പറക്കൽ പോലെയും കെട്ടിക്കാഴ്ചപോലെയും അപ്രസക്തമാണ്.

പെട്ടെന്ന് ശബ്ദങ്ങൾ ഒന്നിച്ചു നിലച്ചു. അതിവേഗത്തിൽ കറങ്ങുന്ന ചക്രം പെട്ടെന്നു നിലയ്ക്കും പോലെ ജനങ്ങളെല്ലാം ഒരു ബിന്ദുവിലേക്ക് ഒഴുകിക്കുറുകി. ആ ചുഴിയിലേക്ക് ഊർമ്മിളയും അറിയാതെ വീണു. ഊർമ്മിളയ്ക്ക് വിസ്മയം. ബഹളംവയ്ക്കുന്ന ജനങ്ങൾക്കു നടുവിൽ വിയർത്തൊലിച്ച് തളർന്നുറങ്ങുന്ന ധർമ്മദത്തൻ. അവൾ ആൾക്കൂട്ടത്തെ തള്ളിമാറ്റിക്കൊണ്ട് ആ ചുഴിയിലേക്കിറങ്ങി. അവളെത്തേടി ആരെങ്കിലും ഒരിക്കൽ എത്തുമെന്ന പ്രതീക്ഷ അവൾക്കുണ്ടായിരുന്നോ? ഒരു കണ്ണുകെട്ടിക്കളിയുടെ അവസാനം നഷ്ടപ്പെട്ടുപോയ അവളെച്ചൊല്ലി ആരെങ്കിലും വ്യാകുലപ്പെട്ടിരുന്നോ?

"കുറച്ചു വെള്ളം." അവൾ വിളിച്ചുപറഞ്ഞു.

ആരോ ഒരു സോഡാക്കുപ്പി അവളുടെ നേരേ നീട്ടി. അവൾ ധർമ്മദത്തന്റെ മുഖം തന്റെ വിരലുകൾകൊണ്ടു തഴുകി. അവൾ അവന്റെ മുഖം കഴുകി സാരിത്തലപ്പുകൊണ്ട് തുടച്ചു. നേർത്ത ശബ്ദത്തിൽ അവൾ വിളിച്ചു. "ദാമൂ.... ദാമൂ" അവൻ മെല്ലെ കണ്ണുതുറന്നു. ഊർമ്മിളയുടെ മുഖത്ത് ഒരു ആകാംക്ഷ കത്തിനില്ക്കുന്നുണ്ടായിരുന്നു.

"ഓൻ ഏതാ.....?"

"അറീല്ല.... ഇബ്ടത്തുകാരനല്ലാന്ന് തോന്ന്ണ്...."

"ഓളേതാ...."

"മ്മടെ ദാമോദരൻ മാഷ്ടെ മോളല്ലെ....."

"ഓളെ കോളേജീന്ന് പൊറത്താക്കീന്നൊക്കെ കേക്കണുണ്ട്...."

ആരൊക്കെയോ ധർമ്മദത്തനെ താങ്ങിയെടുത്ത് ഊർമ്മിളയുടെ വീടിന്റെ കുളിർത്ത വരാന്തയിൽ പുല്ലുപായിൽക്കൊണ്ടു കിടത്തി. അവൻ വീണ്ടും ഉറങ്ങി. അവന്റെ മനസ്സ് ശാന്തമായ ഒരു തടാകമായിരുന്നു. ആഴമറിയിക്കാതെ കിടക്കുന്ന തടാകം. സ്ഥലകാലങ്ങളുടെ വിസ്മയകരമായ അപാരതയിൽ ഒരിലപോലെ അവൻ പാറിക്കിടന്നു. ശബ്ദങ്ങൾക്കും ഗന്ധങ്ങൾക്കും വർണ്ണങ്ങൾക്കും അപരിചിതമായ ഒരു ലോകത്തിൽ അവന്റെ മനസ്സ് ഒരു മൂടൽമഞ്ഞുപോലെ നിറഞ്ഞുകിടന്നു.

എത്ര രാവും എത്ര പകലും വിസ്മൃതിയുടെ ഈ നൂൽപ്പാലത്തിലൂടെ തെന്നിത്തെന്നി നടന്നുവെന്നറിയില്ല. അറ്റമില്ലാത്ത ഒരു ഗുഹയുടെ അറ്റത്തേക്ക് നടന്നുപോകുന്നതായി ചിലപ്പോൾ അവനു തോന്നി. ചിലപ്പോൾ ഗുഹാമുഖത്തേക്ക് തിരിഞ്ഞു നടക്കുന്നതായും. നിശ്ശബ്ദതയുടെ സുതാര്യമായ പാടത്തിനപ്പുറത്തുനിന്ന് മൃദുവായ ശബ്ദങ്ങളും വെളിച്ചങ്ങളും അരിച്ചിറങ്ങുന്നത് അവനറിഞ്ഞു.

പ്രപഞ്ചസൃഷ്ടി കഴിഞ്ഞ് ആദ്യമനുഷ്യൻ കണ്ണുതുറന്നതുപോലെ അവൻ കണ്ണുകൾ തുറന്നു. മുന്നിൽ വാത്സല്യത്തിൽ കുഴച്ചെടുത്ത ഊർമ്മിള. അവൾ അവനെ പ്രപഞ്ചത്തിലേക്കാനയിച്ചു. ഊർമ്മിളയുടെ കൈകൾ പിടിച്ച് അവൻ മെല്ലെ മെല്ലെ പിച്ചവച്ചു നടക്കാൻ തുടങ്ങി. അവനിനി എല്ലാം ആദ്യംമുതലേ പഠിക്കേണ്ടിയിരിക്കുന്നു. ആദ്യമാദ്യം മുറിക്കുള്ളിലും പിന്നെ ഇടനാഴിയിലും വരാന്തയിലും അവൻ കാലുകൾ പറിച്ചുവയ്ക്കാൻ ആയാസപ്പെടുന്നതിന്റെ ഒച്ച മുഴങ്ങി. പതുക്കെപ്പതുക്കെ അവർ മുറ്റത്തിറങ്ങി. തൊടിയിലും കുന്നിൻമുകളിലും ഇടവഴികളിലും വയൽവരമ്പുകളിലും അവർ അലഞ്ഞുനടന്നു. ഊർമ്മിളയുടെ അനിയത്തിമാർ അവനു പാട്ടുകൾ പാടിക്കൊടുത്തു. അവൻ അവർക്ക് നുറുങ്ങുകഥകൾ പറഞ്ഞുകൊടുത്തു. ധർമ്മദത്തൻ എന്നാണ് വീട്ടിലേക്കു തിരിച്ചുപോവുന്നതെന്ന് ആരും അവനോടു ചോദിച്ചില്ല. ദാമോദരൻമാസ്റ്റർ അവനെ കാണുമ്പോൾ മൃദുവായി മന്ദഹസിക്കും. തന്റെ കുഴിത്തറിയുടെ സംഗീതം കഴിഞ്ഞ ജന്മത്തിൽ അവൻ മറന്നുകഴിഞ്ഞിരുന്നു.

അവന്റെ ദൗത്യമെന്തായിരുന്നു? അത് അവനുതന്നെ അറിയില്ല. ഈ പ്രവാസത്തിന്റെ അർത്ഥമെന്താണ്? മധ്യവേനലവധികഴിഞ്ഞ് കോളേജ് തുറന്നപ്പോൾ തിരിച്ചെത്താത്ത ധർമ്മദത്തനെ ഞങ്ങളെന്തുകൊണ്ട് അന്വേഷിച്ചില്ല? എല്ലാം ഒരിക്കൽ പൊഴിഞ്ഞുപോവുന്നു എന്ന് ഞങ്ങൾ വിചാരിക്കാൻ തുടങ്ങിയിരുന്നോ?

അല്ലെങ്കിൽത്തന്നെ ഒരു കളിയുടെ അവസാനം നഷ്ടപ്പെട്ടുപോയ ഊർമ്മിളയെ ഞങ്ങളൊരിക്കലും തിരഞ്ഞില്ലല്ലോ! അവളുടെ സ്വപ്നത്തിലെ കടുവ അവളെയുംകൊണ്ട് കടന്നുകളഞ്ഞെന്നുപോലും എന്തുകൊണ്ടു കരുതിക്കൂടാ–

(തുടരും)







## എ.എം. വാസുദേവൻപിള്ള




### എട്ട്
### ഉണങ്ങിയ പൊരിപ്പൂവം

ഫെല്ലിംഗ് ലിസ്റ്റിൽ പൊരിപ്പൂവംകൂടി ഉൾപ്പെടുത്തിയത് ഫോറസ്റ്റർ ജോൺ മാത്രമേ അറിഞ്ഞിരുന്നുള്ളൂ. നമ്പരിടാൻ ചെന്നപ്പോൾ അലമേലു കണ്ടു. മനസ്സ് ഒന്നടങ്ങിയതായിരുന്നു. അപ്പോഴാണ് ചരടും ആണിയും കുറുളിയും ചുറ്റിയേലുമെല്ലാമായി ആളുകളുടെ വരവ്. കൈയിൽക്കിട്ടിയതെല്ലാം വീശിക്കൊണ്ടവൾ കുന്നുചുറ്റിത്തുള്ളി.

കണ്ണിൽ ചോരയില്ലാത്ത റേഞ്ചറ്. തളർന്നപ്പോൾ നിലംപറ്റിക്കിടന്ന് ഉറക്കെപ്പറഞ്ഞു. ക്ടാത്തി വായ പൊത്തി.

കറവറ്റി കൊമ്പുകളുണങ്ങിയ പൊരിപ്പൂവം ചതുക്കുപിടിച്ചു വീഴാറായെന്ന് അറിയാം അലമേലുവിന്. പക്ഷേ, പൊരിപ്പൂവമില്ലാത്തൊരു ജീവിതം അവൾക്കവിടെ ഓർമ്മിക്കാനേ കഴിയില്ല. അവൾക്കതൊരു വെറും മരമല്ല. ആ മരമടക്കമാണ് വീട്ടിലെ അംഗസംഖ്യ. ഇപ്പോൾ അമ്മയുടെയും അപ്പന്റെയും ജീവൻ അതിലുണ്ട്. തൊട്ടാലതു പറയും.

ഉണ്ട്. ഞാനിവിടൊണ്ടലമേലു.

മുമ്പ്, സന്ധ്യയ്ക്ക് ഇഞ്ചവെട്ടുകഴിഞ്ഞു വരുമ്പോൾ വഴിയിൽനിന്നേ കേൾക്കാം അമ്മയുടെ വിളി.

–ചെമ്പുന്നയ്ക്കു വെള്ളമൊഴിച്ചോ അലമേലൂ?

അമ്മ അതിനെ വിളിച്ചിരുന്നത് ചെമ്പുന്നയെന്നാണ്. പിന്നെ ചുറ്റും വെള്ളം കുടഞ്ഞു വിളക്കുപൊരുത്തും.[1] അലമേലു ഒന്നും മറന്നിട്ടില്ല.

അപ്പനു ദീനമായിക്കിടന്നതു മുതൽ ഇഞ്ചവെട്ടാൻ പോകാറില്ല. ഒരുനേരം അടുപ്പിൽ തീപറ്റിക്കാൻ രണ്ടുമൂന്നു ദിവസം കാത്തിരിക്കണം. അമ്മ തനിച്ചിരുന്നു കരഞ്ഞു. ക്ടാത്തിയും കിടപ്പിലായി.

അമ്മ വിശന്നു തളർന്ന് മുറ്റത്തെ പൊരിപ്പൂവച്ചുവട്ടിൽ കിടക്കുമ്പോൾ പ്ളാത്തി[2] വന്നു.

മൂന്നുതവണ വിളക്കുഴിഞ്ഞു മന്ത്രംചൊല്ലി. മൂന്നുതവണ കുന്തിരിക്കംപുകച്ചു തട്ടം തലയ്ക്കുഴിഞ്ഞു:

–പത്രി[3] ഉണ്ടായിരുന്നെങ്കിൽ! ഒരുനേരം കൊടുത്താൽ മതിയായിരുന്നു.

പ്ളാത്തി മരത്തിൽ നോക്കിപ്പറഞ്ഞു.

മരത്തിലിത്ര നോക്കാനെന്തിരിക്കുന്നു!

അലമേലു വെറുതേ വിചാരിച്ചു.

അമ്മ ചെമ്പുന്നയെ നോക്കി കൈകൂപ്പി. ചെമ്പുന്ന തളിർത്തുതുടങ്ങി.

അപ്പോഴും അലമേലു വിചാരിച്ചു: എന്നിനി പൂക്കുമീ മരം!

വൈകിട്ട് ചുവട്ടിൽ പലേടത്തായി പത്രികൾ കൊഴികിടന്നു.

ഇതു കേവലമൊരു കാട്ടുമരമല്ല. ദേവിയാണ്. അതുകൊണ്ടാണ് അമ്മയും അപ്പനും എന്നും വൈകിട്ട് ഇതിന്റെ ചുവട്ടിൽച്ചെന്നു തൊഴുമായിരുന്നത്. അന്നതൊന്നും ചോദിക്കാൻ അലമേലുവിന് അറിയുമായിരുന്നില്ല.

ഇപ്പോൾ ഒറ്റയ്ക്കിരിക്കുമ്പോൾ ഈ ദേവി അലമേലുവിനെ തലോടും. നീണ്ടുമെലിഞ്ഞ കൈവിരലുകൾക്ക് എപ്പോഴും തണുപ്പാണ്. തടവി സുഖം കിട്ടുമ്പോൾ താനേ ഉറങ്ങിപ്പോകും. അങ്ങനെ എത്ര ദിവസമാണ് ചുവട്ടിൽക്കിടന്നുറങ്ങിപ്പോയിട്ടുള്ളത്!

ഇതു മുറിക്കാൻ നോക്കണ്ടാ റെയ്ഞ്ചറേമാനേ. എല്ലും തൊലിയുമായിത്തീർന്ന ക്ടാത്തിയെ തള്ളിമാറ്റിക്കൊണ്ട് അലമേലു കാവൽ നിന്നു.

ഉണങ്ങിയ കൊമ്പുകളിൽ കിരുകിരാ ശബ്ദം കേട്ടു.

ഇനിയൊരു ജന്മമുണ്ടെങ്കിൽ ഇവിടെത്തന്നെ ജനിക്കണമെന്നാണാഗ്രഹമെന്നു പറയുംപോലെ തോന്നി. കർമ്മയോഗം തീർന്നു. ഒരായുസ്സിൽ ചെയ്തുതീർക്കേണ്ടതെല്ലാം ചെയ്തുതീർത്തു. അദ്ഭുതമൊന്നും ചെയ്യാൻ കഴിഞ്ഞില്ല. ഇനി ഉണങ്ങിയേക്കാം. മരത്തിന്റെ തീരുമാനം അതാണെന്നു തോന്നുന്നു.

അപ്പോൾ കഷ്ടിച്ചു മാത്രം നടക്കാനാവുന്ന ക്ടാത്തി മൺമുട്ടിയിൽ വെള്ളം ചുമന്നുവന്ന് പൊരിപ്പൂവച്ചുവട്ടിലെ തൈക്കുചുറ്റുമൊഴിക്കുന്നത് ദണ്ഡപാണി ശ്രദ്ധിച്ചു. അതുവരെ പൊരിപ്പൂവത്തെ ദണ്ഡപാണി കണ്ടിരുന്നില്ല. കിളിച്ച് മുകളിൽ നീണ്ട് മൂന്നുനാല് ഇലകൾ വന്നിരിക്കുന്നു! ഇതിൽ വിരിയുന്നത് ആൺപൂവാണോ. പെൺപൂവാണോ? ഒരു കടം. ഉത്തരമിപ്പോൾ വേണ്ടാ.

അലമേലുവിനെ പിടിച്ചകറ്റിയിട്ടു തടിയിൽ തട്ടിനോക്കി. ദണ്ഡപാണി. [illegible] പൊള്ളയിൽ മുഴങ്ങുന്ന അടഞ്ഞ [illegible]

–നീ ഉള്ളേറ്റ്പ്പോ [illegible]

ദണ്ഡപാണി [illegible] ദേഷ്യത്തിൽ പറഞ്ഞു.

–ഇല്ല. [illegible]

-എന്നാ പോണ്ടാ.

-എനിക്കവനെ കൊല്ലണം. കൊന്നാപ്പോവാം.

-അതു ഞാനേറ്റു. നീ പൊക്കോ.

-അങ്ങനെ അലമേലു പോവൂല്ല.

എന്നാ പോവണ്ടാ. ജോൺ ഇവളെ പിടിച്ചു മാറ്റി ചുറ്റളവെടുത്തു വരൂ.

ദണ്ഡപാണി നടന്നുമാറി. അതൊരു റെയ്ഞ്ചർ താളത്തിലുള്ള നീക്കമായിരുന്നു.

കാക്കിവേഷവും രൂക്ഷമായ നോട്ടവും ശക്തിയായി പതിയുന്ന ചുവടുകളും കണ്ട് അലമേലു ഭയന്നു.

അപ്പോൾ ദണ്ഡപാണി തീർച്ചയാക്കി, അലമേലുവിനു തിരിച്ചുവരവില്ല. സമനില തെറ്റിയിട്ടു ദിവസങ്ങളായി. ഇനി യാത്ര ഭ്രാന്തരുടെ ലോകത്തേക്കാണ്. അങ്ങോട്ട് എത്രദൂരം വേണമെങ്കിലും പോകാം. പോകുന്തോറും പിന്നിൽ പോയവഴി തകർന്നുകൊണ്ടിരിക്കും. അതുകൊണ്ടു മടക്കയാത്രയുണ്ടാവില്ല.

ജയസൂര്യന്റെ കുഞ്ഞമ്മ അങ്ങനെ പോയതാണ്. വീടുവിട്ടിറങ്ങിയശേഷം തിരിച്ചുകയറാൻ കഴിഞ്ഞിട്ടില്ല. ചുറ്റുമുള്ള വീടുകളെല്ലാം സ്വന്തം വീടുകളായി. വാഴാലിലും വെട്ടോലിലും വടക്കേകളീലിലും വാഴോട്ടും മങ്ങാട്ടും മാരാത്തും എല്ലാം നടന്നു ക്ഷീണിച്ചു. പിന്നെ കിഴക്കോട്ടായി യാത്ര. പള്ളിമണപ്പുറം കഴിഞ്ഞ് കപ്പ്യാർ തൊടിയിലൂടെ ആറ്റുവരമ്പിലെത്തിയപ്പോൾ കിതപ്പു സഹിക്കാതെ നിന്നു. എങ്കിലും തിരിഞ്ഞുനോക്കിയില്ല. നോക്കിയാൽ യാത്ര നിറുത്തിയെന്നു മനസ്സിലാക്കി ഭർത്താവ് ഓടിക്കും. കടപുഴക്കടവുവരെയൊക്കെ ഓടേണ്ടിവരും. ഇടയ്ക്കു നെല്ലുകുത്തുകാരി വാഴാലിക്കാരിയച്ചിയുടെ ഗന്ധം ഭർത്താവിന്റെ മൂക്കിലെത്തിയാൽ രക്ഷയായി. പിന്നെ അവിടെ തങ്ങിനിന്നോളും. അതുകൊണ്ടു ചിലപ്പോൾ ജയസൂര്യന്റെ കുഞ്ഞമ്മ വാഴാലിലെ മുറ്റംവഴിയാണ് ഓടിയിരുന്നത്! ആ ഓട്ടം എവിടെയാണ് അവസാനിച്ചത്? ജയസൂര്യനെഴുതിയ കഥ വായിച്ചിരുന്നെങ്കിൽ അറിയാമായിരുന്നു. പ്രസിദ്ധീകരിച്ചതിന്റെ കോപ്പി അയച്ചുതന്നിരുന്നതാണ്. എവിടെയോ നഷ്ടമായി.

ഈ മലയോരപ്പെണ്ണും താമസിയാതെ താഴ്വരയിലൂടെ ഓടും. പിന്നെ പ്രസവിക്കുമ്പോൾ കുഞ്ഞിനെ പക്ഷികൾക്കു പിച്ചിയെറിഞ്ഞു കൊടുത്തുകൊണ്ടു പുറംലോകത്തേക്കോടും. തെറ്റിയോ? ഏതു ഭ്രാന്തിയമ്മയാണ് സ്വന്തം കുഞ്ഞുങ്ങളെ പിച്ചിയെറിഞ്ഞുകളഞ്ഞിട്ടുള്ളത്? ഇല്ല, ഒരമ്മയ്ക്കും അതു ചെയ്യാനാവില്ല. ഭ്രാന്തിന്റെ അപഭ്രംശതയിലും അമ്മ മക്കളെ തിരിച്ചറിയുന്നു. മാതൃത്വത്തിനു ഭ്രാന്തില്ല എന്നൊരു പുതിയ തത്ത്വം തന്റേതായിരിക്കട്ടെ എന്നോർത്ത് ദണ്ഡപാണി ഊറിച്ചിരിച്ചു.

വനം വകുപ്പുദ്യോഗസ്ഥൻ കാടിനെ അതിന്റെ പൂർണ്ണതയിലാണു കാണേണ്ടത്. കാട്ടിലെ ജന്തുക്കളും കാടുകൊണ്ടു പുലരുന്ന കാട്ടിലെ മനുഷ്യരും എല്ലാം കാടിന്റെ ഭാഗങ്ങളാണ്. മലമ്പണ്ടാരങ്ങളുടെ ക്ളേശങ്ങൾ ബാക്കിനിർത്തിയിട്ട് മരങ്ങളെ മാത്രം രക്ഷിക്കുന്നതിൽ അർത്ഥമില്ല. ദണ്ഡപാണി സ്വന്തം നിലപാടനുസരിച്ചു ന്യായങ്ങൾ കണ്ടെത്തിക്കൊണ്ടിരുന്നു.

ആറ്റുതീരം കഴിഞ്ഞ് അമ്പലവഴിയിലൂടെ മാറന്റെ വീട്ടിലേക്കു നടന്നു.

പെരുന്തേൻ എടുത്തു മടങ്ങുന്ന പണ്ടാരങ്ങൾ എതിരേ വന്നു. കവണിയും കമ്പുമുള്ളവർ വഴിമാറിപ്പോയി. നല്ല ശകുനമാണ്. ദണ്ഡപാണി ശകുനം നോക്കുമോ? ഒരു നേരമ്പോക്കിന് ദണ്ഡപാണിക്കുള്ളിലെ ഹരിഭാസ്കർ ചോദിച്ചു. ഉടനേ ദണ്ഡപാണിയുടെ ശാസനയുണ്ടായി. ഇതു രസം പറയാനുള്ള സമയമല്ല.

പ്രകൃതിക്ഷോഭം തടയാൻ എളുപ്പമല്ല. മരങ്ങൾ മോഷ്ടിക്കുന്നതു തടയാം. അതിനാവില്ല. ഈ കാക്കിവേഷത്തിനെങ്കിൽ ഇതാ, ഇതഴിച്ചേക്കാം. ദണ്ഡപാണി മനസ്സു നൊന്തു പറഞ്ഞു. അന്തരീക്ഷത്തിൽ മുഷ്ടിചുരുട്ടി ഇടിച്ചു.

എടാ. ഹരിഭാസ്കർ, നീ, നിന്റെ വേഷം മാറ്റി റെയ്ഞ്ചറുടെ വേഷമിട്ടതെന്തിനാണെന്നറിയാമോ? അറിയണം. വനംകൊള്ളക്കാരൻ ടോമിയെ പിടിക്കാനാണ്. വനംകൊള്ളകൊണ്ടു തൃപ്തനാകാതെ ഇപ്പോൾ അവൻ അനാഥയായ പണ്ടാരപ്പെണ്ണിനെക്കൂടി നശിപ്പിച്ചിരിക്കയാണ്. കാട് ഒന്നും അറിയാത്തപോലെ നില്ക്കുന്നു. പിന്നെ നിനക്കെങ്ങനെ ഈ അദ്ഭുതവിദ്യ സാധിക്കും?

ദണ്ഡപാണിയുടെ വേഷം കാടു രക്ഷിക്കാനാണ്. തർക്കമില്ല. പക്ഷേ. രക്ഷിച്ചിട്ടെന്തു നേട്ടം? ടോമിയെ പിടിച്ചു എന്നിരിക്കട്ടെ. മറ്റൊരു ടോമി വരില്ലെന്ന് എന്താണുറപ്പ്? ഈ സാഹസത്തിനു പിന്നെ എന്താണർത്ഥം? അവന്റെ ബന്ധുക്കളുടെ ശത്രുത നിന്നിലേക്കും നിന്റെ തലമുറകളിലേക്കും നീണ്ടുവരില്ലേ?

ഖാണ്ഡവവനം കത്തിയെരിയാൻ സഹായിച്ചത് അർജ്ജുനനുംകൂടിയായിരുന്നല്ലോ. ഒരു കീടംപോലും പുറത്തുപോകാതിരിക്കാൻ ആ ക്ഷത്രിയൻ കാവൽ നിന്നു. എന്നിട്ടെന്തു നേടി? പ്രാണനെ രക്ഷിക്കാൻ അപേക്ഷിച്ചു നിരാശനായ തക്ഷകന്റെ ശത്രുത ബാക്കി നിന്നു. അത് അർജ്ജുനന്റെ അടുത്ത മൂന്നു തലമുറവരെ നീണ്ടു.

ബ്രാഹ്മണവേഷത്തിലാണ് അഗ്നി വന്നത്. ഖാണ്ഡവവനം വിഴുങ്ങാൻ സഹായിക്കാനായിരുന്നു അപേക്ഷ. വേണമെങ്കിൽ ആ അപേക്ഷ അർജ്ജുനനും ശ്രീകൃഷ്ണനും നിരസിക്കാമായിരുന്നു. ക്ഷത്രിയന് അപേക്ഷ നിരസിക്കാൻ പഴുതുണ്ട്. അതു ചെയ്തില്ല.

ഹരിഭാസ്കർക്കു സ്ഥലംമാറ്റം വാങ്ങി അച്ചൻകോവിലിൽനിന്നു നേരത്തേ പോകാമായിരുന്നു. ജയസൂര്യൻ ആദരിക്കുന്നൊരാളായിരുന്നു അന്നു ഫോറസ്റ്റ് സെക്രട്ടറി. അപൂർവ്വ കാവ്യസിദ്ധിയുള്ളൊരു ഐ.എ.എസ് റാങ്ക് ഹോൾഡർ. ജയസൂര്യനെ ഇഷ്ടമാണ്. അവൻ ഒരു വാക്കു പറഞ്ഞിരുന്നെങ്കിൽ അപ്പഴേ സ്ഥലംമാറ്റം കൊടുക്കുമായിരുന്നു. സൗകര്യമായ ഏതെങ്കിലും ഡിവിഷനിൽ.

അതു കൊള്ളാമല്ലോടോ? ഒളിച്ചോടാനോ? അനുഭവിക്കാൻ ഇനിയും കിടക്കുമ്പോൾ നീ എവിടെപ്പോകാനാണെന്റെ ഡിയെഫോസ്സാറെ-ഹരിഭാസ്കർ ഉള്ളിലിരുന്നു ചിരിച്ചു.

ഇന്നലെ മേക്കരനിന്ന് അലമേലുവിനെ കാണാൻ വന്ന വെള്ളച്ചിയെയും ചിന്നപ്പനെയും നീ ഔദ്യോഗിക ജീപ്പിലാണു കൊണ്ടുവിട്ടത്. ഈ അനുകമ്പ നിനക്കെവിടെനിന്നു വന്നു? ഉരുൾപൊട്ടലിൽ വീടും കൂടും നഷ്ടപ്പെട്ടവരെ പുനരധിവസിപ്പിക്കാൻ നിനക്കു കഴിഞ്ഞോ? തകർന്നടിഞ്ഞ





മരങ്ങൾ ലേലം ചെയ്യിക്കാൻ കഴിഞ്ഞോ? സേവനശുദ്ധിയുള്ളൊരു തലമുറയുടെ കണ്ണിയാണു നീ. അതു നീ മറന്നു.

നിന്റെ എല്ലാ ശ്രദ്ധയും ടോമിയിലായിരുന്നു. അതു വേണ്ടതാണെങ്കിലും ഒരു വനപാലകന് മറ്റെന്തെല്ലാമുണ്ട് ചുമതലകൾ? ഇതുവരെ നീ എന്തു നേടി?

ഹരിഭാസ്കറിന്റെ ചോദ്യങ്ങളെല്ലാം ദണ്ഡപാണി ക്ഷമയോടെ കേട്ടു. പിന്നെ ക്ഷമയോടെ ചോദിച്ചു:

മി. ഹരിഭാസ്കർ.

നീ തലമുറയയെക്കുറിച്ചു പറഞ്ഞല്ലോ. ഏതു തലമുറ? പറഞ്ഞപ്രകാരമുള്ളൊരു തലമുറ നിനക്കവകാശപ്പെടാനുണ്ടോ?

ബാംഗ്ളൂർ ട്രെയിനിംഗിന്റെ അവസാനം പ്രകൃതിദർശനത്തിനു കുടുംബാംഗങ്ങളെക്കൂടി ഉൾപ്പെടുത്തിയിരുന്നതല്ലേ? എല്ലാവരും പങ്കുകൊള്ളുമെന്നാണല്ലോ ക്യാമ്പ് ഡയറക്ടർ കരുതിയത്. എന്തുകൊണ്ട് മിസിസ്സ് ഹരിഭാസ്കർ ഒഴിഞ്ഞുമാറി? പുറപ്പെട്ടപ്പോൾ ഗെയ്റ്റുവരെ വന്നു യാത്രയാക്കിയതു കണ്ടു. പൊതു മര്യാദ. അല്ലേ!ഡ്രൈവർ മദ്യപിച്ചു മയങ്ങിയതുമൂലം യാത്ര വേണ്ടെന്നു വച്ചു. ക്യാമ്പ് ഹൗസിൽ ചെന്നപ്പോൾ എന്താണു കണ്ടത്? നാട്ടിൽനിന്നു സുഹൃത്തു വന്നിരിക്കുന്നു, ഭാര്യയ്ക്കു മരുന്നുമായി. ഭർത്താവ് തിരക്കിലായതുകൊണ്ട് സുഹൃത്ത് ഭാര്യയ്ക്കു ശരീരമാസകലം മുക്കൂട്ടു തേച്ചുകൊടുക്കുന്നു. കേമമായി. ജയസൂര്യൻ പറഞ്ഞതു ശരിയാണ്. ഒരു തിരിച്ചടി. വിവാഹത്തിനുമുമ്പു പെരിങ്ങമ്മല ഇക്ബാൽ കോളേജിലായിരുന്നപ്പോൾ ഹബീബുള്ളയുടെ ഔട്ട്ഹൗസിൽവച്ചു പില്ക്കാലത്ത് ആ മദാമ്മുവിന്റെ ഭാര്യയായിത്തീർന്ന കോട്ടയത്തുകാരിക്കു നീയും ഇങ്ങനെയൊക്കെ ചെയ്തുകൊടുത്തിരുന്നല്ലോ?



ഹരിഭാസ്കർ നിശ്ശബ്ദനായി.

ദണ്ഡപാണി കാണികളുടെ ഒരു കറുത്ത വിളക്കുകാലിനു പിന്നിലൂടെ തെക്കോട്ടു കയറി. ജോണിനെക്കൂടി വിളിക്കാമായിരുന്നു. ഇനി ടോമിയെ കണ്ടുവരുമ്പോഴാകട്ടെ. ഏറ്റവും വലിയ രഹസ്യം ജോണും അറിയണ്ടാ. തടി മുറിക്കാനുള്ള തടങ്ങൾ പറഞ്ഞുകൊടുക്കുമ്പോൾ ടോമി മാത്രമേ ഉണ്ടാകാവൂ. സങ്കേതം സൗകര്യമുള്ളതാണെന്നറിയേണ്ടത് ഒരാൾ മാത്രം-ദണ്ഡപാണി. കൊല്ലാൻ നിയമമില്ല. എങ്കിലും കൊല്ലണം. എങ്കിലേ ഇവിടം സ്വസ്ഥമാകൂ. നിയമം പിന്നിൽനിന്നു സഹായിക്കട്ടെ.

ദണ്ഡപാണിയിലെ റെയ്ഞ്ചർ ഉണർന്നു. പോക്കറ്റിലെ കൈത്തോക്കിൽ വിരലമർത്താൻ പലതവണ കൈയിട്ടു.

വെടി പൊട്ടണം. ദിശകൾ നടുങ്ങുംവിധം വെടിപൊട്ടണം. ശബ്ദംകേട്ടു പണ്ടാരങ്ങളും കാണികളും ഓടിക്കൂടട്ടെ. ഇതാണ്. വെടിയുണ്ട തുളച്ചു കയറിയിരിക്കുന്ന ഈ തലയില്ലേ. ഇതാണു ടോമിയുടെ തല. ധൈര്യമായി ചൂണ്ടിക്കാണിക്കണം.

ദണ്ഡപാണി ചുറ്റും നോക്കി. ആരെങ്കിലും കാണുന്നുണ്ടോ ഈ റെയ്ഞ്ചറുടെ ഉത്ക്കണ്ഠ!

പടർന്നുകിടക്കുന്ന പാറക്കെട്ടിനു മുകളിൽനിന്നു താഴോട്ടുനോക്കി. ഈ വനാന്തരം ഇത്രയും മനോഹരമായി മുമ്പു തോന്നിയിട്ടില്ല. പ്രപഞ്ചസൗന്ദര്യം മുഴുവനിങ്ങുപോന്ന് ഈ താഴ്വരയിൽ തിങ്ങിഞെരുങ്ങി നില്ക്കയാണോ? തപസ്സുചെയ്തു താപസന്മാർ ശക്തിയുൾക്കൊണ്ടത് ഈ ചേതോഹരദൃശ്യങ്ങൾ കണ്ടുകൊണ്ടാണോ?

റെയ്ഞ്ചർ വേഷമിട്ടതിനുശേഷമൊരു മദ്യസൽക്കാരം നടന്നിരുന്നു. അതിൽവച്ച് ടോമിയെ ദണ്ഡപാണി പ്രശംസിച്ചു.

തപസ്സു ചെയ്യുന്ന അർജ്ജുനനോടു കിരാതൻ പറഞ്ഞത് ദണ്ഡപാണി ഓർമ്മിച്ചു:

ഞങ്ങളെപ്പോലുള്ളവർക്കു മാത്രം പറ്റിയതാണീ സ്ഥലം. ടോമിക്ക് ഇവിടംവിട്ടു ഗ്രാമങ്ങളിലേക്കു പോകരുതോ? ഒരു കുപ്പി വേറെ പൊട്ടിച്ചുകൊണ്ടു ടോമി അതു വെറുതേ തള്ളി.

മാറന്റെ കുടിലിൽവച്ച് ദരിക്കൽ നേരിട്ടു പറഞ്ഞു: എനിക്കു ടോമിയോടു സഹകരിച്ചാൽ കൊള്ളാമെന്നുണ്ട്.

-ആകാമല്ലോ, ധാരാളമാകാമല്ലോ. പണം മുടക്കുക. പണമുണ്ടാക്കുക. അതാണെന്റെ വഴി. അവൻ സമൃദ്ധിയോടെ നിന്നു നിലപാടു വ്യക്തമാക്കി. പിന്നെ ദണ്ഡപാണിക്കു നയം മാറ്റാതിരിക്കാൻ കഴിഞ്ഞില്ല.

-ടോമി പരിഭവിക്കണ്ട.

-ഇല്ല. എന്നാലീ ബിസിനസ്സു നടക്കുമോ?

-എന്റെ സഹായം ഉറപ്പ്.

ടോമിയുടെ മുന്നിൽ തലകുനിക്കുമ്പോലെ ദണ്ഡപാണി നിന്നു. അന്നു ക്വാർട്ടേഴ്സിലേക്കുള്ള വഴിയിൽ അലമേലു വന്നു.

ഭഗവദ്ദൂതിലെ ദ്രൗപദിയെപ്പോലെ അവസാന അപേക്ഷയുമായി...... ഈ മുടിക്കെട്ട് ഇപ്പോഴും അഴിഞ്ഞുകിടക്കയാണ്. വേഗം മുന്നോട്ടു നടന്നു തിരിഞ്ഞുനോക്കി. ദ്രൗപദിയല്ല. അലമേലു.

-ഞാൻ മരം മുറിക്കും. മുറിക്കുന്ന ഓരോ മരത്തിന്റെയും വിഹിതം റെയ്ഞ്ചർ ക്വാർട്ടേഴ്സിലെത്തും. ഇതു സത്യം.

അവന്റെ ശബ്ദം കാതിലുണ്ട്. വെളിയിൽ വീണു ചോർന്നതു വളരെക്കുറച്ചേയുള്ളു.

ടോമി അഹങ്കരിച്ചു നിമിർന്നിരിക്കുന്നു. മുമ്പും പല വനപാലകരെ അവൻ ഭയപ്പെടുത്തിയിട്ടുണ്ട്.

ഒരു ഘട്ടത്തിൽ ഹരിഭാസ്കർ സാല[illegible] ക്രിയ തുടർന്നാലോ എന്നു കരുതിയതാണ്. [illegible]ാലയാദ[illegible]ത്തിൽ സാല്വൻ മായകൊണ്ട[illegible]റ്റൊരു വാസുദേവനെ സൃഷ്ടിച്ചു ശ്രീകൃഷ്ണ[illegible] ഭ്രമിപ്പിച്ചിരുന്നു. വേറൊരു ടോമിയുടെ തല[illegible] വനത്തിൽ ഇവന്റെ വഴിയിൽ കെട്ടിത്തൂക്ക[illegible] അതാണ് യഥാർത്ഥ ടോമിയെന്നു പ്രചരി[illegible]ക്കുക. ഇവിടെ ചുറ്റിക്കറങ്ങുന്നത് ഒരു മായാ[illegible]ടോമി. ഈ ടോമിയെ ഇരുത്താൻ മറ്റൊരു മായാ[illegible]ത്തിനൊരുങ്ങാം. അതു തിട്ടമിട്ടതാണ് ഈ [illegible]

ദണ്ഡപാണി ഒരു കരി[illegible]ൽപ്പിടിച്ചു താഴോട്ടിറങ്ങി.

ഇവിടെ ഒരു കാളിക്കാ[illegible]ണ്ടായിരുന്നു. അവൻ അതു നശിപ്പിച്ചു. പണ്ടാ[illegible]ങ്ങൾ തൊഴാൻ വരരുത്. അതായിരുന്നു അവ[illegible] ലക്ഷ്യം.

തിരികൊളുത്തി കരിപ[illegible] കല്ലിനുമുന്നിൽ വെട്ടുകത്തി ഓങ്ങിനില്ക്കു[illegible] അലമേലുവിനെ പെട്ടെന്നു കണ്ടു. ദണ്ഡപ[illegible] അദ്ഭുതപ്പെട്ടു. അലമേലുവിന്റെ ശബ്ദത്തി[illegible] പതിവില്ലാത്ത ദൃഢത അനുഭവപ്പെട്ടു.

-എനിക്കവനെ കൊല്ലണം. അവനേം നിങ്ങളേം

കൊല്ലും.

അലമേലു മുന്നോട്ടടുത്ത് ഒരുകാൽ കവച്ചുവച്ചു. ദണ്ഡപാണി പിന്നിലോട്ടു മാറി.

അവൾ കൈയിലിരുന്ന വെട്ടുകത്തി ഉയർത്തി.

-വെട്ടും. വെട്ടും

അവൾ അലറി.

ദണ്ഡപാണി വെറുതേ നോക്കിനിന്നു. ഒരു സംഭ്രമവും തോന്നിയില്ലെന്നതാണു സത്യം. പക്ഷേ, അനുകമ്പ തോന്നി. കേവലമായ അനുകമ്പ. അതു സിരകളാകെ വ്യാപിക്കാൻ അയാൾ സമ്മതിച്ചില്ല.

താഴെ കൂർത്ത കരിങ്കല്ലുകളിളകിയ മടകളിലേക്കവൾ വീണുപോയാൽ!

ദണ്ഡപാണിയുടെ മനസ്സു കുഴഞ്ഞു. അവളെ പിടിച്ചുമാറ്റാൻ മൂന്നുനാലു ചുവടു മുന്നോട്ടു വച്ചു. ചുറ്റും മരങ്ങളില്ലാത്തതാണ് ഈ സ്ഥലം. കാണികൾക്കും മലപ്പണ്ടാരങ്ങൾക്കും ശ്രദ്ധിക്കാനെളുപ്പമാണ്. ഭ്രാന്തിപ്പെണ്ണിനെ ഇത്രദൂരം കൊണ്ടുവന്നു മർദ്ദിക്കയാണെന്നായിരിക്കും അവർ പ്രചരിപ്പിക്കുന്നത്. എങ്കിലും ദണ്ഡപാണി വിട്ടില്ല. അവളെ ശക്തിയായി പിടിച്ചു നിറുത്തി.

-നിനക്കെന്തു വേണം? കുടിലിലേക്കു പോകുന്നുണ്ടോ?

അവൾ പിടി വിടുവിക്കാൻ ശ്രമിച്ചു.

ദണ്ഡപാണി ദേഷ്യപ്പെട്ടു.

-നീ വീട്ടിലേക്കു പോ.

അവൾ പിടിവിടുവിക്കാൻ ശ്രമിക്കുന്നതിനിടയിൽ കാൽതെറ്റി വീണു. വെട്ടുകത്തി ദൂരെ തെറിച്ചുപോയി. അവളുടെ കറുത്തു മിനുത്ത വയറിന്റെ കല ദണ്ഡപാണി ഒരു മിന്നായംപോലെ കണ്ടു. ഒരു ജൈവബിന്ദുവിനെ ഉള്ളിൽപ്പേറുന്ന പുഷ്യരാഗപേടകം! മനോഹരമായിരിക്കുന്നു.

ഈ വനഭൂമിയിലെ ഏകാന്തതീരങ്ങളിൽ സുന്ദരിമാരെക്കണ്ട് പണ്ടും മഹർഷിമാർ മനസ്സിളകി. തപസ്സിളകി ശൈഥില്യപീഡ അനുഭവിച്ചിട്ടുണ്ട്. പിന്നെയാണോ. കേവല ഭൗതികനായ ഈ ദണ്ഡപാണിക്ക് നില്ക്കപ്പൊറുതി കിട്ടുക! പ്രയാസംതന്നെ. ഹരിഭാസ്കർ കണ്ണും കാതും കൂർപ്പിച്ചുനിന്നു. അയാൾ അവളെ എഴുന്നേല്പിച്ച് അടുത്തേക്കണച്ചു നിറുത്തി. മുറുകിഞെരുങ്ങുന്ന മാറിന്റെ പരുക്കൻ സ്പർശത്തിൽ അയാളുടെ സിരകൾ വിടർന്നു. മനസ്സ് രാഗമധുരമായി.

അവളുടെ ചൂടുള്ള നിശ്വാസത്തിനു പൊരിപ്പുവപത്രിയുടെ മണമായിരുന്നു. വയറിന്റെ കൂമ്പാളമെഴുക്കിലെ തണുപ്പിൽ വിരലുകൾക്കുള്ളിലെ ജീവചലനം അനുഭവപ്പെട്ടു. പെട്ടെന്ന് അയാളുടെ കൈ അയഞ്ഞു. അയാൾ വിട്ടുമാറി.

-ഏമാനും എന്നെ കെട്ടിപ്പിടിക്ക്ണ്?

ഉത്തരംമുട്ടി ദണ്ഡപാണിക്ക്. തഞ്ചത്തിൽ സാവധാനം പറഞ്ഞു:

-അലമേലു വീട്ടിൽ പോ.

അവൾ അതേ നിലയിൽനിന്നു മുഖംതിരിച്ചു ചോദിച്ചു:

-അവനെ കൊല്ലാമോ?

-ആരെ?

അവനെ. ആ മലമ്പന്നിയെ.

-അവനെയല്ലേ? എനിക്കു വിട്ടേക്ക്. ഞാനെന്തിനാ ഈ ഉടുപ്പുമിട്ടു നടക്കുന്നത്?

-ഏമാൻ കള്ളം പറയ്വാ.

-അല്ല അലമേലൂ. ഞാനവനെ കൊല്ലും.

-എങ്കിപ്പോവാം. അല്ലേല് അവനെന്നെ കൊല്ലും. നാങ്കളെ എല്ലാം തീകത്തിച്ചു കൊല്ലും. അവ്ടെ മണ്ണെണ്ണ ഒളിച്ചു വെച്ചിട്ടൊണ്ടാരുന്നു. അതു ഞാനെടുത്ത് ആറ്റിലൊഴിച്ചു.

ദണ്ഡപാണി നിശ്ശബ്ദനായി അലമേലുവിനെ നോക്കിനിന്നു. സുരക്ഷിതത്വം നഷ്ടപ്പെട്ട വിഹ്വലതയാണിപ്പോൾ അവളുടെ പ്രശ്നം.

പണ്ടാരങ്ങളെയും വനത്തെയും രക്ഷിക്കുകയാണു ദൗത്യം. വനത്തിൽക്കേട്ട ശബ്ദത്തിന്റെ അർത്ഥം അപ്പോൾ ദണ്ഡപാണിക്കു മനസ്സിലായി. ഗോത്രവർഗ്ഗത്തെ വനംകൊള്ളക്കാർ നശിപ്പിക്കുമെന്ന ഭീതിയിലാണിപ്പോൾ വനം.

ദണ്ഡപാണി അവളെ അനുനയത്തിൽ പറഞ്ഞുവിട്ടു. അവൾ തലയിൽ കൈവച്ച് എന്തോ മുറുമുറുത്തുകൊണ്ടുപോയി.

ടോമി മാറന്റെ വീട്ടിലുണ്ടായിരുന്നു. ദണ്ഡപാണിയെ കണ്ടപ്പോൾ വേഗം അടുത്തുവന്നു.

-പോകാം.

ദണ്ഡപാണി അവന്റെ തോളിൽത്തട്ടി നടന്നു.

അവനും പുറപ്പെട്ടു.

-പോകാം.

വീണ്ടും ടോമി മാറനോടെന്തോ സംസാരിച്ചു. വ്യക്തമായിരുന്നില്ല.

-റൈറ്റ്.

ടോമി തയ്യാറായി.

-ടേപ്പെടുത്തോ? ഒരു ചെറിയ ആണിയും നൂലും വേണം.

ദണ്ഡപാണിയുടെ നിർദ്ദേശം കേട്ട് ടോമി ഒരിക്കലൂടെ അകത്തുപോയി മടങ്ങിവന്നു. ഇതിനിടയിലൊരു കൃത്രിമ ഭവ്യതയോടെ മാറൻ അടുത്തുവന്നു ചോദിച്ചു:

-മാറനുംകൂടെ വരട്ടോ സാർ?

-വേണ്ടാ.

അവൻ തിരിച്ചുപോയി.

ടോമി വന്നപ്പോൾ ദണ്ഡപാണി പറഞ്ഞു:

-ഇനി നമ്മൾ ഇവിടെയങ്ങുംവച്ചു സംസാരിക്കില്ല.

-റൈറ്റ്.

ടോമി സമ്മതിച്ചു.

സിൽവിക്കൾച്ചർ പണകളിലെ തേക്കുതൈകൾക്കിടയിലൂടെ വടക്കോട്ടിറങ്ങിയാൽ ചിറ്റാർ പാലം. അവിടെത്തീരുന്നു അച്ചൻകോവിൽ ഡിവിഷൻ. ഇപ്പുറത്തെ റോഡും പാലവും പകൽവെളിച്ചത്തിൽ കടന്ന് അറമ്പമലത്താഴ്‌വാരത്തിലേക്കു കടക്കണം. ടോമി ഒന്നു പതറി.

-താൻ വാടോ. എന്റെകൂടല്ലേ വരുന്നത്?

ദണ്ഡപാണി ധൈര്യം കൊടുത്തു. ഇനി സംസാരിക്കാം. എന്തു വേണമെങ്കിലും പറഞ്ഞോളൂ.

-എന്നാലും.

ടോമിയുടെയുള്ളിൽ അപ്പോഴും പേടിയുണ്ടായിരുന്നു.

-താനാ പെണ്ണിനെ പെഴപ്പിച്ചതാണെനിക്കു പിടികിട്ടാത്തത്! എന്തിനാണീ രണ്ടു ക്രൂരത ഒരേസമയത്ത്?

-രണ്ടും ഒന്നുതന്നെ സാർ. ക്രൂരമാണെന്നാരു പറഞ്ഞു? ഏതെങ്കിലും പുസ്തകത്തിലുണ്ടോ?

-ഇല്ല.

-അതു പോകട്ടെ. എനിക്കൊള്ള ശതമാനം

(ശേഷം 52-ാം പേജിൽ)

## ഇതെന്റെ നിർബന്ധമാണ്
## നിത്യചൈതന്യയതി

എന്റെ സഹൃദയ ശിരോമണികളായ വായനക്കാർ ശ്രദ്ധിക്കണം. കഴിഞ്ഞ ഇരുപത്തിയഞ്ചു വർഷമായി നിങ്ങൾ നിർലോഭം എന്റെ പുസ്തകങ്ങൾ വാങ്ങി വീട്ടിലെ പാനന്ത്രറിയിലും ഗ്രന്ഥശാലയിലും സൂക്ഷിക്കുന്നുണ്ടെന്ന് എനിക്കറിയാം. ഞാൻ ഏറ്റവും അടുത്ത് എഴുതി. കോഴിക്കോട് ബോധി ബുക്സിൽ നിന്നും അച്ചടിപ്പിച്ച 'ഇറങ്ങിപ്പോക്ക്' എന്ന പുസ്തകം കൂടി അതിൽ ഉൾപ്പെടുത്തണം. ഇതെന്റെ നിർബന്ധമാണ്.

എന്റെ പെറ്റമ്മയെക്കാൾ ആരാദ്ധ്യയായി ഈ ലോകത്ത് ഒരാളും എനിക്കില്ല. എന്റെ സകലചിന്തകളേയും വികാരങ്ങളേയും വിശ്വാസങ്ങളേയും അറിവിന്റെ തീച്ചൂളയിൽ വെച്ച് പുടപാകം ചെയ്ത നടരാജഗുരുവിനെക്കാൾ സമ്മതനായി ഒരു വ്യക്തിയും എനിക്കില്ല.

ജനിക്കുന്നതിനു മുമ്പുതന്നെ ഞാനൊരു സന്ന്യാസിയാകുവാൻ പ്രാർത്ഥിച്ച് ആ രീതിയിൽത്തന്നെ എന്നെ വളർത്തി സന്ന്യാസിക്കുവാൻ അനുഗ്രഹം തന്നത് എന്റെ അമ്മയാണ്. എന്റെ വിദ്യാഭ്യാസം കഴിഞ്ഞാൽ തന്റെ ശിഷ്യനായിരിക്കണമെന്നു നിർബന്ധിച്ച് അദ്ദേഹത്തിന്റെ സഹജമായ നിക്കുപോക്കില്ലാത്ത രീതികൾ പലപ്പോഴും എനിക്കുവേണ്ടി [illegible]യോടെ മാറ്റിവെച്ച് ഇരുപത്തിനാലുവർഷം എന്നെ സഹിച്ച നടരാജഗുരുവിന് എന്റെ ജീവിതംതന്നെ ഞാൻ അർപ്പിച്ചിട്ടുണ്ട്.

എന്നാൽ ഒരു ജീവിത സാഹചര്യത്തിൽ ഗുരുവിനെ ഒരു ദിവസം കൂടി ഉൾക്കൊള്ളാൻ കഴിയാതെ ഗുരുകുലത്തിൽ നിന്ന് എനിക്ക് ഇറങ്ങിപ്പോകേണ്ടിവന്നു. ആരുടെ ജീവിതത്തിലും ഇങ്ങനെ ഒരവസ്ഥയുണ്ടാകും. എന്നാൽ ഗുരുകാരുണ്യം തന്നെ എന്നെ എങ്ങനെ രക്ഷിച്ചു തിരിച്ചുകൊണ്ടുവന്നുവെന്ന് തികച്ചും സത്യസന്ധമായി എഴുതിയിരിക്കുന്ന ഈ ആത്മകഥാവിവരണമായ 'ഇറങ്ങിപ്പോക്ക്' വായിച്ചാൽ പല വായനക്കാർക്കും അവരുടെ ജീവിതത്തെ താറുമാറാക്കാതെ കേവലം വൈകാരികമായ ഭക്തിക്കുപകരം നിത്യസത്യത്തെ പുണരുന്ന ആത്മാനുസന്ധാനത്തെ പറഞ്ഞുകൊടുക്കുന്ന ഗുരുവിനോടുതോന്നുന്ന അകൈതവമായ അനുസരണം എപ്രകാരം ജീവിതാനുസരണമായി മാറും എന്നറിയും. അതുകൊണ്ട് ഈ പുസ്തകം തീർച്ചയായും വായിക്കണം.





ഡോ. ആർ. പ്രസന്നൻ




രണ്ടാം ഭാഗം

### പതിനഞ്ച്

ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ നേതൃതലത്തിൽ കിടമത്സരങ്ങളും തജ്ജന്യമായ ചേരിതിരിവും ഉണ്ടാവുമ്പോഴൊക്കെയും അകത്തുള്ളവരെക്കാൾ കൂടുതൽ താത്പര്യം പ്രകടിപ്പിക്കുന്നത് ഇതര കക്ഷികളാണ്. ആദർശാധിഷ്ഠിതമെന്നോ വ്യക്തിനിഷ്ഠമെന്നോ വ്യത്യസ്തരീതിയിൽ വ്യവഹരിക്കപ്പെടാവുന്ന അത്തരം ആന്തരിക സംഘട്ടനങ്ങൾ. മറ്റു കക്ഷികൾ പ്രതീക്ഷയോടും പ്രത്യാശയോടും നോക്കിക്കാണുക മാത്രമല്ല, പരോ[illegible] ചിലപ്പോൾ പ്രത്യക്ഷമായും പക്ഷം പിടിച്ചു പ്രോത്സാഹിപ്പിക്കുകയും ചെയ്യാറുണ്ട്. പുറമേനിന്ന് ഇരുപക്ഷക്കാരെയും നിശിതമായി വിമർശിക്കുകയും ആക്ഷേപഹാസ്യം കോരിച്ചൊരിയുകയും ചെയ്യുന്നവർക്കുതന്നെയും, ക്രമാനുഗതമായി മൂർച്ഛിച്ചുവരുന്ന മത്സരം അതിന്റെ സ്വാഭാവികമായ പരിണാമത്തിലേക്ക് കഴിവതും വേഗം എത്തിച്ചേരണമെന്ന് അതീവ താത്പര്യം ഉണ്ടായിരിക്കും.

അസ്വാഭാവികമോ അപ്രവചനീയമോ ആയി ഇതിൽ ഒന്നുമില്ല. തെക്കും പടിഞ്ഞാറും വടക്കും കിഴക്കുമുള്ള പ്രദേശങ്ങളിലെല്ലാം ആഴത്തിൽ വേരൂന്നിയിട്ടുള്ളതും, മഹാരാജ്യമാകെ പടർന്നുപന്തലിച്ചു നിൽക്കുന്നതുമായ വടവൃക്ഷമാണല്ലോ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സ്. അതിന് വാട്ടം തട്ടുകയും ഇല കൊഴിയുകയും ചെയ്തെങ്കിൽ മാത്രമേ മറ്റു കക്ഷികൾക്ക് ഇവിടെ വളരാനും തഴയ്ക്കാനും കഴിയുകയുള്ളൂ.

കാലാകാലങ്ങളിൽ പല കാരണങ്ങളാലും കോൺഗ്രസ്സിൽനിന്നും വിട്ടുപോയവരാണ് മറ്റുപല കക്ഷികളുടെയും ആദ്യകാല നേതാക്കന്മാർ. അവരിൽ ചിലരെങ്കിലും അല്പകാലത്തെ അന്യഗൃഹവാസംകൊണ്ടു മനംമടുത്ത് പരകക്ഷിബന്ധം വെടിഞ്ഞ് മാതൃഗേഹത്തിലേക്ക് തിരിച്ചെത്തിയിട്ടുണ്ട്. ഉള്ളിൽക്കടന്നും കൂടെച്ചേർന്നും കോൺഗ്രസ്സിനെ മാറ്റിയെടുക്കാനുള്ള വിഫല ശ്രമങ്ങൾ നടത്തി ഭഗ്നാശരായി മടങ്ങിയ കക്ഷികളുമുണ്ട്.

അടിയന്തരാവസ്ഥയുടെ അന്ത്യഘട്ടത്തിൽ നടന്ന തിരഞ്ഞെടുപ്പിനെത്തുടർന്ന് അധികാരം നഷ്ടപ്പെട്ടതോടെ കോൺഗ്രസ്സിലുണ്ടായ അന്തഃഛിദ്രം എവിടെയും സംസാരവിഷയമായിത്തീർന്നു. മൂന്നു പതിറ്റാണ്ടുകാലം അധികാരത്തിന്റെ ശക്തിയും പ്രൗഢിയും ആനുകൂല്യങ്ങളും അനുഭവിച്ചുപോന്ന രാജ്യത്തെ പ്രമുഖ കക്ഷിയിൽപ്പെട്ടവർക്ക് പൊടുന്നനവെ അധികാരം നഷ്ടപ്പെട്ടപ്പോൾ സമചിത്തതയോടെ ആ അവസ്ഥാവിശേഷത്തെ നേരിടാൻ അവരിൽ പലർക്കും കഴിയാതെപോയി.

പിഴവു പറ്റുമ്പോൾ ആരുടെയെങ്കിലും മേൽ പഴിചാരാനുള്ള പ്രവണത മനുഷ്യസഹജമാണല്ലോ. ശ്രീമതി ഗാന്ധിയാണെങ്കിൽ [illegible] ഭരണകൂടത്തിന്റെയും പരമാധി[illegible] വരോധിതയായിരുന്നു. അതിനാൽ [illegible] പരാജയത്തിന്റെ സമ്പൂർണ്ണ ഉത്തരവാദിത്വം [illegible]രുടെ തലയിലേറ്റുവാനാണ് മറ്റു മുതിർന്ന നേതാക്കൾ ഒരുങ്ങിയത്. അന്നുവരെ [illegible] ഉള്ളിലൊതുക്കിയിരുന്ന അമർഷം [illegible] ത്തേക്കൊഴുകി. "ഇന്ദിരയാണ് ഇന്ത്യ" [illegible] ലേനാൾ വരെ ചുറ്റും കൂടിയിരുന്ന് [illegible] ടിയിരുന്നവർ കാണാമറയത്ത് പോയി. [illegible] ശ്രീമതി ഗാന്ധി കൈപിടിച്ചുയർത്തി ഉന്നതസ്ഥാനത്ത് പ്രതിഷ്ഠിച്ചവർ. ഊട്ടിവളർത്തിയ കൈ [illegible] റിഞ്ഞശേഷം കാലുവാരാനാണു [illegible].

രാഷ്ട്രീയത്തിൽ സ്ഥിരമായ ശത്രുക്കളും മിത്രങ്ങളുമില്ല, എന്നതുപോലെ ആരോടും സ്ഥിരമായി കൂറും വിശ്വാസവും പുലർത്തേണ്ടതില്ല എന്നതും 'രാഷ്ട്രീയ'ത്തിലേക്ക് ഇറങ്ങുന്നവർ പഠിച്ചിരിക്കേണ്ട ബാലപാഠമാണെന്നു തോന്നുന്നു.

സ്വന്തം നിലനില്പും രാഷ്ട്രീയ ഭാവിയും സുരക്ഷിതമാക്കുവാനായി തള്ളിപ്പറയലും തകിടം മറിച്ചിലും തിരുതകൃതിയായി അകത്തു നടക്കുമ്പോൾ മറ്റുള്ളവർ കൗതുകം നിറഞ്ഞ കൺമിഴികളോടെ വെറും കാഴ്ചക്കാരായി നോക്കിനില്ക്കുകയായിരുന്നില്ല. കോൺഗ്രസ്സിനുള്ളിലെ ചേരിപ്പോരിന് എരിവും പുളിയും പകരുവാനായി അവർ കഴിവതും ശ്രമിച്ചു.

അതിന് കാരണമുണ്ടായിരുന്നു. തിരഞ്ഞെടുപ്പിൽ കോൺഗ്രസ്സിനു ലഭിച്ച സ്ഥാനങ്ങൾ ഒന്നൂറ്റി അമ്പത്തിനാലായി ചുരുങ്ങിയെങ്കിലും, കോൺഗ്രസ്സിന്റെ ജനകീയ അടിത്തറയ്ക്കും കാര്യമായ ഇളക്കം തട്ടിയിരുന്നില്ല എന്ന് മറ്റു കക്ഷികൾക്ക് ബോധ്യമുണ്ടായിരുന്നു. കോൺഗ്രസ്സിനെതിരേ, ചില ഇടതുപക്ഷ കക്ഷികളൊഴികെ [illegible] കക്ഷികളെല്ലാം ഒത്തുചേർന്ന് ഒറ്റ കക്ഷിയായി നിന്ന് മത്സരിച്ചിട്ടും ദക്ഷിണേന്ത്യൻ സംസ്ഥാനങ്ങളിൽ ഭൂരിപക്ഷം സ്ഥാനങ്ങളും കോൺഗ്രസ്സിന് നേടുവാൻ കഴിഞ്ഞു. ഹിന്ദി മേഖലയിൽത്തന്നെയും. കോൺഗ്രസ്സിനു ലഭിച്ച വോട്ടുകളിൽ [illegible]മായ കുറവ് വന്നിട്ടില്ലായിരുന്നു. കോൺഗ്രസ്സിനെ തളർത്തുവാനും തകർക്കുവാനും കോൺഗ്രസ്സുകാർക്കു മാത്രമേ കഴിയൂ എന്ന കാര്യം മറ്റുള്ളവർക്ക്

[illegible]ിലെ [illegible] അറിയേണ്ട [illegible]

[illegible] നാത്മകങ്ങൾക്ക് [illegible] ഗാന്ധിയെ [illegible] നായി കേന്ദ്രത്തിൽ [illegible] കൂറിലോ സ്വീകരിച്ച [illegible] നടപടികൾ. അവരോടുള്ള പക പോക്കുവാനും [illegible] ഉന്മൂലനം ചെയ്യുവാനുള്ള കുത്സിതവും [illegible] മാർഗ്ഗങ്ങളിലേക്കു തി[illegible] ഉത്തരവാദിത്വമുള്ള കോൺഗ്രസ്സ്[illegible] പ്രതിരോധ നടപടികൾ [illegible] പോലും ഉണ്ടായില്ല. [illegible] 'പബ്ളിസിറ്റി' [illegible] 'ഷാ കമ്മീഷൻ' 'മഹത്തായ [illegible] തുടർന്നപ്പോഴും ആ[illegible] കഴിഞ്ഞകാല [illegible] എത്തിയില്ല. മൗനാവലംബികളായി അവരെല്ലാം നോക്കിനിന്നു [illegible]. കേരളത്തിൽ കോൺഗ്രസ്സിനുള്ളിലെ ചേരിപ്പോര് അടിയന്തരാവസ്ഥയ്ക്കു മുമ്പുതന്നെ അതിരൂക്ഷമായിരുന്നുവെന്ന് [illegible] സൂചിപ്പിച്ചിരുന്നുവല്ലോ. കേന്ദ്ര-നേതൃത്വത്തിന്റെ [illegible] ആളുകളുടെ [illegible] ചേരിതിരിവ് [illegible] സംഘട്ടനത്തിലേക്കും പിളർപ്പിലേക്കും [illegible]. അടിയന്തരാവസ്ഥ[illegible] ലഭിച്ച ഒരനുഗ്രഹമായിരുന്നു [illegible]. [illegible] ഉപയോഗപ്പെടുത്തിയപ്പോൾ [illegible] നിശബ്ദരാ[illegible] കഴിയുമായിരുന്നു [illegible] ഉള്ളിലൊതുക്കി [illegible] പ്രതി[illegible] പ്രചാരണ[illegible] മാറിയപ്പോഴാണ്. കരുണാകരൻ മന്ത്രിസഭയുടെ ആകസ്മികമായ പതനവും ആന്റണി മന്ത്രിസഭയുടെ ആവിർഭാവവും കേന്ദ്രനേതൃത്വത്തിന്റെ [illegible] എല്ലാം [illegible].

"നിയതിതൻ ത്രാസ് പൊങ്ങുന്നതും താനെ താഴുന്നതും എത്ര പെട്ടെന്നാണ്?"

സ്ഥാനാരോഹണത്തിനുശേഷം കഷ്ടിച്ച് മുപ്പതു ദിവസം തികയുന്നതിനു മുമ്പായി അധികാരം വിട്ടൊഴിയേണ്ടിവരുന്ന ഒരു മുഖ്യമന്ത്രി ഏവരുടേയും സഹതാപം അർഹിക്കുന്നയാളാണ്. പ്രതിപക്ഷ കക്ഷികളുടെ കാര്യം പോകട്ടെ. ശ്രീ.കരുണാകരന്റെ നേതൃത്വം സ്വീകരിക്കുകയും അദ്ദേഹത്തോട് (സർവ്വാത്മനാ അല്ലെങ്കിലും!) സഹകരിക്കുകയും ചെയ്തിരുന്ന ഭരണമുന്നണിയിലെയും സ്വന്തം കക്ഷിയിലെയും ഒരു പ്രബല വിഭാഗം സഹതാപ പ്രകടനത്തിന് സന്മനസ്സ് കാട്ടിയില്ലെന്നുമാത്രമല്ല. സംഹാരസന്നദ്ധരായി മുന്നോട്ടുവരികയും ചെയ്തു.

തങ്ങളുടെ മുഖ്യ ശത്രുവായ കോൺഗ്രസ്സിന്റെ പ്രമുഖ നേതാവിനെതിരായി പ്രതിപക്ഷം പ്രചണ്ഡമായ പ്രചാരണക്കൊടുങ്കാറ്റ് അഴിച്ചുവിട്ടതിൽ അതിശയിക്കാനില്ല. പക്ഷെ. ആ അവസരം ഉപയോഗിച്ച്. മിത്രഭാവേന കഴിഞ്ഞിരുന്ന സ്വപക്ഷക്കാർ. തങ്ങളുടെ കഴിഞ്ഞകാല നേതാവിനെ രാഷ്ട്രീയമായി വകവരുത്തുവാൻ പ്രത്യക്ഷവും പരോക്ഷവുമായി നടത്തിയ ശ്രമങ്ങൾ. രാഷ്ട്രീയത്തിൽ കൗടില്യ ശാസ്ത്രത്തിന്റെ പ്രസക്തിയെയും വിപുലമായ പ്രയോഗസാദ്ധ്യതകളെയും കുറിച്ച് അറിവില്ലാതിരുന്ന ശുദ്ധാത്മാക്കളെ അമ്പരപ്പിക്കുക തന്നെ ചെയ്തു.

ശ്രീ. കരുണാകരനെതിരായി നടത്തിയ ആക്രമണം. ആസൂത്രിതമെന്നപോലെ ആസുരവുമായിരുന്നു. പ്രതിപക്ഷത്തിന്റെയും കോൺഗ്രസ്സിലെ കരുണാകരവിരോധികളുടെയും ഉദ്ദേശ്യം വ്യത്യസ്തമായിരുന്നെങ്കിലും. ശ്രീ.കരുണാകരനെ സംബന്ധിച്ചിടത്തോളം ദ്വിമുഖമായ ആക്രമണം നേരിടുക അതിവ ദുഷ്കരവും ദുസ്സഹവുമായിത്തീർന്നു. അഭിശപ്തമായ ആ നാളുകളിൽ ശ്രീ.കരുണാകരൻ വേട്ടയാടപ്പെട്ടതുപോലെ. കേരളത്തിന്റെ സമീപകാല രാഷ്ട്രീയ ചരിത്രത്തിൽ മറ്റൊരു രാഷ്ട്രീയ നേതാവിനും ഒരു ദുരനുഭവം ഉണ്ടായിട്ടില്ലെന്നുതോന്നുന്നു.

രാജൻ കേസിലെ ഹൈക്കോടതി വിധിക്കെതിരേ സുപ്രീം കോടതിയിൽ സമർപ്പിച്ചിരുന്ന അപ്പീൽ ഹർജി തള്ളപ്പെട്ടതോടെ ശ്രീ.കരുണാകരനെതിരായ ആക്രമണം കുറെക്കൂടി രൂക്ഷമായി. രാജ്യത്തെ അത്യുന്നത നീതിപീഠത്തിൽനിന്നുള്ള വിധി തനിക്കനുകൂലമായിരിക്കുമെന്ന് ശ്രീ.കരുണാകരൻ പ്രതീക്ഷിച്ചിരുന്നു എന്നുതോന്നുന്നു. വിപരീത വിധി വന്നപ്പോൾ അദ്ദേഹം തീർത്തും തളർന്നുപോയി.

സുപ്രീം കോടതിയുടെ വിധിന്യായത്തിന്റെ* വിശദവിവരങ്ങൾ കേരളത്തിലും പുറത്തുമുള്ള പത്രങ്ങളെല്ലാം പ്രാധാന്യം നൽകി പ്രസിദ്ധീകരിച്ചിരുന്നു. അത്രയുംകൊണ്ട് മതിയായില്ലെന്നു തോന്നിയിട്ടാവാം. വാർത്തയ്ക്ക് നിറവും വായനക്കാർക്ക് ഹരവും പകരാനായി. ഒരു പ്രമുഖ പത്രം കോടതിവിധി അറിഞ്ഞപ്പോൾ ശ്രീ.കരുണാകരനുണ്ടായ ഭാവപ്പകർച്ചയും ദേഹാസ്വാസ്ഥ്യവും ഔദ്യോഗിക വസതിയുടെ അകത്തളത്തിൽനിന്നുകേട്ട അമർത്തിപ്പിടിച്ച തേങ്ങലുകളും. പൈങ്കിളി വാരികയുടെ ചുവടുപിടിച്ച് ഒന്നാംപുറത്ത് വേലികെട്ടിയ വാർത്തയായി ചേർത്തിരുന്നു.

ചിരിക്കുമ്പോൾ കൂടെ ചിരിക്കാൻ പലരും കാണുമെന്നും കരയുമ്പോൾ കൂടെ കരയാൻ ആരും കാണില്ലെന്നും പഴമക്കാർ പറയാറുണ്ട്. പക്ഷെ. കരയുന്നതു നോക്കിനിന്ന് ചിരിക്കാതിരിക്കാനുള്ള കാരുണ്യമെങ്കിലും കാട്ടിക്കൂടേ?

അധികാരത്തിന്റെ ആഹ്ളാദം നിറഞ്ഞ നല്ല നാളുകളിൽ പ്രശംസാവചനങ്ങളും സ്തുതിഗീതങ്ങളുംകൊണ്ട് അവർ വീർപ്പുമുട്ടിച്ചവരാണ്. പൊല്ലാക്കാലം വന്നപ്പോൾ പരിഹാസം ചൊരിയേണ്ടതും പത്രധർമ്മത്തിന്റെ മർമ്മമായിരിക്കാം.

രാവിലെ പത്രമെടുത്തു നോക്കിയപ്പോൾ ആദ്യം കണ്ണിൽപ്പെട്ടത് ആ വാർത്തയായിരുന്നു. വായിച്ചപ്പോൾ അത് വളരെ ക്രൂരമായിപ്പോയി എന്നെനിക്കുതോന്നി.

ശ്രീ. കരുണാകരനുമായി അക്കാലത്ത് അടുപ്പമുള്ള ഉന്നതോദ്യോഗസ്ഥന്മാരിൽ [illegible] ളായിരുന്നില്ല







ഞാൻ. നിയമസഭാ സെക്രട്ടേറിയറ്റിൽ ഞാൻ നിയമിതനായ കാലത്ത് അദ്ദേഹം പ്രധാന പ്രതിപക്ഷ കക്ഷിയുടെ നേതാവും പബ്ളിക് അക്കൗണ്ട്സ് കമ്മിറ്റിയുടെ ചെയർമാനും ആയിരുന്നു. കമ്മിറ്റിയുടെ ചുമതല വഹിച്ചിരുന്ന എനിക്ക് അദ്ദേഹവുമായി അടുത്തു പെരുമാറുവാൻ ഏറെ അവസരം ലഭിച്ചിരുന്നു. എങ്കിലും. ഭരണപക്ഷത്തെയും പ്രതിപക്ഷത്തെയും മറ്റു ചില അംഗങ്ങളോടെന്നപോലെ ഔദ്യോഗിക ബന്ധത്തിനപ്പുറം. വ്യക്തിപരമായ സൗഹൃദം വളർത്തണമെന്ന് എനിക്കു തോന്നിയില്ല. നിയമനകാലത്ത് എന്റെ 'മാർക്സിസ്റ്റ് ബന്ധത്തെ'ക്കുറിച്ചുള്ള ചില പത്രവാർത്തകളെ അടിസ്ഥാനമാക്കിയായിരിക്കണം. എന്നെ ഒരു മാർക്സിസ്റ്റ് അനുഭാവിയായിട്ടാണ് അദ്ദേഹവും കരുതിയതെന്നു തോന്നുന്നു. ഏതായാലും. കോൺഗ്രസ്സിന്റെ ഒരു സമുന്നത നേതാവെന്ന നിലയിൽ അദ്ദേഹത്തെ അല്പം അകലെനിന്ന് അറിയുവാനല്ലാതെ അദ്ദേഹവുമായി അടുക്കുവാൻ ഞാൻ ഒരുമ്പെട്ടില്ല.

അദ്ദേഹം അച്യുതമേനോൻ മന്ത്രിസഭയിൽ ആഭ്യന്തര വകുപ്പിന്റെ ചുമതല വഹിച്ചിരുന്ന കാലത്ത്. അദ്ദേഹത്തെ ഔദ്യോഗികാവശ്യങ്ങൾക്കായി ഞാൻ പലപ്പോഴും സന്ദർശിച്ചിരുന്നു. ഔദ്യോഗികം കടന്ന് മറ്റു കാര്യങ്ങളും ഞങ്ങളുടെ സംഭാഷണത്തിനു വിഷയമായിട്ടുണ്ടെങ്കിലും. ഔപചാരികതയുടെ അദൃശ്യമായ മറ ഞങ്ങൾക്കിടയിൽ എപ്പോഴും ഉണ്ടായിരുന്നു.

ആ മറ മാറുകയും. പലവിധ വിശേഷണങ്ങൾക്കും വ്യാഖ്യാനങ്ങൾക്കും വിധേയമായിട്ടുള്ള ശ്രീ. കരുണാകരന്റെ വ്യക്തിത്വത്തിലേക്ക് ഒരു ഉൾക്കാഴ്ച നേടുവാനും കഴിഞ്ഞ ഒരു സന്ദർഭം അക്കാലത്ത് ഉണ്ടായി.

ശ്രീ. അച്യുതമേനോന്റെ അഭാവത്തിൽ. മുഖ്യമന്ത്രിയുടെയും സഭാദ്ധ്യക്ഷന്റെയും ചുമതല ശ്രീ. കരുണാകരൻ വഹിച്ചിരുന്ന കാലം. അദ്ദേഹം അന്ന് പാർത്തിരുന്ന മനോമോഹൻ ബംഗ്ളാവിലെ ആഫീസ് മുറിയിലിരുന്ന് നിയമസഭാ സംബന്ധമായ ചില കാര്യങ്ങൾ ഞങ്ങൾ സംസാരിക്കുകയായിരുന്നു. പതിവിലേറെ സന്തോഷവാനായിരുന്നു അദ്ദേഹം.

ഒരു പ്യൂൺ വന്ന് ഒരു കടലാസ്തുണ്ട് അദ്ദേഹത്തിനു നൽകി. അതിലേക്ക് കണ്ണോടിച്ച ശേഷം അദ്ദേഹം ആജ്ഞാപിച്ചു.

"അയാളെ വരാൻ പറയൂ!"

ഗൗരവം നിറഞ്ഞ സ്വരം. പക്ഷെ. മുഖത്തെ പുഞ്ചിരി മാഞ്ഞില്ല.

അടഞ്ഞിരുന്ന അറവാതിൽ തുറന്ന് ഒരു 'അതികായൻ' അകത്തേക്ക് കടന്നുവന്നു. 'കപ്പടാ' മീശ. ചുവന്നുകലങ്ങിയ തുറിച്ച ഉണ്ടക്കണ്ണുകൾ. നരകയറിയ തല. ആജാനുബാഹു. 'കിരാത' (ദിവാൻ) ഭരണകാലത്തിന്റെ അവശിഷ്ടമായ ഒരു പൊലീസ് ഉദ്യോഗസ്ഥനാണെന്ന് ഒറ്റ നോട്ടത്തിൽ ആർക്കും മനസ്സിലാകും.

"പൊന്നേമാനേ. രക്ഷിക്കണേ. കുഞ്ഞുകുട്ടി പരാധീനക്കാരനാണേ!" എന്നൊരു ആക്രന്ദനത്തോടെയാണ് അയാൾ കടന്നുവന്നത്. വന്നപാടെ അയാൾ ശ്രീ.കരുണാകരനെ താണുവണങ്ങി. അദ്ദേഹത്തിന്റെ കാൽക്കൽ വീഴാനായി മുന്നോട്ടു കുതിച്ചു. ആ ഉദ്യമം അദ്ദേഹം തടഞ്ഞു. പിന്നീടയാൾ തന്റെ 'കദനകഥ' വിവരിക്കാൻ തുടങ്ങി.

'മനസാ വാചാ കർമ്മണാ' ചെയ്യാത്ത കുറ്റത്തിന് അയാളെ സസ്പെൻഡ് ചെയ്തിരിക്കുകയാണ്. ശമ്പളമല്ലാതെ ജീവിക്കാൻ മറ്റു മാർഗ്ഗമൊന്നുമില്ല. കുട്ടികൾ പഠിത്തം നിർത്തിയിരിക്കുന്നു. കുടുംബം മുഴുപ്പട്ടിണിയിൽ.... അങ്ങനെ പോയി. കേട്ടാൽ ഒട്ടും വിശ്വസിക്കാൻ പറ്റാത്ത കഥ.

എല്ലാം ക്ഷമയോടെ കേട്ടശേഷം ശ്രീ.കരുണാകരൻ പറഞ്ഞു.

"ശരി ശരി. പൊയ്ക്കോളൂ. നോക്കട്ടെ...."

"പൊന്നേമാനേ. എന്നെ കൈവെടിയരുതേ! മറ്റൊരു ഗതിയുമില്ലേ!"

വീണ്ടും ഒരു തിരുവനന്തപുരം മോഡൽ താണുവണങ്ങലിനുശേഷം അയാൾ നിഷ്ക്രമിച്ചു. പുറത്തിറങ്ങിയ മാത്രയിൽ അയാൾ ഒരു 'നല്ലമുട്ടം പപ്പുപിള്ളയോ', 'ഇടിയൻ നാരായണപിള്ളയോ' ആയി രൂപാന്തരം പ്രാപിച്ചിരിക്കാം.

"ഈ പ്രഹസനം കണ്ട് ഞാൻ രസിച്ചിരിക്കുകയാണെന്നു തോന്നുന്നുണ്ടോ?"

എന്റെ മുഖഭാവം കണ്ടിട്ടാവാം ശ്രീ.കരുണാകരൻ അങ്ങനെ ചോദിച്ചത്. അർത്ഥഗർഭമായ ഒരു മന്ദഹാസത്തോടെ അദ്ദേഹം തുടർന്നു:-

"കുറെക്കാലമായി ഞാനിതൊക്കെ കാണുകയല്ലേ! ഇന്ന് ഞാൻ ഈ കസേര വിട്ടുകഴിഞ്ഞാൽ നാളെ എന്റെ മുഖത്തുനോക്കി 'പൊന്നേമാനേ' എന്നുവിളിച്ച നാവുകൊണ്ട് ".....മോനേ" എന്നുവിളിക്കാനും അയാൾ മടിക്കില്ല. അയാളെ സംബന്ധിച്ചിടത്തോളം ആ രണ്ടു വാക്കുകൾക്കും തമ്മിൽ അർത്ഥവ്യത്യാസമൊന്നുമില്ല: അല്ല. അർത്ഥവുമില്ല...."

മായികമായ അധികാരത്തിന്റെ ക്ഷണഭംഗുരതയേയും അധികാരസ്ഥാനത്തോടു കാട്ടുന്ന കപടഭക്തിയേയും അതിവിനയത്തേയും കുറിച്ച് അദ്ദേഹത്തിന് എത്രമാത്രം ബോദ്ധ്യമുണ്ടെന്ന് അന്നു ഞാൻ മനസ്സിലാക്കി.

അടിയന്തരാവസ്ഥക്കാലത്ത് നിയമസഭാ നടപടി സംബന്ധമായ ചില കാര്യങ്ങളിൽ അദ്ദേഹം മുന്നോട്ടുവച്ച ചില നിർദ്ദേശങ്ങളോട് ഞാൻ യോജിപ്പു പ്രകടിപ്പിക്കാത്തതിനാൽ അദ്ദേഹത്തിന് എന്നോട് കടുത്ത നീരസം ഉണ്ടായിരുന്നു. അത് അദ്ദേഹം മറച്ചുവച്ചതുമില്ല. ചില മാർക്സിസ്റ്റ് അംഗങ്ങളോടുള്ള എന്റെ ചങ്ങാത്തവും അദ്ദേഹത്തിനെതിരായി ഉന്നയിക്കപ്പെട്ട ഒരു പ്രിവിലേജ് പ്രശ്നത്തിൽ ഞാൻ എടുത്ത നിലപാടും എന്റെ 'മാർക്സിസ്റ്റ് ബന്ധ'ത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ സംശയം വർദ്ധിപ്പിച്ചതേയുള്ളൂ. എന്റെ സുഹൃത്തുക്കളും അഭ്യുദയകാംക്ഷികളുമായ ചില മന്ത്രിമാരോടും കക്ഷിനേതാക്കന്മാരോടും അടിയന്തരാവസ്ഥയുടെ അസ്വാസ്ഥ്യം നിറഞ്ഞ കാലത്ത്. അക്കാര്യം സൂചിപ്പിക്കുകയും ചെയ്തു.

എന്റെ ഔദ്യോഗിക ജീവിതത്തിലെ വൈഷമ്യമേറിയ ഒരു കാലഘട്ടമായിരുന്നുവെങ്കിലും. 'അധികാരകേന്ദ്ര'മെന്ന് അറിയപ്പെട്ടിരുന്ന ആഭ്യന്തര മന്ത്രിയുടെ അപ്രീതിക്ക് പാത്രമായെന്നറിഞ്ഞപ്പോൾ. എനിക്ക് പരിഭ്രാന്തിയോ പരിഭവമോ ഒന്നും തോന്നിയില്ല. നിഷ്പക്ഷമായും. നിർഭയമായും കർത്തവ്യനിർവ്വഹണം നടത്തണമെന്ന നിഷ്ഠയുള്ളപ്പോൾ നേരിടേണ്ടിവരുന്ന 'ഓക്കുപ്പേഷണൽ ഹസാർഡ്' എന്നേ ഞാൻ കരുതിയുള്ളൂ.



ശ്രീ.കരുണാകരൻ മുഖ്യമന്ത്രിയായി അധികാരമേറ്റതിനുശേഷവും. ഒരുമാസം കഴിഞ്ഞ് അധികാരം വിട്ടൊഴിഞ്ഞപ്പോഴും ഞാൻ അദ്ദേഹത്തെ കാണാൻ പോയിരുന്നു-ഔപചാരികമായ സന്ദർശനങ്ങൾ.

രാജൻകേസിലെ ഹൈക്കോടതി വിധിയെത്തുടർന്ന് അദ്ദേഹം മുഖ്യമന്ത്രിപദം സ്വയം രാജിവച്ചിട്ടും. അടിയന്തരാവസ്ഥയുടെ പാപഭാരം മുഴുവനും അദ്ദേഹത്തിന്റെ തലയിൽ കെട്ടിവച്ച്. അദ്ദേഹത്തെ തേജോവധം ചെയ്യുവാനുള്ള ശ്രമം കടുത്ത അനീതിയാണെന്ന അഭിപ്രായം നിഷ്പക്ഷമതികളായ മറ്റു പലർക്കുമെന്നതുപോലെ എനിക്കുമുണ്ടായിരുന്നു. പകപോക്കലിനും പീഡനത്തിനും ഒരുവിഭാഗം കോൺഗ്രസ്സുകാർ കൂടി മുതിരുന്നത് അധാർമ്മികമെന്നുമാത്രമല്ല. അവരെ സംബന്ധിച്ചിടത്തോളം ആത്മഹത്യാപരം കൂടിയാണെന്നും തോന്നാതിരുന്നില്ല. പക്ഷെ. അഭിപ്രായ പ്രകടനവും വിമർശനവുമെല്ലാം സന്ദർശകരായി എത്തുന്ന ഉദ്യോഗസ്ഥ പ്രമുഖരോടും. വിവിധ കക്ഷികളിൽപ്പെട്ട നിയമസഭാ സാമാജികന്മാരോടും. വിശ്വസ്തരായ പത്രലേഖകരോടും ഉള്ള സ്വകാര്യ സംഭാഷണത്തിൽ ഒതുക്കിനിർത്തുവാനല്ലാതെ മറ്റൊന്നിനും അന്ന് കഴിയുമായിരുന്നില്ല.

അങ്ങനെയിരിക്കവേയാണ് ഒരു ദിവസം രാവിലെ 'വിധിന്യായമറിഞ്ഞ് വിവശനായ' മുൻ മുഖ്യമന്ത്രിയെക്കുറിച്ചുള്ള പരിഹാസത്തിൽ പൊതിഞ്ഞ പത്രവാർത്ത വായിക്കാനിടയായത്.

അദ്ദേഹത്തോട് അത്ര അടുപ്പമില്ലായിരുന്നുവെങ്കിലും. ആ ആപൽഘട്ടത്തിൽ അല്പം ആശ്വാസം പകരേണ്ടത് മനുഷ്യത്വപരമായ കടമയാണെന്നുതോന്നി. ആഫീസിൽ ചെന്ന ഉടനെ ഫോണിൽ

ക്കൂടി അദ്ദേഹവുമായി ബന്ധപ്പെട്ടു. സന്ദർശനത്തിനുള്ള അനുവാദം തേടി.

"എപ്പോൾ വന്നാലും സന്തോഷം തന്നെ."

പക്ഷേ, അദ്ദേഹത്തിന്റെ വാക്കുകളിൽ വിഷാദം മുറ്റിനിന്നിരുന്നു എന്നുതോന്നി.

ഔദ്യോഗിക വാഹനത്തിൽത്തന്നെ ജവഹർ നഗറിലുള്ള സഭാനേതാവിന്റെ വസതിയിലേക്ക് തിരിച്ചു.

ആ സന്ദർശനം അല്പം 'അപകടം' പിടിച്ചതാണെന്ന് എനിക്ക് അറിവുണ്ടായിരുന്നു.

രാജ്യത്തെ ഉന്നത നീതിപീഠം ഗൗരവമായ കുറ്റം ആരോപിക്കപ്പെട്ട വ്യക്തി. പ്രതിപക്ഷവും ഭരണപക്ഷത്തെ ഒരു പ്രബല വിഭാഗവും അദ്ദേഹത്തിന്റെ രക്തത്തിനായി ദാഹിക്കുന്നു. മറ്റുള്ളവർ അദ്ദേഹത്തെ കൈയൊഴിഞ്ഞുകഴിഞ്ഞു. ദുഷ്ടവും നിരന്തരവുമായ പ്രചാരണം മൂലം രാജന്റെയും മറ്റു പലരുടെയും കൊലയാളി അദ്ദേഹമാണ് എന്നു ധരിച്ച് ജനം പ്രതികാരത്തിനുവേണ്ടി മുറവിളി കൂട്ടിക്കൊണ്ടിരിക്കുന്ന കാലം.

ഈ ഒരവസ്ഥയിൽ അദ്ദേഹത്തെ ചെന്നുകാണുവാൻ അധികമാരും ഔത്സുക്യം പ്രകടിപ്പിച്ചില്ല; ധൈര്യം കാട്ടിയതുമില്ല.

പോരെങ്കിൽ, സഭാനേതാവും മുൻ മുഖ്യമന്ത്രിയും ഒക്കെ ആയിരുന്നെങ്കിലും ആഭ്യന്തര വകുപ്പിന്റെ ഒരു 'ബ്ലോട്ടപ്പുള്ളി'യും കൂടെയായിരുന്നു അദ്ദേഹം. അദ്ദേഹം മാത്രമല്ല, അദ്ദേഹത്തെ സന്ദർശിക്കാനെത്തുന്നവരും!

'ഊരാക്കുടുക്കിൽ' പെട്ടുപോയ ശ്രീ.കരുണാകരനെ ഉറ്റവരും പ്രമുഖരും ഉപേക്ഷിച്ചുകഴിഞ്ഞിരുന്നു. അദ്ദേഹത്തിന് ഒരു തിരിച്ചുവരവു നടത്താൻ കഴിയുമെന്ന് അന്ന് ആരും കരുതിയിട്ടുണ്ടാവില്ല. അദ്ദേഹവുമായുള്ള അടുപ്പം പുതിയ ഭരണാധികാരികളുടെ അപ്രീതിക്കും അവിശ്വാസത്തിനും കാരണമാക്കുമെന്ന് അനുഭവത്തിൽക്കൂടി മനസ്സിലാക്കിയ, കഴിഞ്ഞകാലത്തെ 'കരുണാകരപക്ഷ'ക്കാരായ ചില ഉദ്യോഗസ്ഥന്മാർ, മാറിയ ചുറ്റുപാടിൽ അദ്ദേഹത്തിൽനിന്നും കഴിവതും അകന്നുനിൽക്കാൻ ശ്രമിച്ചു.

മുഖ്യമന്ത്രിയായ ശ്രീ. ആന്റണിക്ക് എന്നെ നന്നേ അറിയാമായിരുന്നു. അദ്ദേഹത്തെ എനിക്കും. സ്പീക്കർ ചാക്കീരി സാഹിബാണെങ്കിൽ ശ്രീ.കരുണാകരന്റെ ആത്മമിത്രവും ആപൽബന്ധുവുമായിരുന്നു. അതിനാൽ സഭാനേതാവുകൂടിയായ അദ്ദേഹത്തെ ഞാൻ കാണാൻ പോകുന്നത് തെറ്റിദ്ധാരണകൾക്കൊന്നും ഇടയാക്കുകയില്ലെന്ന് എനിക്ക് ബോദ്ധ്യമുണ്ടായിരുന്നു.

ശ്രീ.കരുണാകരൻ അധികാരസ്ഥാനത്തിരിക്കുമ്പോഴും അല്ലാത്ത അവസരങ്ങളിലും സെക്രട്ടേറിയറ്റിലും, ഔദ്യോഗിക വസതിയിലും അതിഥിമന്ദിരങ്ങളിൽവെച്ചും ഞാൻ അദ്ദേഹത്തെ പല തവണയും കണ്ടിട്ടുണ്ട്. ആ സന്ദർഭങ്ങളിൽ അദ്ദേഹത്തിന്റെ മുറിയുടെ മുമ്പിൽ കാണപ്പെടുന്ന തിക്കും തിരക്കും ഇരമ്പലുമെല്ലാം ഒരു തേനീച്ചക്കൂടിന്റെ പ്രവേശന ദ്വാരത്തെയാണ് അനുസ്മരിപ്പിക്കാറുള്ളത്. സന്ദർശനത്തിന് അനുവാദം ലഭിക്കുകയും സമയം നിശ്ചയിക്കുകയും ചെയ്തിട്ടുണ്ടെങ്കിലും, അദ്ദേഹത്തിന്റെ പേഴ്സണൽ സ്റ്റാഫിൽപ്പെട്ട പരിചിത മുഖങ്ങൾ ഏതെങ്കിലും കണ്ടെത്താൻ കഴിഞ്ഞില്ലെങ്കിൽ അകത്തു കടക്കാൻ സാധിച്ചെന്നു വരികയില്ല. അവരിലൊരാൾ പാടുപെട്ടു തെളിക്കുന്ന വഴിയിൽക്കൂടി തിക്കിത്തിരക്കി മുന്നിലേക്കു കടക്കുമ്പോൾ, ഏറെ നേരമായി അവിടെ അക്ഷമരായി കാത്തുനില്ക്കുന്നവരുടെ അരിശം കൊണ്ട മുഖങ്ങൾ കാണുക അത്ര സുഖകരമായ അനുഭവമല്ല.

പക്ഷേ, സുപ്രീംകോടതി വിധി അറിഞ്ഞതിന്റെ പിറ്റേദിവസം ഞാനദ്ദേഹത്തെ കാണാൻ എത്തിയപ്പോഴുള്ള സ്ഥിതി തികച്ചും വ്യത്യസ്തമായിരുന്നു. ഒറ്റതിരിഞ്ഞും കൂട്ടംകൂടിയും അടക്കിപ്പിടിച്ചും ഒച്ചയെടുത്തും സംഭാഷണത്തിൽ ഏർപ്പെട്ടിരിക്കുന്ന ഖദർധാരികളും അല്ലാത്തവരുമായ സന്ദർശകസമൂഹത്തെ അവിടെ കാണാനേയില്ലായിരുന്നു. ഡ്രൈവ്‌വേയിലോ പോർട്ടിക്കോയിലോ ഒരു പരിചാരകൻ പോലും ഉണ്ടായിരുന്നില്ല. ഐ.ബി.ക്കാർ ആരെങ്കിലും ഉണ്ടായിരുന്നെങ്കിൽ അവർ പരിസരപ്രദേശങ്ങളിലെവിടെയോ ആയിരുന്നു.

ശ്രീ.കരുണാകരന്റെ സജീവസാന്നിദ്ധ്യം ഉള്ളപ്പോൾ അദ്ദേഹത്തിന്റെ വാസസ്ഥലം അങ്ങനെ ശൂന്യമായി, നിശ്ശബ്ദതയിലാണ്ടുകിടക്കുന്നത് ഞാനൊരിക്കലും കണ്ടിട്ടില്ല. അതിനു മുമ്പും അതിൽപ്പിന്നീടും.

ഞാൻ കാറിൽനിന്നിറങ്ങിയ ഉടനെ വെളിച്ചം ഏറെ കടന്നുചെല്ലാത്ത ഒരു കോണിൽനിന്നും ഇരുപതുകഴിഞ്ഞ ഒരു യുവാവ് എന്റെ സമീപത്തേക്കുവന്ന് അഭിവാദനം ചെയ്തു. ചീകിയൊതുക്കിയിട്ടില്ലാത്ത മുടി, ഇടതൂർന്നു വളർന്ന താടി, വെണ്മ വിട്ടിട്ടില്ലെങ്കിലും ഉടഞ്ഞുലഞ്ഞ വസ്ത്രങ്ങൾ.

"സാറിന് എന്നെ അറിയില്ലായിരിക്കും. എന്റെ പേര് കാർത്തികേയൻ.... ജി.കാർത്തികേയൻ...."

ശ്രീ.കാർത്തികേയൻ അന്ന് ഏറെ പ്രശസ്തനായിരുന്നില്ല. എങ്കിലും ജി.കാർത്തികേയൻ എന്ന കെ.എസ്.യു-യൂത്ത് കോൺഗ്രസ്സ് നേതാവിനെപ്പറ്റി ഞാൻ കേട്ടിട്ടുണ്ടായിരുന്നു.

അപ്പോഴേക്കും ശ്രീ.കരുണാകരൻ താഴെ എത്തിക്കഴിഞ്ഞിരുന്നു. മ്ലാനമായ മുഖത്ത് തങ്ങിനിന്നിരുന്ന മങ്ങിയ പുഞ്ചിരി മാഞ്ഞുപോകാതിരിക്കാൻ അദ്ദേഹം പണിപ്പെടുന്നതുപോലെ തോന്നി. എന്റെ കരം ഗ്രഹിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു:

"വരൂ, നമുക്ക് മുകളിലേക്കു പോകാം...."

പടികൾ കയറുമ്പോൾ അദ്ദേഹം ഒന്നും സംസാരിച്ചില്ല. മുകളിലുള്ള സ്വീകരണമുറിയിലെ സെറ്റികളിലൊന്നിൽ ഞങ്ങൾ ഉപവിഷ്ടരായി.

"മി. പ്രസന്നൻ ഇപ്പോൾ എന്നെ കാണാൻ വരുമെന്ന് ഞാൻ തീരെ പ്രതീക്ഷിച്ചില്ല...." അത്രയും പറഞ്ഞുകഴിഞ്ഞപ്പോഴേക്കും വികാരാധിക്യംമൂലം അദ്ദേഹത്തിന്റെ കണ്ഠം ഇടറി. അല്പസമയം കഴിഞ്ഞ് അദ്ദേഹം തുടർന്നു:

"എന്നോട് അടുപ്പം കാട്ടിയിരുന്ന എത്രയോ ഉദ്യോഗസ്ഥന്മാരുണ്ട്. അവരിലാർക്കും എന്നെ ഈ അവസരത്തിൽ വന്നുകാണാൻ തോന്നിയില്ല. അല്ലെങ്കിൽ, അവർക്ക് അതിനുള്ള ധൈര്യം പോരാ...."

അദ്ദേഹത്തെ കാണണമെന്ന് ഉദ്ദേശിച്ചതല്ല എന്നും, അന്നുരാവിലെ കണ്ട പത്രവാർത്തയാണ് വന്നുകാണുവാൻ പ്രേരിപ്പിച്ചതെന്നും ഞാൻ പറഞ്ഞു.

അദ്ദേഹത്തിന് ആശ്വാസം പകരാനായി ഒരു ഹ്രസ്വസന്ദർശനം നടത്തണമെന്നേ ഞാൻ ഉദ്ദേശിച്ചിരുന്നുള്ളു. പക്ഷേ, ആ സന്ദർശനം രണ്ടുമണിക്കൂറോളം നീണ്ടുപോയി.

നമ്മുടെയും നാട്ടിന്റെയും ഭാഗധേയം നിർണ്ണയിക്കുന്ന രാഷ്ട്രീയ നേതാക്കന്മാരുടെ വൈചിത്ര്യമാർന്ന സ്വഭാവ വിശേഷതകളെയും മനോവ്യാപാരത്തെയും പെരുമാറ്റ രീതികളെയും നടപടികളെയും കുറിച്ച് പൂർണ്ണമായി മനസ്സിലാക്കണമെങ്കിൽ, അവരുടെ കഴിഞ്ഞകാല ജീവിതാനുഭവങ്ങളെയും അവർ കടന്നുവന്നിട്ടുള്ള ദുർഘടം പിടിച്ച വഴിത്താരകളെയും അവർക്കു നേരിടേണ്ടിവന്നിട്ടുള്ള കടുത്ത പരീക്ഷണങ്ങളെയും കുറിച്ച് അറിഞ്ഞിരിക്കേണ്ടത് അത്യാവശ്യമാണ്. അതിലേക്കായി ലഭിക്കുന്ന ഒരവസരവും ഞാൻ പാഴാക്കാറില്ല. എന്റെ നിയമസഭാസേവന കാലത്ത് അങ്ങനെയുള്ള അവസരങ്ങൾ വേണ്ടുവോളം എനിക്കു ലഭിച്ചിട്ടുണ്ട്. ജനനായകന്മാരിൽനിന്നും നേരിട്ടും അല്ലാതെയും ലഭിച്ചിട്ടുള്ള, അവരെക്കുറിച്ചുള്ള വിവരങ്ങൾ വിലപ്പെട്ട അനുഭവസമ്പത്തായി ഞാൻ സൂക്ഷിക്കുന്നു.

സ്വകാര്യ ജീവിതത്തിലും രാഷ്ട്രീയ ജീവിതത്തിലും ശ്രീ.കരുണാകരന് തരണം ചെയ്യേണ്ടിവന്നിട്ടുള്ള പ്രയാസങ്ങളെയും പ്രതിബന്ധങ്ങളെയും പ്രതിസന്ധികളെയും കുറിച്ച് അദ്ദേഹം പറഞ്ഞുതുടങ്ങിയപ്പോൾ, കഴിഞ്ഞകാലത്തെ കണ്ണുനീരിന്റെ നനവും കഷ്ടപ്പാടിന്റെ ചുടുനിശ്വാസങ്ങളും എന്നെയും സ്പർശിക്കാതിരുന്നില്ല. ക്ളേശഭൂയിഷ്ഠവും യാതനാനിർഭരവുമെന്നപോലെ ആവേശോജ്ജ്വലവുമാണ് അദ്ദേഹം വിവരിച്ച ആ ജീവിതാനുഭവങ്ങൾ.

> ശ്രീ.കരുണാകരനെ സംബന്ധിച്ചിടത്തോളം, അദ്ദേഹത്തിന്റെ പ്രതിച്ഛായ അദ്ദേഹത്തിനനുകൂലമാണോ പ്രതികൂലമാണോ എന്നതു തന്നെ ഒരു വിവാദ വിഷയമാണ്. ഏതായാലും പ്രതിച്ഛായയ്ക്ക് അടിമയാവുന്നതല്ല അദ്ദേഹത്തിന്റെ പ്രകൃതം. പ്രതിച്ഛായയ്ക്ക് ഗ്ലാനി സംഭവിക്കുമെന്ന ഭയം കൊണ്ട് അദ്ദേഹം പറയണമെന്നു തോന്നുന്ന കാര്യം പറയാതിരിക്കുകയില്ല

തട്ടിൽ എസ്റ്റേറ്റിലെ മാനേജരുടെ കൊലപാതകം സംബന്ധിച്ച കേസിൽ അദ്ദേഹത്തിന്റെ മേൽ ഗൂഢാലോചനക്കുറ്റം ചുമത്തപ്പെട്ടതും, ഒടുവിൽ നിരപരാധിത്വം തെളിഞ്ഞ് കുറ്റവിമുക്തനായതും വിവരിച്ചപ്പോൾ നിരുദ്ധകണ്ഠനായി അല്പം കഴിഞ്ഞ് അദ്ദേഹം പറഞ്ഞു.

"അങ്ങനെ എന്തെന്തെല്ലാം പരീക്ഷണങ്ങൾ!" ഇന്നത്തെ ഈ വിഷമസന്ധിയും ഞാൻ തരണം ചെയ്യുമെന്നും തെറ്റിദ്ധാരണകളെല്ലാം നീങ്ങുമെന്നും എനിക്കുറപ്പുണ്ട്. അതിനാൽ അവയെ നേരിടാനുള്ള മനക്കരുത്തും എനിക്കുണ്ട്. പക്ഷേ, എന്റെ കരുത്ത് നഷ്ടപ്പെട്ടുപോകുന്ന സന്ദർഭങ്ങളുണ്ട്."

അകത്തേക്കു നോക്കിക്കൊണ്ട് അദ്ദേഹം തുടർന്നുപറഞ്ഞു:

"അവിടെ എന്നോടൊപ്പം കഴിയുന്ന രണ്ടു മിണ്ടാപ്രാണികളുണ്ട്. എന്റെ ഭാര്യയും മകനും. അവർക്ക് പുറത്തിറങ്ങാൻ കഴിയുന്നില്ല. എന്റെ ഭാര്യ അമ്പലത്തിൽ തൊഴാൻ പോയാൽ അവിടെ നില്ക്കുന്നവർ എന്റെ പേരുചൊല്ലി അവരെ ആക്ഷേപിക്കുന്നു. എന്റെ മകൻ കോളേജിൽ പോയാൽ, കുട്ടികൾ കൂടിനിന്ന് അരുതാത്തതൊക്കെ പറയുന്നു. അവൻ തേങ്ങിക്കരഞ്ഞുകൊണ്ട് തിരിയെ വരുമ്പോൾ അതു കണ്ടുനിൽക്കാൻ എനിക്ക് കഴിയുന്നില്ല. അവർ എന്തു കുറ്റമാണു ചെയ്തത്?"

അദ്ദേഹത്തിന് കണ്ണീരടക്കാൻ കഴിഞ്ഞില്ല.

അതൊക്കെ പറഞ്ഞുകഴിയുമ്പോൾ അദ്ദേഹത്തിന് അല്പം ആശ്വാസം കിട്ടുമെന്ന വിശ്വാസത്തോടെ നിശ്ശബ്ദമായി കേട്ടുകൊണ്ടിരിക്കുകയല്ലാതെ മറ്റെന്തു ചെയ്യാൻ കഴിയും?

'രാജൻ സംഭവ'ത്തെക്കുറിച്ച് ആ അവസരത്തിൽ അദ്ദേഹത്തോട് എന്തെങ്കിലും ചോദിക്കുന്നത് അനുചിതമായിരിക്കുമോ എന്ന് സംശയമുണ്ടായിരുന്നു. എന്റെ ജിജ്ഞാസയെ എനിക്ക് തടുത്തുനിർത്തുവാൻ കഴിയാതെപോയതുകൊണ്ടുമാത്രമാണ്, ആ അവസരത്തിൽ അതിന് ഞാൻ മുതിർന്നത്. പക്ഷേ, എന്റെ പ്രതീക്ഷയ്ക്ക് വിപരീതമായി, അദ്ദേഹം അനിഷ്ടമൊന്നും കാട്ടിയില്ലെന്നു മാത്രമല്ല, അതേക്കുറിച്ച് അജ്ഞാതമായ പല വിവരങ്ങളും വെളിപ്പെടുത്തുകയും ചെയ്തു. ശ്രീ.ഗുരുവായൂരപ്പനെ സാക്ഷിനിർത്തി അദ്ദേഹം പറഞ്ഞ പല കാര്യങ്ങളും അതേക്കുറിച്ചുള്ള പൊതുധാരണകൾക്കും വിശ്വാസങ്ങൾക്കും വിരുദ്ധമായിരുന്നു.

ഉന്നതന്മാരായ നമ്മുടെ രാഷ്ടീയ നേതാക്കന്മാരിൽ പലരും അവരുടെ പ്രതിച്ഛായയിൽ ജീവിക്കുന്നവരാണ്. ശ്രീ.കരുണാകരനെ സംബന്ധിച്ചിടത്തോളം, അദ്ദേഹത്തിന്റെ പ്രതിച്ഛായ അദ്ദേഹത്തിനനുകൂലമാണോ പ്രതികൂലമാണോ എന്നതു തന്നെ ഒരു വിവാദ വിഷയമാണ്. ഏതായാലും പ്രതിച്ഛായയ്ക്ക് അടിമയാവുന്നതല്ല അദ്ദേഹത്തിന്റെ പ്രകൃതം. പ്രതിച്ഛായയ്ക്ക് ഗ്ലാനി സംഭവിക്കുമെന്ന ഭയം കൊണ്ട് അദ്ദേഹം പറയണമെന്നു തോന്നുന്ന കാര്യം പറയാതിരിക്കുകയില്ല; ചെയ്യണമെന്ന് ആഗ്രഹിക്കുന്നത് ഒരിക്കലും ചെയ്യാതിരിക്കുകയുമില്ല. പാളിപ്പോയാൽ അതേക്കുറിച്ച് വ്യാകുലപ്പെടുകയുമില്ല.

രാജൻകേസിലെ സുപ്രീം കോടതിവിധി പുറത്തുവന്ന ദിവസം ശ്രീ.കരുണാകരന്റെ ജീവിതത്തിലെ ഒരിക്കലും മറക്കാനാവാത്ത ദിനമാണ്.

അതിന്റെ പിറ്റേദിവസം അദ്ദേഹവുമായി നടത്തിയ ഹൃദയം തുറന്നുള്ള സംഭാഷണത്തിനുശേഷം യാത്രപറഞ്ഞിറങ്ങിയപ്പോൾ, ശ്രീ.കരുണാകരന്റെ പോപ്പുലർ ഇമേജിൽനിന്നും തികച്ചും വ്യത്യസ്തമായ ഒരു രൂപമാണ് എന്റെ മനസ്സിൽ പതിഞ്ഞത്.

(തുടരും)

× ജസ്റ്റിസ് ഗോസാമി, ജസ്റ്റിസ് തുൾസാപുർക്കർ എന്നിവരടങ്ങിയ ഡിവിഷൻ ബെഞ്ച് വിധിന്യായത്തിൽ ഇപ്രകാരം പ്രസ്താവിച്ചിരുന്നു.

"ഇന്നങ്ങളാകെ ഇളകിക്കഴിഞ്ഞ ഒരു സംഭവത്തെപ്പറ്റി തനിക്ക് യാതൊരറിവുമില്ലെന്ന്, ഔദ്യോഗികമായ എല്ലാ വിവരങ്ങളും വച്ചുകൊണ്ട്, തനിക്കുമാത്രം അറിയാവുന്ന കാരണങ്ങളാൽ ഒരു മുഖ്യമന്ത്രി പ്രസ്താവിച്ചിരിക്കേ, അക്കാര്യം പൊതുതാത്പര്യം മുൻനിർത്തി ഒരു വിചാരണയെ നേരിടേണ്ടതാണ്."

ശ്രീ ഈച്ചരവാരിയർക്കുവേണ്ടി മുൻ അഡ്വക്കേറ്റ് ജനറൽ ശ്രീ [illegible], ശ്രീ.കരുണാകരനുവേണ്ടി ശ്രീ. മുഖർജിയും ശ്രീ.വി.ശിവരാമൻനായരും, കേരളാ ഗവൺമെന്റിനുവേണ്ടി അഡ്വക്കേറ്റ് [illegible] ഹാജരായിരുന്നു.

(33-ാം പേജിൽ നിന്നും തുടർച്ച)

മലയാള സംവിധായകരും ചലച്ചിത്രയോടു വളരെയടുത്തു പ്രവർത്തിച്ചിട്ടുള്ളവരാണ്. 89-ൽ ...ജിയുടെ പിറവിക്കു സംസ്ഥാന അവാർഡ് നി...ധിക്കപ്പെട്ടപ്പോൾ. ചലച്ചിത്ര "ബുക്ക് ഓൺ ...വി" പുറത്തിറക്കി. സത്യജിത്റേ അനുസ്മരണം ...ഷംതോറും നടത്താറുണ്ട്. പ്രദർശനങ്ങൾക്കു ...മേ ചർച്ചകളും ആസ്വാദന പരിശീലന പരി...ടികളും സംഘടിപ്പിക്കാറുണ്ട്. 90, 91, 92 വർഷ...ളിൽ തുടർച്ചയായി ഇന്ത്യയിലെ ഏറ്റവും നല്ല ഫിലിം സൊസൈറ്റിക്കുള്ള ജോൺ എബ്രഹാം അവാർഡ് ലഭിച്ചത് ചലച്ചിത്രയ്ക്കാണ്.

ഫെഡറേഷൻ ഓഫ് ഫിലിം സൊസൈറ്റീസ് ഓഫ് ഇന്ത്യയ്ക്ക് ഒരു കേരള ഘടകമുണ്ടായത് ചലച്ചിത്രയുടെ നിരന്തരപരിശ്രമംകൊണ്ടാണ്. 86 മുതൽ 90 വരെ ഇതിന്റെ സാരഥ്യവും ചലച്ചിത്രയുടെ പ്രതിനിധിയെന്ന നിലയിൽ സി.ആർ. രാജഗോപാലൻപിള്ളയ്ക്കായിരുന്നു. ഓഫീസായി പ്രവർത്തിച്ചതുപോലും പട്ടത്തുള്ള അദ്ദേഹത്തിന്റെ വീടാണ്. 88-ൽ തിരുവനന്തപുരത്തുവച്ചു ഫിലിമോത്സവം നടന്നപ്പോൾ ഫെഡറേഷനുവേണ്ടി 'സംഗമം' എന്ന പേരിൽ ഓപ്പൺ ഫോറം സംഘടിപ്പിക്കാൻ ചലച്ചിത്രയ്ക്കു കഴിഞ്ഞു. അത് ഒരു പുതിയ ആശയമായിരുന്നു. അതിനുശേഷം നടന്ന എല്ലാ ചലച്ചിത്രോത്സവങ്ങളിലും സംവാദങ്ങൾക്കായി ഓപ്പൺ ഫോറം സംഘടിപ്പിക്കപ്പെടാറുണ്ട്. ഫിലിം സൊസൈറ്റി പ്രവർത്തനങ്ങൾക്ക് എന്റർടെയിൻമെന്റ് ടാക്സ് ഏർപ്പെടുത്താൻ ഗവൺമെന്റ് തീരുമാനിച്ചപ്പോൾ. അതിനെതിരായ പ്രവർത്തനങ്ങളിലും ചലച്ചിത്ര മുന്നിലുണ്ടായിരുന്നു.

ഫിലിം സൊസൈറ്റി പ്രസ്ഥാനം നിലനില്ക്കുമോ എന്നത് കാലത്തിനു മാത്രമേ പറയാൻ കഴിയൂ. ഫെഡറേഷനിൽ ഈ വർഷം രജിസ്റ്റർ ചെയ്ത ഫിലിം സൊസൈറ്റികളുടെ എണ്ണം വെറും പതിനാല്. അതിൽ എട്ടും തിരുവനന്തപുരത്താണ്. ഈ സൊസൈറ്റികൾതന്നെ എത്രത്തോളം പ്രവർത്തിക്കുന്നവയാണ് എന്നത് മറ്റൊരു ചോദ്യം. ചലച്ചിത്രപോലെയുള്ള ഇനിയും കെടാത്ത തിരികളെങ്കിലും സംരക്ഷിക്കുകയാണ് ഈ സന്ദർഭത്തിൽ നാം ചെയ്യേണ്ടത്.

ഇരുപതാം വാർഷികത്തിന്റെ ഭാഗമായി സെപ്തംബർ മാസത്തിൽ ലോക-ഇന്ത്യൻ ക്ലാസ്സിക്കുകളുടെ ഏഴുദിവസത്തെ മേള സംഘടിപ്പിക്കാൻ ചലച്ചിത്ര ഉദ്ദേശിക്കുന്നു. നാല്പതോളം സിനിമകൾ പ്രദർശിപ്പിക്കുന്നതിനു പുറമേ. പ്രശസ്ത സംവിധായകരെ പങ്കെടുപ്പിച്ചു ശില്പശാലയും സെമിനാറും സംവാദങ്ങളുമൊക്കെ അടങ്ങിയ ബൃഹത്തായ പദ്ധതി. അരവിന്ദന്റെ പേരിൽ ഒരു റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ടും [അരവിന്ദൻ ഗ്രാമം] ചലച്ചിത്രയുടെ ലക്ഷ്യങ്ങളിലുണ്ട്.











ഡോ.മാത്യു ജോർജ്ജ്

# ഇക്കരെപ്പച്ച

### ഷാലറ്റിന്റെ വർണ്ണവിദ്വേഷം

ഉടുതുണിയില്ലാതെ ഉഴറിനടക്കുന്ന മൂന്നുവയസ്സുകാരിക്കും വർണ്ണവിദ്വേഷമോ? അങ്ങനെ വേണം ധരിക്കാൻ. കഴിഞ്ഞ നാലുമാസത്തെ വിടുതിവാസം പകർന്നുതന്ന അനുഭവം അതാണ്. തൊണ്ടിപ്പഴംപോലെ ചുവന്ന ചുണ്ടുകൾ വക്രിപ്പിച്ച് നനുനനുത്ത് നീണ്ടു തോളറ്റം ഇറങ്ങിക്കിടക്കുന്ന കോലൻമുടി കറക്കി തലവെട്ടിച്ച് അവൾ എന്റെനേരേ "ഔട്ട്" എന്ന് ഇടയ്ക്കൊക്കെ ആക്രോശിക്കുമായിരുന്നുവെങ്കിലും ഒപ്പം ഭക്ഷണം കഴിക്കാൻ തയ്യാറായിരുന്നുവല്ലോ. ഞാൻ താമസിച്ചിരുന്ന മുറിയുടെ ഓരത്തായിരുന്നു അവളുടെ മുറി. തുമ്പിക്കൈയുയർത്തി മുന്നുകാലിൽ എത്തിക്കുത്തി നില്ക്കുന്ന ആനയുടെ എണ്ണിയാലൊടുങ്ങാത്ത കൊച്ചുകൊച്ചു പടങ്ങൾകൊണ്ടു ഭിത്തി മുഴുവൻ കമനീയമാക്കിയിരുന്നു. കൂടാതെ ഉറാങ്കുട്ടാനും. ചാടാൻ തയ്യാറായി നില്ക്കുന്ന തവളയും. എടുക്കുമ്പോൾ കണ്ണടയ്ക്കുന്ന പെൺകുട്ടിയും കളിപ്പാവകളായി കൂട്ടിനുണ്ടായിരുന്നു. ഇങ്ങനെ തന്റെ സ്വന്തമായി കരുതിയിരുന്ന മുറിയിൽനിന്നുമാണ്, ടർക്കിയിൽനിന്നും എത്തിയ കോളേജ് പ്രൊഫസർ ഫിക്രി, അവളെ ഇറക്കിവിട്ടത്. അങ്ങനെ ട്രീസ-ജഫ് ദമ്പതിമാരുടെ മുറിയിലെ ഇരട്ടക്കട്ടിലിന്റെ കോണിലായി ഷാലറ്റിന്റെ കിടപ്പ്. അവൾക്ക് അതൊട്ടും രുചിച്ചില്ല. ചിലപ്പോഴൊക്കെ ഫിക്രിയുടെ പുതിയ അവകാശത്തെ ധിക്കരിച്ചു മുറിയിൽക്കയറി മുഖം മുമ്പോട്ടു ചരിച്ച് മേൽക്കണ്ണുകൊണ്ടു ക്രുദ്ധിച്ചു നോക്കി ഫിക്രിയോടും "ഔട്ട്" എന്ന ഒറ്റ വാചകം ജല്പിക്കാൻ തുടങ്ങി. തേൻകുരുവിയോളം ചാരുതയും ചടുലതയും ഇണങ്ങിയ ആ മൂന്നുവയസ്സുകാരിയുടെ ആകർഷണത്തിൽനിന്നും ഒഴിഞ്ഞുമാറാൻ ഞാൻ ബോധപൂർവ്വം ശ്രമിച്ചപ്പോൾ ഫിക്രിക്കതിനു കഴിഞ്ഞില്ല. ഒരു മമതാബന്ധം വളരാൻ ഇടകൊടുക്കാതിരുന്നിട്ടുകൂടി ഇന്നും ഷാലറ്റിന്റെ അഭാവം മനസ്സിന്റെ ഉള്ളറകളിൽ രൂഢമായി അവശേഷിക്കുന്നു. ആഴ്ചാവസാനങ്ങളിൽ ഷാലറ്റ് വീഞ്ഞു കുടിക്കാൻ ഞങ്ങളുടെ മേശയിൽ കൂടും. ജഫും ട്രീസയും ചേർന്നുള്ള ആ അത്താഴവിരുന്നുകളിൽ ഷാലറ്റ് "മോർ", "മോർ" എന്നു വീണ്ടും വീണ്ടും ചോദിച്ചു വാങ്ങിക്കുടിച്ച് ആടിക്കുഴയുന്നത് എത്ര രസത്തിലാണ്. ഫിക്രി മൂന്നാഴ്ച സമയമേ ഇംഗ്ളണ്ടിൽ കഴിഞ്ഞുള്ളൂ. പിന്നെ വളരെനാളുകൾ ഷാലറ്റിന്റെ കൊച്ചു മുറി ഒഴിഞ്ഞുകിടന്നു. അങ്ങനെയിരിക്കെ സ്കോട്ട്ലൻഡിൽ പരിശീലനം പൂർത്തിയാകാറായ ഒരു ഇന്ത്യക്കാരൻ വരുന്നുണ്ട് എന്നു കേട്ടു. ബ്രിട്ടീഷ് കൗൺസിലിന്റെതന്നെ അതിഥിയായ മഹാരാഷ്ട്രക്കാരൻ ഗുർജാർ ആയിരുന്നു അയാൾ. അവസാനത്തെ രണ്ടാഴ്ച എൻ.ആർ.ഐയിൽ ചെലവഴിക്കാനായിരുന്നു ദൗത്യം. മുഖം മുഴുവൻ വസൂരിക്കലയുമായി കറുത്തുകുറുകി കഷണ്ടികയറിയ മദ്ധ്യവയസ്കൻ. ഒരു ഇന്ത്യക്കാരനെ കാത്തിരുന്ന എന്റെയുള്ളിൽ ഉണ്ടായ വൈക്ളബ്യം ഷാലറ്റിന്റെ മുഖത്തു കാണായി. ട്രീസയും ജഫും വ്യത്തിപരമായി അനുഷ്ടിക്കേണ്ട ഒതുക്കത്തോടെ ഊണുമേശയിൽനിന്നും ഒഴിഞ്ഞുകളഞ്ഞു. അങ്ങനെ ഞാനൊറ്റയ്ക്ക് ആ ഇന്ത്യക്കാരനെ ആഹാരസമയത്തെങ്കിലും വഹിക്കേണ്ടി വന്നു. കൈമാറിപ്പിടിച്ച കത്തിയും മുള്ളുംകൊണ്ടു പാത്രത്തിലെ ഇറച്ചിയും ഉരുളക്കിഴങ്ങുമായി മല്ലടിച്ചു തുറന്ന വായിൽ എത്തിപ്പെടുന്ന സാധനങ്ങൾ വലിയ ശബ്ദമുണ്ടാക്കി. ചവച്ച് ഒട്ടും കുറവല്ലാത്തവിധത്തിൽ അയാൾ എനിക്കും അലോസരമുണ്ടാക്കി. ടി.വിയിൽ ശ്രദ്ധ കേന്ദ്രീകരിച്ച് ചുറ്റും നടക്കുന്ന ബദ്ധപ്പാടിൽനിന്നും രക്ഷപ്പെടാൻ ശ്രമിച്ചുവെങ്കിലും പലപ്പോഴും സാധിച്ചില്ല. എഡിൻബറോയിൽ താമസം പഞ്ചാബികുടുംബത്തിന്റെകൂടെ ആയിരുന്നതുകൊണ്ട് ആംഗ്ളേയരീതികൾ മനസ്സിലാക്കാൻ സാധിച്ചില്ല എന്നു സമാധാനം. വായകൂട്ടി, ശബ്ദമുണ്ടാക്കാതെ ചവയ്ക്കാൻ ആംഗ്ളേയരീതി മനസ്സിലാക്കണോ എന്നു പുറത്തുവരാത്ത ചോദ്യം എന്റെയുള്ളിൽ. മനസ്സു തുറന്നു രസിച്ചിരുന്ന അത്താഴസമയത്തെ ആ കുടുംബസദസ്സ് ഗുർജാർ താമസിച്ച രണ്ടാഴ്ചത്തേക്കു നഷ്ടമായി എന്നു ചുരുക്കം.

വീണ്ടും ഒരു രണ്ടാഴ്ചകൂടി മാത്രമേ ഷാലറ്റിന്റെ മുറിയിൽ ആളുണ്ടായിരുന്നുള്ളൂ. അമേരിക്കൻ ഭൂഖണ്ഡത്തിന്റെ ഓരത്ത് അറ്റ്ലാന്റിക് സമുദ്രത്തിൽ ചിതറിക്കിടക്കുന്ന ദ്വീപസമൂഹങ്ങളിലൊന്നായ സെന്റ് ലൂസിയായിൽനിന്നുമെത്തിയ ജോൺ നെപ്റ്റയർ എന്ന കറുമ്പനായിരുന്നു അത്. ഗുർജാറിനോടു കാണിച്ച ഷാലറ്റിന്റെ വിപ്രതിപത്തിയുടെ കാരണം തൊലിപ്പുറത്ത് ഒതുങ്ങുന്നതല്ല എന്നു വ്യക്തമാക്കുന്നതായിരുന്നു ജോണിനു കിട്ടിയ പ്രതികരണം. തീർത്തും കറുമ്പനായ ജോൺ അമേരിക്കൻ സംസ്കാരത്തിന്റെ നിഴലിൽ വളർന്നവനാണ്. ഒരുപക്ഷേ. അതായിരിക്കണം ആ ഇംഗ്ളീഷ് കുടുംബത്തോട് ഇഴുകിച്ചേരാൻ അവനുണ്ടായ ലാഘവത്വത്തിന്റെ പൊരുൾ.


*പിയർകോട്ടേജിലെ പ്രാതൽമേശ*

തൂവെള്ളയിൽ രക്തചന്ദനം ചാലിച്ച ഫിക്രിക്കും തനിക്കറുമ്പനായ ജോണിനും രണ്ടുമല്ലാത്ത എനിക്കും വിടുതിവീട്ടിൽ അനുവദിച്ചുകിട്ടിയ സഹവർത്തിത്വവും സമഭാവനയും തനിക്കറുമ്പനല്ലാത്ത ഗുർജാറിനു ലഭിച്ചില്ലെങ്കിൽ അതിനുത്തരവാദിത്വം പൂർണ്ണമായും തൊലിയുടെ നിറമല്ല: പിന്നെയോ. സാംസ്കാരിക നിലവാരത്തിലുള്ള അകലമെന്നേ ധരിക്കേണ്ടതുള്ളൂ.

(തുടരും)

(44-ാം പേജിൽ നിന്നും തുടർച്ച)

തനിക്കറിയുമോ?

-സാർ?

-പറഞ്ഞതോർക്കുന്നില്ലേ?

-ഓർക്കുന്നു.

-എത്രയാ?

-നാല്പത്.

-അൻപതാണു പതിവ്. പിന്നെ ടോമിയായതുകൊണ്ട് പത്തു കുറച്ചതാ.

-എന്നാൽ സാറുതന്നങ്ങു മുറിച്ചെടുക്ക്വല്ല്യോ നല്ലത്? ഞാനെന്തിനാ മെനക്കെടുന്നേ!

ദണ്ഡപാണി പെട്ടെന്ന് അവനെ സൂക്ഷിച്ചു നോക്കി. ഒരു ചലഞ്ചാണോ?

-എങ്കിൽ ഇപ്പോൾ നിറുത്താം. ഇവിടെ പിരിയാം.

-അയ്യോ സാർ, ചതിക്കല്ലേ. സാറു പറഞ്ഞതു തന്നെ. റൈറ്റ്.

ഇറക്കവും കയറ്റവുമെല്ലാം കഴിഞ്ഞ് ചിറ്റാർ പാലത്തിനും തോടിനും അക്കരെ മരക്കാലുകൾക്കിടയിലെ തെളിയാത്ത തടങ്ങളിലൂടെ അവർ പരസ്പരം മിണ്ടാതെ നടന്നു. മിണ്ടരുതെന്നാണ് കരാർ. മിണ്ടാനിടംവരുമ്പോൾ ദണ്ഡപാണി പറയും.

മുൻകൂട്ടി നിശ്ചയിച്ച സ്ഥലത്തു വന്നപ്പോൾ ദണ്ഡപാണി നിന്നു. കിഴക്കോട്ട് എട്ടു കിലോമീറ്റർ പോയാൽ കാനയാറും കല്ലാറും ചേർന്ന് അച്ചൻകോവിലായി മാറുന്ന സംഗമത്തിലെത്താം. മുകളിൽ ഇടതൂർന്ന ഇരുണ്ട വനസ്ഥലി.

റിസർവ്വ വനത്തിന്റെ ഈ ദിക്കിലൊന്നും എന്യൂമറേഷൻ എത്തിയിട്ടില്ല. അറമ്പമലകൾക്കു താഴെ കുത്തനെയുള്ള ഇറക്കത്തിൽ വളർന്നുയർന്നു നില്ക്കുന്ന ഈട്ടിക്കും കരിന്താളിക്കും നൂറ്റാണ്ടുകളുടെ പ്രായമുണ്ട്. കാട്ടിലെ ജാംബവാന്മാർ. ദണ്ഡപാണി അവരിൽച്ചിലരെ തൊട്ടു സന്തോഷം അറിയിച്ചു.

പക്ഷേ, ആ മരങ്ങൾ മുറിച്ചുകടത്താൻ ടോമിക്കു കാണിച്ചുകൊടുക്കാനാണ് ഇവിടെ വന്നത്. പിന്നെയീ സ്നേഹപ്രകടനത്തിന്റെ അർത്ഥം?

അരുവിക്കു താഴെ ചരിവിൽ ഇരുപത്തിമൂന്ന് ഈട്ടി. മുകളിലെ തട്ടിൽ പതിനൊന്നു കരിന്താളി. സമ്മതിച്ചോ?

-സമ്മതിച്ചു.

മരങ്ങൾ നില്ക്കുന്നിടവും വെട്ടിയിറങ്ങേണ്ട തടവും എല്ലാം ടോമിക്കു കൃത്യമായിട്ടറിയാം. വേണമെങ്കിൽ കുറേക്കൂടി രഹസ്യമായ വഴി ദണ്ഡപാണിക്കു പറഞ്ഞുകൊടുക്കാനുമറിയാം.

-ഈട്ടി എൺപത്തിനാലു സെന്റീമീറ്ററിനു മുകളിൽ ഒൻപത്. എൺപതിലെട്ട്. ബാക്കി എഴുപത്തഞ്ച്. കരിന്താളികൂടിച്ചേർത്ത് ശതമാനം കണക്കാക്കിക്കോളൂ.

ദണ്ഡപാണിക്ക് അളവും കണക്കും കിറുകൃത്യം. ടോമി ഒന്നമ്പരന്നു. ഇത്രയും പ്രതീക്ഷിച്ചില്ല.

ടോമി വച്ചുനീട്ടിയ പൊതി കൈയിൽ വാങ്ങാതെ ദണ്ഡപാണി നിലത്തിരുന്നു. ദണ്ഡപാണിയുടെ പതിവില്ലാത്ത ഉത്സാഹം ടോമിക്കും പിടിച്ചു.

-ഇരിക്കാം. മറ്റവന്റെ കണക്കും ഇവിടെവച്ചു തീർക്കാം. എടുക്ക്. ടോമി പൊതി താഴെവച്ച് സഞ്ചിയിൽനിന്നു കുപ്പിയും സോഡയുമെടുത്തു നീട്ടി.

-ആദ്യം മറ്റേപ്പൊതി.

ടോമി ഒന്നു ചിരിച്ച് കുപ്പിയും സോഡയും സഞ്ചിയിൽ വച്ചു. മറ്റൊരു സഞ്ചിയിൽനിന്നു കൈയൊതുക്കമുള്ളൊരു പൊതിയെടുത്തു. അതു രണ്ടു കൈയും പിടിച്ചു നീട്ടി.

-അഞ്ഞൂറിന്റെ കെട്ടുകളാണു സാർ. ഇത് എട്ടുലക്ഷം. ഒന്നാം ഗഡു.

ദണ്ഡപാണി പിന്നോട്ടു നീങ്ങി. പുരികം വളഞ്ഞു. താടിയുടെ വിറയൽ അഭിനയിക്കാൻ നോക്കിയിട്ടു പറ്റിയില്ല. ഒരു വശം തിരിഞ്ഞു നോക്കി മറുവശത്തെ റിവോൾവർ തപ്പി ധൈര്യം വരുത്തി.

-ഗഡുവോ? അതൊന്നുമില്ലെടോ ചങ്ങാതീ. റൊക്കം പണം.

-റൈറ്റ് സാർ.

ടോമി അത്രയും വലിപ്പമുള്ള മറ്റൊരു പൊതി കൂടി എടുത്തുനീട്ടി.

-കള്ളനുണ്ടോ ഇതിൽ?

-ഇല്ല സാർ. കച്ചവടം കച്ചവടംതന്നെ.

-എണ്ണണോ?

-കുറയില്ല സാർ.

സഞ്ചിക്കുള്ളിൽ പൊതി തിരുകിയിട്ട് ദണ്ഡപാണി ഉത്സാഹത്തോടെ നിലത്തിരുന്നു കുലുങ്ങി.

-ശരി ഇനി മറ്റവനെ പൊക്ക്.

-റൈറ്റ് സാർ.

ടോമി കുപ്പിയിൽനിന്നു ചുവന്ന ദ്രാവകം ഗ്ലാസ്സിലേക്കു പകരുമ്പോൾ ദണ്ഡപാണി പ്രോത്സാഹിപ്പിച്ചു:

-എന്റെ അളവു വന്നിട്ടില്ല ഒഴിച്ചോളൂ.

-റൈറ്റ് സാർ. സോഡാ?

വേണ്ടാ, അശുദ്ധമാക്കണ്ടാ

ദണ്ഡപാണി ഗ്ലാസ്സുയർത്തി ഒന്നു സിപ്പ് ചെയ്തു.

-ഇന്നു നമ്മുടെ ബന്ധം അരക്കിട്ടുറപ്പിക്കണം.

ടോമി സമ്മതിച്ചു.

-ഉറപ്പിക്കണം.

അവൻ ഗ്ലാസ്സുയർത്തിവച്ചതല്ലാതെ കുടിച്ചില്ല.

-കുടിക്ക്. ഈ കുപ്പി ഇപ്പം കാലിയാക്കണം.

-റൈറ്റ് സാർ.

ഇങ്ങനെ പറഞ്ഞു ചിരിച്ച് അവൻ ഒത്തുചേരലിന്റെ ഉല്ലാസം അഭിനയിച്ചു. കുടിക്കുന്ന മട്ടു കാണിച്ചു. ഏതോ-ഒരുനിമിഷം കൗശലത്തിൽ ഗ്ലാസ്സിലെ ദ്രാവകം പിന്നിലൊഴിച്ചതു ദണ്ഡപാണി ശ്രദ്ധിച്ചു. പെട്ടെന്ന് അസ്വസ്ഥനായെങ്കിലും നിയന്ത്രിച്ചു. ടോമി ഗ്ലാസ്സ് തിരിച്ചുവയ്ക്കുംമുമ്പ് ദണ്ഡപാണി അവനെ കെട്ടിപ്പിടിച്ചു താടി മൃദുലമായി തടവി.

-ഇനി നമ്മളൊന്ന്. മനസ്സിലായോ?

-മനസ്സിലായി.

അവർ രണ്ടുപേരും ചിരിച്ചു. പിന്നെ ശ്രീലങ്കയിലെ മനുഷ്യദുരന്തത്തെക്കുറിച്ച് ഉറക്കെ ചിന്തിച്ചു.

(തുടരും)

---

1. വിളക്കുകൊള്ളുത്തും
2. വൈദ്യർ
3. പൊരിപ്പൂവത്തിന്റെ പൂവ്





# ഒരു കണ്ണി കൂടി അറ്റു



സി. ഭാസ്കരൻ



അവിഭക്ത ബംഗാളിൽ നടന്ന ഐതിഹാസികമായ 'തേഭാഗാ സമരത്തിന്റെ ശില്പികളിലൊരാളും മുപ്പതുകളിലെ വിദ്യാർത്ഥി നേതാക്കളിൽ പ്രമുഖനുമായിരുന്ന മൻസൂർ ഹബീബുള്ള ഈ സെപ്തംബർ 14-ന് സെൻട്രൽ കൽക്കത്തയിലെ സ്വവസതിയിൽ അന്തരിച്ചു. അധ്വാനിക്കുന്നവരുടെ മോചനത്തിനുവേണ്ടി ആറു പതിറ്റാണ്ടുകാലം അർപ്പണബോധത്തോടെ പ്രവർത്തിച്ച് ബംഗാൾ രാഷ്ട്രീയത്തിൽ തന്റേതായ വ്യക്തിമുദ്ര പതിപ്പിച്ചു ആ വിപ്ളവകാരി. നിസ്വാർത്ഥവും ത്യാഗപൂർണ്ണവുമായ പ്രവർത്തനത്തിലൂടെ എതിരാളികളുടെപോലും സ്നേഹബഹുമാനങ്ങളാർജ്ജിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു.

കേരളത്തിൽ കണ്ണൂർ ജില്ലപോലെ ബംഗാളിൽ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ നെടുംകോട്ടയാണ് ബർദ്വാൻ ജില്ല. ആ ജില്ലയുടെ ആസ്ഥാനമായ ബർദ്വാനിലെ ഒരു പഴക്കംചെന്ന ഫ്യൂഡൽ കുടുംബത്തിൽ 1917 നവംബർ 13-ന് ഹബീബുള്ള ജനിച്ചു. ആ പട്ടണത്തിലെ ഒരു സ്ക്കൂളിൽ വിദ്യാഭ്യാസം തുടങ്ങിയ അദ്ദേഹം കൽക്കത്തയിലെ സ്കോട്ടിഷ് ചർച്ച് കോളേജിൽനിന്ന് ബിരുദം നേടി. കൽക്കത്ത യൂണിവേഴ്സിറ്റിയിൽ നിന്ന് ബിരുദാനന്തര ബിരുദവും എൽ.എൽ.ബി ബിരുദവും സമ്പാദിച്ചു. രാഷ്ട്രീയമായി അത്യന്തം സജീവമായ ഒരു കുടുംബത്തിലെ അംഗമായ ഹബീബുള്ള സ്ക്കൂൾ വിദ്യാർത്ഥി ആയിരിക്കെത്തന്നെ രാഷ്ട്രീയത്തിൽ ആകൃഷ്ടനായി. ദേശീയ പ്രസ്ഥാനത്തിൽ സജീവം പങ്കെടുത്തു.

കൽക്കത്തയിലെന്നപോലെ ബർദ്വാനിലും ജുഗാന്തർ, അനുശീലൻ തുടങ്ങിയ ഒട്ടേറെ വിപ്ളവ ഗ്രൂപ്പുകളുണ്ടായിരുന്നു. 1930-കളുടെ ആദ്യമായപ്പോഴേക്ക് ആ വിപ്ളവ ഗ്രൂപ്പുകൾ പലതിനെയും മാർക്സിസം സ്വാധീനിക്കാൻ തുടങ്ങി. 1931-ൽ ബർദ്വാനിൽ ബങ്കിം മുഖർജി പങ്കെടുത്ത ഒരു യുവജന സമ്മേളനം. അതു സംഘടിപ്പിച്ചത് ബിനോയ് ചൗധരി, സരോജ് മുഖർജി, ഷാഹേദുള്ള എന്നിവരായിരുന്നു. അതിനുമുമ്പ് മുസഫർ അഹമ്മദുമായി ബന്ധപ്പെട്ട അവർ മൂവരും മാർക്സിസത്തിൽ ആകൃഷ്ടരായിക്കഴിഞ്ഞിരുന്നു. ബർദ്വാൻ യുവജന സമ്മേളനത്തിൽ ഹബീബുള്ള റെഡ് വാളണ്ടിയറായി പ്രവർത്തിച്ചു. ജില്ലയിൽ ആ സമ്മേളനവേളയിലാണ് ആദ്യമായി ചെങ്കൊടി ഉയരുന്നത്. പിന്നീട് നാലുവർഷം കഴിഞ്ഞപ്പോൾ അദ്ദേഹത്തിന് കമ്മ്യൂണിസ്റ്റ് പാർട്ടിയിൽ അംഗത്വം കിട്ടി. അപ്പോൾ അദ്ദേഹം കോളേജ് വിദ്യാർത്ഥിയും വിദ്യാർത്ഥി നേതാവും. 1936-ൽ നടന്ന എ.ഐ.എസ്.എഫ് സ്ഥാപക സമ്മേളനത്തിൽ ബംഗാളിനെ പ്രതിനിധീകരിച്ച് പങ്കെടുത്തു. അങ്ങനെ എ.ഐ.എസ്.എഫിന്റെ സ്ഥാപക നേതാക്കളിലൊരാളായി. ആന്തമാനിലെ സെല്ലുലാർ ജയിലിൽ പാർപ്പിച്ച ഇന്ത്യൻ വിപ്ളവകാരികൾ തങ്ങളെ സ്വന്തം മണ്ണിലേക്ക് തിരിച്ചയയ്ക്കണമെന്നാവശ്യപ്പെട്ട് ആരംഭിച്ച നിരാഹാര സമരത്തിന് പിന്തുണ പ്രഖ്യാപിച്ച് ബംഗാളിലെ വിദ്യാർത്ഥികളാരംഭിച്ച വമ്പിച്ച പ്രക്ഷോഭത്തിന് ഹബീബുള്ള നേതൃത്വം നൽകി. സംസ്ഥാനത്ത് കർഷക പ്രസ്ഥാനം കെട്ടിപ്പടുക്കുന്നതിനും ബങ്കിം മുഖർജി, മുസഫർ അഹമ്മദ്, അബ്ദുള്ള റസൂൽ തുടങ്ങിയവരോടൊപ്പം പ്രവർത്തിച്ചു. 1944-ൽ ബംഗാൾ പ്രവിശ്യാ കിസാൻ സഭയുടെ ജനറൽ സെക്രട്ടറിയായി തിരഞ്ഞെടുക്കപ്പെട്ടു. അദ്ദേഹം ജനറൽ സെക്രട്ടറി ആയിരിക്കുമ്പോഴാണ് ഐതിഹാസികമായ തേഭാഗാ സമരം നടന്നത്. ആന്ധ്രയിൽ തെലങ്കാനാ സമരമെന്നപോലെ ബംഗാളിൽ കൃഷിക്കാർ നടത്തിയ ഉജ്ജ്വല സമരമായിരുന്നു തേഭാഗാ സമരം. ആ സമരത്തിൽ ആകണ്ഠം മുഴുകിയ ഹബീബുള്ള തന്റെ സംഘടനാ പാടവം തെളിയിച്ചു. നാല്പതുകളുടെ ആദ്യം അഖിലേന്ത്യാ കിസാൻസഭയുടെ ജോയിന്റ് സെക്രട്ടറിയായും പ്രവർത്തിച്ചു. 1942-ൽ മിഡ്നാപ്പൂരിൽ അറസ്റ്റിലായി.



*മൻസൂർ ഹബീബുള്ള*

ഇന്ത്യാവിഭജനത്തിനു ശേഷം കിഴക്കൻ പാകിസ്ഥാനിൽ (ഇപ്പോഴത്തെ ബംഗ്ളാദേശ്) പാർട്ടി കെട്ടിപ്പടുക്കാൻ അദ്ദേഹത്തെ നിയോഗിച്ചു. ആ പ്രവർത്തനത്തിനിടയിൽ പാകിസ്ഥാൻ കമ്മ്യൂണിസ്റ്റു പാർട്ടിയുടെ കേന്ദ്ര കമ്മിറ്റിയിലേക്ക് തിരഞ്ഞെടുക്കപ്പെട്ടു. 1949-ൽ രംഗ്പൂരിൽ പാകിസ്ഥാൻ ഗവൺമെന്റ് അദ്ദേഹത്തെ അറസ്റ്റു ചെയ്ത് ജയിലിലടച്ചു. 1950 ഏപ്രിൽ 24-ന് രാഷ്ട്രീയ തടവുകാർക്കു നേരേ രാജ്ഷാഹി സെൻട്രൽ ജയിലിൽ നടന്ന വെടിവയ്പിൽ പരിക്കേറ്റു.

1950 ഒക്ടോബറിൽ ജയിൽ മോചിതനായപ്പോൾ പാകിസ്ഥാനിൽനിന്ന് അദ്ദേഹത്തെ നാടുകടത്തി. അതിനുശേഷം ബംഗാളിലാണ് ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്തത്. ബംഗാളിൽ തിരിച്ചെത്തിയ ഉടൻ സുരി വിദ്യാസാഗർ കോളേജിൽ അദ്ധ്യാപകനായി ചേർന്നു. രാഷ്ട്രീയ പ്രവർത്തനങ്ങളുടെ പേരിൽ 1961-ൽ പിരിച്ചുവിടപ്പെട്ടു. തുടർന്ന് കുറച്ചുകാലം കൽക്കത്ത ഹൈക്കോടതിയിൽ അഭിഭാഷകനായി പ്രാക്ടീസ് ചെയ്തു. അതോടൊപ്പം പാർട്ടി പ്രവർത്തനവും നടത്തി. 1962-ൽ ബർദ്വാനിലെ ഒരു നിയോജക മണ്ഡലത്തിൽനിന്ന് ബംഗാൾ നിയമസഭയിലേക്ക് തിരഞ്ഞെടുക്കപ്പെട്ടു. 1964-ൽ കമ്മ്യൂണിസ്റ്റു പാർട്ടി പിളർന്നപ്പോൾ സി.പി.ഐ (എം) ന്റെ കൂടെനിന്നു. 1969-79 കാലത്തെ പരീക്ഷണഘട്ടത്തിൽ സജീവമായി പാർട്ടിപ്രവർത്തനം തുടർന്നു. 1971-ൽ വീണ്ടും നിയമസഭയിലേക്ക് തിരഞ്ഞെടുക്കപ്പെട്ടു. 1977-ൽ മൂന്നാം തവണയും നിയമസഭയിലേക്കു മത്സരിച്ചുജയിച്ച അദ്ദേഹം നിയമസഭാ സ്പീക്കറായി. ഇക്കാലത്ത് ലോകത്തിന്റെ പല ഭാഗങ്ങളിലും സന്ദർശനം നടത്തി. 1982-ൽ നിയമസഭയിലേക്ക് തിരഞ്ഞെടുക്കപ്പെട്ടപ്പോൾ നിയമമന്ത്രിയായി. സ്പീക്കർ എന്ന നിലയിലും മന്ത്രിയെന്ന നിലയിലും തന്റെ കഴിവ് പ്രകടമാക്കി.

മോശമായിക്കൊണ്ടിരുന്ന ആരോഗ്യനില പരിഗണിക്കാതെ അദ്ദേഹം പ്രവർത്തനം തുടർന്നു. അവസാനകാലത്ത് കാഴ്ചയ്ക്ക് നേരിയ മങ്ങൽ. എന്നിട്ടും വായന തുടർന്നു. ബംഗാളിയിൽ ധാരാളം എഴുതാറുണ്ട്. ചില ലേഖനങ്ങൾ ഇംഗ്ളീഷിലും പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. അവസാനം വരെയും ഹബീബുള്ള പാർട്ടിയെയും ജനങ്ങളെയും സേവിച്ചു. 1995 ഏപ്രിലിൽ ചേർന്ന സി.പി.ഐ (എം) പതിനഞ്ചാം കോൺഗ്രസ്സ് ആദരിച്ച തലമുതിർന്ന നേതാക്കളിൽ ഒരാളായിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ മരണത്തോടെ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ ആദ്യകാല നേതാക്കളിൽ ഒരാൾ നഷ്ടമായി. അദ്ദേഹത്തിന്റെ സ്മരണയ്ക്കുമുമ്പിൽ ആദരാഞ്ജലികൾ.



രാമാനുജൻ

# കിളിപ്പാട്ട്

കോമള ബാലേ!
ശുകശാലിനീ നില്ക്ക,
തെല്ലുനേരമീയരയാലിൻ
ശാഖിയിലിരിക്കുക

ഓമലേ വീണ്ടുമെങ്ങൾ-
ക്കോതുക കഥാശേഷം
ചാരവേയണഞ്ഞു നി
പാടുക രാമായനം,
പുരുഷാർത്ഥങ്ങൾ,
പുരാവൃത്തങ്ങൾ,
അവതാരചരിതം,
ഗീതാമൃതമൊക്കെയും
ചുരത്തുക!

വയ്യെന്നോ?
പൊയ്യല്ല ഞാനേകിടാം
പ്രിയപേയമേതും
മുന്തിരിച്ചാറോ തേനോ
മുന്തിയതെന്തുമാട്ടേ.

ഒന്നുമേ ഗ്രഹിക്കുവാ-
നാവതല്ലെന്നോ?
തന്വി ഖിന്നയാകുന്നോ?
നേത്രം സജലമാകുന്നിതോ?

ആകുലഭാവംപൂണ്ടി-
ട്ടാത്തശോകത്താ-
ലവളോതിയീവിധം;
ഞാനോ നിശ്ചേഷ്ട നിശ്ശബ്ദനായ്!

"നാത്തുമ്പിൽ കഥയില്ല,
കഥനശീലുമില്ല,
നാരായ മഹിമയില്ല,
ഉള്ളതു കദനമാം!

ഒരു മാത്രയിൽ നിങ്ങൾ
എറങ്ങളെ വാഴ്ത്തുന്നുച്ചം,
അടുത്ത ക്ഷണത്തിലോ
അടയ്ക്കും കിളിക്കൂട്ടിൽ!
എന്തിനീ പ്രീണനങ്ങൾ?
എന്തിനീ പീഡനങ്ങൾ?
ഞങ്ങളെ വിട്ടേക്കുക.
വിട്ടയയ്ക്കുക, സ്വസ്തി!"

എങ്ങുനീ പോവതിപ്പോൾ?
എന്തിത്ര തപിക്കുവാൻ?
അന്തരംഗത്തിൽ നീറും
നൊമ്പരമുണർത്തുക:

"പോകുന്നു ഞാൻ
എൻ കണ്ണായ് കാത്തോരു
കിടാങ്ങൾ തൻ ചാരവേ.
പക്ഷം നീർത്തിയുയരാ-
നാവാത്തോരു
പഞ്ജരങ്ങളിലല്ലോ
പറക്കമുറ്റാതുള്ള
പൂമൃദുകളേബരർ
പുത്രരിന്നരുളുന്നു!

നാലുപേരവർ,
നാലുദിക്കിൽ
ഭവനങ്ങൾ തൻ
പൂമുഖത്താടിക്കളിച്ചിടുന്ന
കിളിക്കൂട്ടിൽ
പൂമധുവുണ്ണുവാനോ
വാനിലുല്ലസിക്കാനോ
സ്വാതന്ത്ര്യം നിഷേധിച്ച
'തത്തമ്മേ പൂച്ച'പ്രായർ.

നിങ്ങൾക്കു കളിപ്പാട്ടം,
നിങ്ങൾക്കു രസപാത്രം,
പറക്കാനാവാത്തോരു
പ്രാണികളവർ, നിങ്ങൾ-
ക്കലങ്കാരങ്ങൾ, ഞങ്ങൾ-
ക്കഭിശപ്തമീ ജന്മം!

മുന്നമെൻ നീഡം തന്നിൽ
കടന്നു കവർന്നതാ-
ണെന്നുടെ പൈതങ്ങളെ
നിഷാദർ-നരാധമർ!

പിന്നെ ഞാനേറെ
തിരഞ്ഞലഞ്ഞു ദിനരാത്രം
ദീനമാം രോദനങ്ങ-
ളുയർന്നുകേൾക്കും ദിക്കിൽ
പറന്നും വലഞ്ഞും,
കണ്ടെത്തിയിച്ഛാശക്തിയാൽ.

പുറത്തുനിന്നേ കാണാ-
നാവതുള്ളല്ലോ,
ജയിൽപ്പുള്ളികളെപ്പോൽ
അവരകത്തും,
ഞാൻ പുറത്തും!

ഒളിച്ചും പതുങ്ങിയും
രണ്ടുനേരവും
ചുണ്ടിലിളമാന്തളിരൊപ്പം
കതിരും കരുതി ഞാൻ
എത്തുന്നു മുടങ്ങാതെ,
ഏതുമേ മടിക്കാതെ
മക്കളെക്കാണാൻ,
ഒന്നു കൊക്കുരുമ്മുവാൻ മാത്രം!

അമ്മയെ പ്രതീക്ഷിപ്പോർ
ദൂരെദൂരേക്കു കണ്ണും
കുഞ്ഞിളം ചുണ്ടും കാതും
നല്കി നില്പായിരിക്കും!

അക്ഷണം ക്ഷീണമെല്ലാ-
മകലും, വിയർപ്പാറും,
കരിഞ്ഞ തൂവൽപ്പുറം
സ്നിഗ്ദ്ധപേലവമാകും.
മാതൃത്വശക്തിയാലേ
മാലെല്ലാമകന്നുപോം
മാതാവിലല്ലോ
മുഗ്ദ്ധവാത്സല്യമിരിക്കുന്നു."

ജീവിതലാവണ്യത്തിൽ
കണ്ണുനീർ വീഴ്ത്തും കഥാ-
ശേഷവും ചൊല്ലി
ശുകമാതാവു മറയവേ,
മാതൃവത്സലത്വത്തിൻ
മഹിമാവറിയുന്നേൻ:

അമ്മയാണല്ലോ സ്നേഹം
അമ്മയാണല്ലോ സത്യം
അമ്മയാലല്ലോ മക്കൾ
ഉൺമകളറിയുന്നു!



സ്റ്റാഫ് ലേഖകൻ

# നമുക്കൊന്നിച്ചുപാടാം

1996 മാർച്ച് 9-ന് സംഘഗാന സരണിയുടെ ഉപജ്ഞാതാവായ എം.ബി.ശ്രീനിവാസന്റെ 8-ാം ചരമവാർഷികമായിരുന്നു. അന്ന് അദ്ദേഹത്തിന് പ്രിയപ്പെട്ട ദേശഭക്തി ഗാനങ്ങൾ-വള്ളത്തോളിന്റെയും മുഹമ്മദ് ഇഖ്ബാലിന്റെയും സുബ്രഹ്മണ്യഭാരതിയുടെയും ഗാനങ്ങൾ- സ്ക്കൂൾ വിദ്യാർത്ഥികളുടെ നൂറും ഇരുന്നൂറും പേർ വരുന്ന സംഘങ്ങളെക്കൊണ്ട് ഒന്നിച്ചു പാടിക്കുവാനുള്ള ഒരു പദ്ധതി കേരള സർക്കാറിന്റെ പരിഗണനയ്ക്കായി എം.ബി.എസ് യൂത്ത് ക്വയർ സമർപ്പിക്കുകയുണ്ടായി. അന്നത്തെ മുഖ്യമന്ത്രി ശ്രീ. എ.കെ. ആന്റണി ഈ പദ്ധതി അംഗീകരിക്കുകയും വിദ്യാഭ്യാസ ഡയറക്ടർക്ക് നിർദ്ദേശങ്ങൾ നൽകുകയും ചെയ്തു.

വിദ്യാഭ്യാസ ഡയറക്ടർ ശ്രീ.കെ. ജയകുമാർ ഒരു പരീക്ഷണമെന്ന നിലയിൽ തിരുവനന്തപുരം ജില്ലയിലെ 35 ഹൈസ്ക്കൂളുകളിലെ സംഗീതാദ്ധ്യാപകന്മാരും അദ്ധ്യാപികമാരും പങ്കെടുത്ത അഞ്ചു ദിവസത്തെ പരിശീലന ശില്പശാല സംഘടിപ്പിച്ചു. തിരഞ്ഞെടുത്ത 6 ദേശഭക്തി ഗാനങ്ങളാണ് പഠിപ്പിച്ചത്. ഭാരതി, ഇഖ്ബാൽ, ടാഗോർ എന്നീ ദേശീയ കവിത്രയത്തിന്റെയും കേരള കവിത്രയമായ വള്ളത്തോൾ, ഉള്ളൂർ, ആശാൻ എന്നിവരുടെയും ഗാനങ്ങളാണ് കാസറ്റിലാക്കി അർത്ഥത്തോടുള്ള വരികളും ഓരോ ടീച്ചർക്കും നല്കിയത്. 35 ഹൈസ്ക്കൂളുകളിൽ നിന്നുമായി 38 ടീച്ചർമാർ പങ്കെടുത്തു. എം.ബി.എസ് യൂത്ത് ക്വയർ ഡയറക്ടർ ശ്രീ.മാത്യു ടി. ഇട്ടിയുടെ നേതൃത്വത്തിൽ കുമാരി രജിത, കുമാരി ലേഖ, ശ്രീകുമാർ, ഖാലിദ്, ഗോകുൽ എന്നിവരാണ് ഒന്നിച്ചുപാടുവാനുള്ള പരിശീലനം നല്കിയത്. പരിശീലനം നടക്കവേ വിദ്യാഭ്യാസമന്ത്രി ശ്രീ. പി.ജെ. ജോസഫ്, ഡയറക്ടർ ശ്രീ.കെ. ജയകുമാർ, എസ്.സി.ഇ.ആർ.ടി ഡയറക്ടർ ഡോ. ജലീൽ, വിദ്യാഭ്യാസ വകുപ്പിലെ സർവ്വശ്രീ. ഗോപാലൻ, രാമചന്ദ്രൻ എന്നിവർ കേന്ദ്രത്തിൽ വന്ന് പാട്ടുകൾ കേൾക്കുകയും അഭിനന്ദനം രേഖപ്പെടുത്തുകയും ചെയ്തു. സമാപന ദിവസം ശ്രീ.കെ. ജയകുമാർ പഠിതാക്കൾക്ക് സർട്ടിഫിക്കറ്റുകൾ നല്കി. അവരവരുടെ സ്ക്കൂളുകളിൽ നൂറു കുട്ടികളെ വീതം ഈ പാട്ടുകൾ പഠിപ്പിക്കുകയും സ്ക്കൂൾ അസംബ്ളികളിലും മറ്റു ദേശീയ ദിനങ്ങളിലും (ആഗസ്റ്റ് 15, ഒക്ടോബർ 2, നവംബർ1, 14, ജനുവരി 26) കുട്ടികൾ ഒന്നിച്ച് ഈ ഗാനങ്ങൾ അവതരിപ്പിക്കുകയും ദേശീയ സ്വാതന്ത്ര്യത്തിന്റെ സുവർണ്ണജൂബിലിയുടെ നിർദ്ദേശം യുവതലമുറയ്ക്ക് എത്തിക്കുകയും ചെയ്യണമെന്ന് ശ്രീ. ജയകുമാർ നിർദ്ദേശിച്ചു.

## ആഗസ്റ്റ് 15-ന് 1500 കുട്ടികൾ ഒന്നിച്ചുപാടി

ഈ പരിപാടിയുടെ തുടർച്ചയായി തിരുവനന്തപുരം നഗരത്തിലുള്ള 15 ഹൈസ്ക്കൂളിലെ സംഗീതാദ്ധ്യാപികമാർക്കും അദ്ധ്യാപകന്മാർക്കും മൂന്നു ദിവസത്തെ ശില്പശാല സംഘടിപ്പിക്കുകയും സ്വാതന്ത്ര്യദിനത്തിൽ പാടുവാനായി വള്ളത്തോളിന്റെ "പോരാ, പോരാ", ഇഖ്ബാലിന്റെ "സാരേ ജഹാസേ", ഭാരതിയുടെ "ഭാരതസമുദായം വാഴ്കവേ" എന്ന പാട്ടുകൾ ക്വയറിലെ ഗായികാഗായകന്മാർ പഠിപ്പിക്കുകയുണ്ടായി. ആഗസ്റ്റ് 1 മുതൽ ആഗസ്റ്റ് 10 വരെ 15 സ്ക്കൂളുകളിലും ശരാശരി നൂറു കുട്ടികൾ വീതമുള്ള ഗ്രൂപ്പുകൾക്ക് ഈ പാട്ടുകൾ പഠിപ്പിക്കുകയും സ്ക്കൂൾ അസംബ്ളികളിൽ ഇവ അവതരിപ്പിക്കുകയുമുണ്ടായി. ഇതിനുള്ള നേതൃത്വം സ്ക്കൂൾ അദ്ധ്യാപികമാരും എം.ബി.എസ്.യൂത്ത് ക്വയറംഗങ്ങളും സംയുക്തമായി നല്കി.

ആഗസ്റ്റ് 12-ന് സെൻട്രൽ സ്റ്റേഡിയത്തിൽ 15 സ്ക്കൂളുകളിലേയും 1574 കുട്ടികൾ ഒന്നിച്ചുചേർന്ന് മൈക്ക് സെറ്റും പശ്ചാത്തല സംഗീതോപകരണങ്ങളുമായി റിഹേഴ്സൽ നടത്തി. വിദ്യാഭ്യാസ സെക്രട്ടറിയും വിദ്യാഭ്യാസ ഡയറക്ടറും മറ്റ് ഉദ്യോഗസ്ഥരും ഈ പരിപാടിയിൽ പങ്കെടുത്തു. ക്വയർ ഡയറക്ടർ മാത്യു ടി. ഇട്ടിയുടെ നേതൃത്വത്തിൽ ക്വയറിലെ 15 ഗായികാഗായകന്മാരും സ്ക്കൂളുകളിലെ സംഗീതാദ്ധ്യാപികാദ്ധ്യാപകന്മാരും ചേർന്നിട്ടാണ് സംഗീതാലാപനത്തെ നയിച്ചത്.

ആഗസ്റ്റ് 15-ന് മുഖ്യമന്ത്രി പതാക ഉയർത്തിയതിനുശേഷം മൂന്നു ഗാനങ്ങൾ 1574 കുട്ടികൾ അവതരിപ്പിച്ചത് എല്ലാവിധത്തിലും പുതുമയായിരുന്നു. ഉദ്യോഗസ്ഥ വൃന്ദത്തിന്റെയും കാണികളുടെയും മുക്തകണ്ഠമായ പ്രശംസയ്ക്കു പാത്രമായ ഒരു പരിപാടിയായിരുന്നു അത്.

കുട്ടികളെയും അദ്ധ്യാപികാദ്ധ്യാപകന്മാരെയും സ്ക്കൂൾ അധികൃതരെയും അനുമോദിച്ചുകൊണ്ട് ശ്രീ.ശർമ്മ പരിപാടി കഴിഞ്ഞതിനുശേഷം സംസാരിക്കവേ ഈ പാട്ടുകളിൽ പങ്കെടുത്ത എല്ലാ വിദ്യാർത്ഥി-വിദ്യാർത്ഥിനികൾക്കും സർട്ടിഫിക്കറ്റുകൾ നൽകുവാൻ വിദ്യാഭ്യാസവകുപ്പ് തീരുമാനിച്ചിട്ടുണ്ടെന്നും ഈ വർഷത്തെ യുവജനോത്സവത്തിൽ ദേശഭക്തി സംഘഗാനം മത്സരങ്ങളിൽ ഒരു ഇനമായി ചേർത്തിട്ടുണ്ടെന്നും അറിയിച്ചു. കുട്ടികൾ ഹർഷാരവത്തോടെ ഈ പ്രഖ്യാപനത്തെ സ്വീകരിച്ചു.



ദേശഭക്തിഗാനം ആലപിക്കുന്ന വിദ്യാർത്ഥി സംഘം

## സ്വാതന്ത്ര്യത്തിന്റെ സുവർണ്ണ ജൂബിലിക്കൊരു ഉപഹാരം

വിദ്യാഭ്യാസമന്ത്രിയുടെയും വിദ്യാഭ്യാസ വകുപ്പിന്റെയും അകമഴിഞ്ഞ പ്രോത്സാഹനവും സഹായവും എം.ബി.എസ് യൂത്ത് ക്വയറിന്റെ പ്രതിബദ്ധതയും സ്ക്കൂൾ വിദ്യാർത്ഥി-വിദ്യാർത്ഥിനികളുടെയും അദ്ധ്യാപക സമൂഹത്തിന്റെയും ആത്മാർത്ഥതയുമാണ് ഈ പരീക്ഷണത്തെ വിജയത്തിലെത്തിച്ചത്.

സ്വാതന്ത്ര്യത്തിന്റെ സുവർണ്ണ ജൂബിലി ആഘോഷിക്കുന്ന ആഗസ്റ്റ് 15-ന് കേരളത്തിലുള്ള 10,000 വിദ്യാലയങ്ങളിൽ സംഘഗാന ഗ്രൂപ്പുകൾ ഉണ്ടാക്കുവാനും ദേശഭക്തി ഗാനങ്ങൾ ഒന്നിച്ചുപാടുവാനുള്ള പദ്ധതിക്ക് സർക്കാർ രൂപം നൽകുകയും വിദ്യാഭ്യാസവകുപ്പും, എസ്.സി.ഇ.ആർ.ടി.യും സാംസ്കാരിക വകുപ്പും ഈ നല്ല കാര്യത്തിൽ ഒത്തുപിടിക്കുകയും ചെയ്താൽ കേരളത്തിലുടനീളം 1996-97 അധ്യയന വർഷത്തിൽ ഈ പരിപാടിക്കുള്ള പരിശീലനം നടത്തുവാനാവും. തുടർന്ന് 1997 ആഗസ്റ്റ് 15-ന് സ്വാതന്ത്ര്യത്തിന്റെ സുവർണ്ണ ജൂബിലിക്ക് സമുചിതമായ ഒരു ഉപഹാരമെന്നോണം ദേശീയോദ്ഗ്രഥനത്തിന്റെയും മതേതരത്വത്തിന്റെയും സന്ദേശം ആയിരമായിരം കണ്ഠങ്ങളിൽനിന്ന് ഉയരും. വിദ്യാലയങ്ങളിൽ യുവതലമുറയുടെ ഇടയിൽ സംഗീതത്തിന്റെ, സദ്ഭാവനയുടെ സംസ്കാരം ഉടലെടുക്കും. ഈ ലക്ഷ്യം നേടുന്നതിന് കേരളിയ ജനതയ്ക്കും സർക്കാറിനും എം.ബി.എസ് യൂത്ത് ക്വയറിന്റെ എല്ലാ സഹകരണവും വാഗ്ദാനം ചെയ്യുകയാണ്.



വി.വി. പ്രഭാകരൻ

# കാലാതിവർത്തിയായ യക്ഷഗാനം



**ക**ഥകളിയെപ്പോലുള്ള ഉദാത്തകലകളുടെ നിരയിൽ ഉയർന്നുനില്ക്കുന്ന 'യക്ഷഗാന'ത്തെ കർണ്ണാടക സംസ്കാരത്തിന്റെ മുഖമുദ്രയായി വിശേഷിപ്പിക്കുന്നതിൽ തെറ്റില്ല. കഥകളിയുമായി നല്ല സാമ്യം പുലർത്തുന്ന ഈ കല കർണ്ണാടകത്തിന്റെ തെക്കൻ ജില്ലകളിലും കാസർകോട് പ്രദേശത്തുമായാണ് വ്യാപിച്ചുകിടക്കുന്നത്.

ആളുകൾ പിടിക്കുന്ന തിരശ്ശീല, കഥാപാത്രങ്ങളുടെ തിരനോട്ടം, ചെണ്ട, മദ്ദളം തുടങ്ങിയ പശ്ചാത്തല വാദ്യങ്ങൾ, പുരാണ കഥകളുടെ അവതരണം, വർണ്ണശബളിമയാർന്ന വേഷം തുടങ്ങിയ ഘടകങ്ങൾ കഥകളിയുമായുള്ള സാദൃശ്യത്തിന്റെ ഉത്തമ നിദർശനമാണ്. എന്നാൽ ഭാവഭേദങ്ങളുമുണ്ട്. കഥകളിയിൽ സംഗീതം, സംഭാഷണത്തിന് ജീവനേകുമ്പോൾ യക്ഷഗാന കഥാപാത്രങ്ങൾ ഉയർന്ന ശബ്ദത്തിൽ ഉരിയാടുന്നു. കഥകളിയിൽ അഭിനയാംശത്തിന് മുൻതൂക്കം നൽകുമ്പോൾ യക്ഷഗാനം നാടകീയതയിലും വാചികാംശത്തിലുമാണ് പ്രാമുഖ്യം നൽകുന്നത്. ഭാവതീവ്രവും പൗരുഷപ്രധാനവുമായ നൃത്തനാടകമാണിത്. വീരരസപ്രകടനത്തിന് പ്രധാന്യം നൽകുന്ന വിധത്തിലാണ് ഇതിന്റെ രീതി സംവിധാനം ചെയ്യപ്പെട്ടിട്ടുള്ളത്.

*

യക്ഷഗാനത്തിന്റെ ഉദ്ഭവത്തെക്കുറിച്ച് പണ്ഡിതന്മാർ വ്യത്യസ്താഭിപ്രായങ്ങളാണ് പ്രകടിപ്പിച്ചിട്ടുള്ളത്. പതിനാറാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം മുതൽ ആന്ധ്രയിലും കർണ്ണാടകയിലും 'യക്കളഗാനം' എന്ന നാടൻ കലാരൂപം നിലനിന്നിരുന്നതായി ചരിത്രരേഖകളുണ്ട്. ഇതായിരിക്കാം കാലാന്തരത്തിൽ യക്ഷഗാനമായി പരിണമിച്ചതെന്ന് ഒരഭിപ്രായമുണ്ട്. കർണ്ണാടകയിലെ ഉഡുപ്പിയിലാണ് യക്ഷഗാനത്തിന്റെ പിറവിയുമായി ബന്ധപ്പെട്ട വേരുകൾ ഉണ്ടായിരുന്നതെന്ന് തെക്കൻ കർണ്ണാടക ജില്ലയിൽനിന്നു കണ്ടുകിട്ടിയ എഴുത്തോലകളിൽ പരാമർശമുണ്ട്. ഇക്കാര്യം വിശ്വസനീയമാണെന്ന അഭിപ്രായക്കാരനാണ് പ്രശസ്ത കന്നട സാഹിത്യകാരനും ജ്ഞാനപീഠം ജേതാവുമായ ഡോ: ശിവറാം കാരന്ത്.

കർണ്ണാടക സാഹിത്യചരിത്രത്തിൽ യക്ഷഗാനത്തെ സംബന്ധിച്ച് വ്യക്തമായ സൂചനകളുണ്ട്. സുമാർ മൂന്നു നൂറ്റാണ്ടു പഴക്കമുള്ള 'യക്ഷോല്ലാസം' എന്ന ഗ്രന്ഥത്തിലും ഈ കലാരൂപത്തെക്കുറിച്ചുള്ള വിവരണമുണ്ട്.

ക്ഷേത്രവിശ്വാസങ്ങളുമായി ബന്ധപ്പെട്ടുള്ളതാണ് യക്ഷഗാനത്തിന്റെ ആവിർഭാവമെന്ന് മറ്റൊരു നിഗമനമുണ്ട്. ദേവദാസി സമ്പ്രദായം നിലനിന്നിരുന്ന കാലഘട്ടത്തിൽ ക്ഷേത്രങ്ങളിൽ പൂജാവേളയിൽ ബിംബപ്രദക്ഷിണത്തിനിടയിൽ ദേവദാസികൾ നൃത്തം ചവിട്ടുന്ന ഏർപ്പാടുണ്ടായിരുന്നു. നൃത്തം വയ്ക്കുന്നതിനോടൊപ്പം ക്ഷേത്രവിശ്വാസികളിലാരെങ്കിലും വാദ്യം മുഴക്കുകയും മറ്റു ചിലർ പാട്ടുകൾ പാടുകയും ചെയ്തിരുന്നു. ഈ സമ്പ്രദായത്തിൽ ക്രമേണ പരിഷ്കാരങ്ങൾ വന്നുവെന്നും പിന്നീടത് 'യക്ഷഗാന ബയലാട്ട'മായിത്തീർന്നുവെന്നും പറയപ്പെടുന്നു.

ഇങ്ങനെ യക്ഷഗാനത്തിന്റെ പുരാവൃത്തത്തെക്കുറിച്ച് വിവിധാഭിപ്രായങ്ങളാണുള്ളത്. ഏതായാലും നൂറ്റാണ്ടുകളിലൂടെയുള്ള പ്രവാഹത്തിനുശേഷം ഈ കലാരൂപം അതിന്റെ വികസിതാവസ്ഥ പ്രാപിച്ചിരിക്കുന്നു. ഭരതനാട്യം, മണിപ്പൂരി, കുച്ചിപ്പുഡി, ഒഡീസ്സി തുടങ്ങിയവയ്ക്കൊപ്പം രാജ്യത്താകമാനം കീർത്തിയാർജ്ജിക്കാൻ യക്ഷഗാനത്തിനും സാധിച്ചിട്ടുണ്ട്. ഈ കലയെ പരിപോഷിപ്പിച്ച പൂർവ്വ സൂരികളോടാണ് അതിനു നന്ദി പറയേണ്ടത്.

*

ഒരു മുഴുനീള രാത്രികൊണ്ട് ആടിത്തീർക്കാവുന്ന വിധത്തിലാണ് യക്ഷഗാനത്തിന്റെ കഥകളും പാട്ടുകളും മെനഞ്ഞെടുത്തിട്ടുള്ളത്. 'യക്ഷഗാന ബയലാട്ട കഥകൾ' എന്ന പേരിലാണ് ഇതറിയപ്പെടുന്നത്. ആട്ടക്കഥയിലേതുപോലെ ശ്ലോകങ്ങളും ദണ്ഡകങ്ങളുമടങ്ങിയ സാഹിത്യസൃഷ്ടിയാണ് ഈ യക്ഷഗാന പ്രസംഗങ്ങൾ. എല്ലാം കന്നട ഭാഷയിൽ രചിക്കപ്പെട്ടവതന്നെ. സാഹിത്യഭംഗി തുടിച്ചുനിൽക്കുന്ന യക്ഷഗാന ബയലാട്ടകഥകൾ കർണ്ണാടക സംസ്കൃതിയുടെ ഒരു പരിച്ഛേദചിത്രം തന്നെ കാഴ്ച വയ്ക്കുന്നു.

ഗണപതിപൂജയോടെയാണ് യക്ഷഗാന കലാപ്രകടനത്തിന്റെ ആരംഭം കുറിക്കുന്നത്. യക്ഷഗാന സംവിധായകൻ 'ഭാഗവതർ' എന്ന പേരിൽ അറിയപ്പെടുന്നു. രംഗത്തവരിപ്പിക്കുന്ന കലാപ്രകടനത്തിന്റെ കഥാസന്ദർഭത്തെക്കുറിച്ചും സ്ഥലകാലാദികളെപ്പറ്റിയും ആദ്യം പ്രേക്ഷകർക്ക് വിശദീകരണം നൽകുന്നു. തുടർന്ന് 'കോടങ്കി' (കോമാളി) വേഷങ്ങളുടെ വരവായി. ഇവർ വേദിയിൽ വന്ന് വിവിധ ഭാവഹാവാദികളോടെ നടക്കുകയും സംസാരിക്കുകയും ചെയ്യുന്നു. അതുകഴിഞ്ഞാൽ 'പീഠിക.' വാദ്യമേളക്കാരുടെ പ്രാഗല്ഭ്യം തെളിയിക്കാനുള്ള സന്ദർഭമാണിത്. ഇതിനിടയിൽ നൃത്തം ചവിട്ടി വേഗതയാർന്ന ചുവടുവയ്പുകളോടെ കറങ്ങിത്തിരിഞ്ഞുകൊണ്ട് വേഷങ്ങൾ ഒന്നൊന്നായി രംഗത്തെത്തുന്നു.



ഷേണി ഗോപാലകൃഷ്ണഭട്ട്

പാട്ടുകളുടെ പശ്ചാത്തലത്തിൽ, തുടർന്ന് കഥാപാത്രങ്ങൾ തമ്മിൽ വാക്കുകൾകൊണ്ടുള്ള കസർത്ത് ആരംഭിക്കുന്നു. ഗദ്യരൂപത്തിലുള്ള ഈ സംഭാഷണങ്ങളൊന്നും ലിഖിതമല്ല. അഭിനേതാക്കളുടെ മനോധർമ്മമനുസരിച്ച് സംസാരിക്കാവുന്നതാണ്. എന്നാൽ സംഭാഷണത്തിന് നല്ല പരിചയസമ്പന്നതയും വാക്ചാതുര്യവും ഉച്ചാരണശുദ്ധിയും അത്യന്താപേക്ഷിതമാണ്. ചടുലവും ചിന്തോദ്ദീപകവും സർവോപരി നർമ്മരസം നിറഞ്ഞതുമായ ഈ സംഭാഷണരീതി പ്രേക്ഷകരെ ഹരം പിടിപ്പിക്കുന്നു.

പുരാണേതിഹാസങ്ങളാണ് സംഭാഷണത്തിന്റെ



പ്രമേയമായി വർത്തിക്കുന്നത്. എന്നാൽ ചാക്യാർ കൂത്തിലേതുപോലെ സാമൂഹിക പ്രശ്നങ്ങളിലേക്കു നീളുന്ന പദപ്രയോഗങ്ങളുണ്ടാവുക സ്വാഭാവികമാണ്. കഥാപാത്രങ്ങൾ തമ്മിലുള്ള ചോദ്യോത്തരവേള കൗതുകപ്രദമാണ്. യക്ഷഗാന പ്രസംഗങ്ങളെല്ലാം അധർമ്മങ്ങൾക്കെതിരായ കഥകളിൽ ഊന്നിയുള്ളവയത്രെ. രാവണ ദുശ്ശാസനാദികൾക്കെതിരായ കഥകൾ, ദേവീമാഹാത്മ്യം, മഹിഷാസുരവധം, ശൂർപ്പണഖാമാനഭംഗം, കംസവധം തുടങ്ങിയവയാണ് മുഖ്യമായും ഇതിവൃത്തങ്ങൾ. പ്രേക്ഷകരുടെ രുചിഭേദമനുസരിച്ച്സാമൂഹിക കഥകളും ചരിത്രകഥകളും അവലംബമാക്കിയുള്ള യക്ഷഗാന ബയലാട്ടകഥകളും അവതരിപ്പിക്കാറുണ്ട്.





ദേവീമാഹാത്മ്യം എന്ന യക്ഷഗാന കഥയിൽ, ചന്ദ്രഹാസചരിത്രത്തിലെ ഒരു വേഷം

വിരരസത്തിനും രൗദ്രഭാവത്തിനും മുൻതൂക്കമുള്ള പല കഥകളും യക്ഷഗാന പ്രസംഗത്തിന് വിധേയമാക്കാറുണ്ട്. രൗദ്രഭാവം കഥാപാത്രങ്ങൾക്കൊപ്പം കാണികൾക്കും ഹരം പകരണമെങ്കിൽ വാദ്യോപകരണങ്ങളുടെ വർദ്ധിച്ച ശബ്ദഘോഷം വേണ്ടിവരും. യക്ഷഗാനത്തിന്റെ പശ്ചാത്തല സംഗീതം ഉച്ചസ്ഥായിയിലാവാനുള്ള കാരണവും മറ്റൊന്നല്ല. വാദ്യങ്ങളുടെ കാര്യത്തിൽ കേരളീയ വാദ്യമേളങ്ങളുടെ സ്വാധീനം കാണാം. ചെണ്ട, ചേങ്ങില, മൃദംഗം, ഹാർമ്മോണിയം എന്നിവയോടൊപ്പം ജ്ഞാഗന്ധത്താളം, പൂങ്കി എന്നിവയും ഉപയോഗിക്കുന്നു.

ബാലഗോപാലവേഷങ്ങളും അസുരവേഷങ്ങളും രംഗത്ത് ആടിത്തിമിർക്കുമ്പോൾ അനുവാചകഹൃദയവും വല്ലാതെ ത്രസിക്കുന്നു. കഥാപാത്രങ്ങളോടൊപ്പം ആസ്വാദകവൃന്ദവും മനസ്സുകൊണ്ട് അനുധാവനം ചെയ്യുന്നു.

വലിയ കിരീടങ്ങളും മുട്ടറ്റമുള്ള പട്ടുവസ്ത്രങ്ങളും കണ്ണഞ്ചിപ്പിക്കുന്ന ആഭരണങ്ങളും ധരിച്ച് ആയുധങ്ങളുമെടുത്ത് രംഗത്തെത്തുന്ന കത്തിവേഷങ്ങൾ പ്രേക്ഷകരെ കിടിലംകൊള്ളിക്കുകതന്നെ ചെയ്യും. മഹിഷാസുര വേഷത്തെപ്പോലെ ഒരു യുദ്ധപ്രതീതിതന്നെ ജനിപ്പിക്കുന്ന കഥാപാത്രങ്ങൾ പലതുണ്ട്. ഇത്തരം വേഷങ്ങളുടെ അരങ്ങേറ്റത്തിന് അസുരവാദ്യങ്ങൾക്കുപുറമേ പെരുമ്പറയടി, കതിനാവെടി, മാലപ്പടക്കം എന്നിവ പശ്ചാത്തലമായുണ്ടാകും. കർണ്ണകഠോരമായ മുഴക്കങ്ങളും അട്ടഹാസവും മറ്റും കാണികളെ പിടിച്ചുലയ്ക്കാൻ പോന്നതാണ്. വലിയ തീവെട്ടികൾ ചുഴറ്റിയെറിഞ്ഞ് അലർച്ചയോടെ പ്രേക്ഷകർക്കിടയിലൂടെ നടന്നു നീങ്ങുന്ന വേഷങ്ങളെ കാണുമ്പോൾ തെയ്യങ്ങളെയാണ് ഓർമ്മവരിക.

യക്ഷഗാന വേഷങ്ങൾക്ക് കഥകളി, തെയ്യം, കൃഷ്ണനാട്ടം എന്നിവയുമായി പല കാര്യങ്ങളിലും സാദൃശ്യമുണ്ട്. കേരളീയ കലാരൂപങ്ങളിൽനിന്ന് പല അംശങ്ങളും സ്വാംശീകരിച്ചതിന്റെ ഫലമായി കൈവന്നതാകാം ഈ സാമ്യഭാവം. (യശ:ശരീരനായ കവി പാർത്ഥിസുബ്ബയുടെ പേർ ഇത്തരുണത്തിൽ സ്മരണീയമാണ്.)

*

യക്ഷഗാനത്തിൽ രണ്ടുതരത്തിലുള്ള സമ്പ്രദായങ്ങളുണ്ട്. കാസർകോടുമുതൽ ഉഡുപ്പിവരെയുള്ള പ്രദേശങ്ങളിൽ തെംകുതിട്ടുവും (തെക്കൻ രീതി) ഉഡുപ്പി മുതൽ വടക്കോട്ടുള്ളത് ബടഗുതിട്ടുവും (വടക്കൻരീതി). വേഷഭൂഷാദികൾ, ഭാവഹാവാദികൾ എന്നിവയിൽ ഇവ രണ്ടിനും വ്യത്യാസമുണ്ട്. തെംകുതിട്ടുവിൽ അസുരന്മാർ, ഹനുമാൻ, ബാലി, സുഗ്രീവൻ, ശൂർപ്പണഖ, ഹിഡുംബി തുടങ്ങിയ വേഷങ്ങൾക്ക് മുഖത്ത് ചുട്ടികുത്തിയിരിക്കും. ബടഗുതിട്ടുവിൽ കഥാപാത്രങ്ങളുടെ കിരീടത്തിന് തെംകുതിട്ടുവിനേതിനെക്കാൾ വളലിപ്പമുണ്ടാവും. യക്ഷഗാന പ്രസംഗങ്ങൾ, കഥയുടെ ആഴം, അർത്ഥപൂർണ്ണമായ സംഭാഷണം, സന്ദർഭോചിതമായ ഹാസ്യം, മൊത്തത്തിലുള്ള അവതരണരീതി എന്നിവയിലെല്ലാം 'ബടഗുതിട്ടു' മുന്നിട്ടുനിൽക്കുന്നു. രണ്ടു രീതികളും ഹൃദ്യമാണ്. കാലാകാലങ്ങളിലായി ഈ ഇരു സമ്പ്രദായങ്ങളും അവലംബിച്ചുപോരുന്ന നിരവധി കളിസംഘങ്ങളുണ്ട്.

കാലത്തിന്റെ വഴിത്താരകളിലൂടെ നടന്നുമറഞ്ഞവരും, ഇന്നും പുകൾപെറ്റവരുമായി അസംഖ്യം യക്ഷഗാന കലാകാരന്മാരുണ്ട്. അവരുടെയെല്ലാം നിസ്തുല പരിശ്രമഫലമായാണ് ഈ കലാരൂപം ഇത്രമേൽ പുഷ്ക്കലമായത്. യക്ഷഗാനത്തിന്റെ സംവിധായകൻ 'ഭാഗവതർ' എന്ന പേരിലാണ് അറിയപ്പെടുന്നത്. ഈ ഗണത്തിൽപ്പെടുന്ന നിരവധി കലാകാരന്മാർ പോയ കാലത്തുണ്ടായിട്ടുണ്ട്; ഇപ്പോഴുമുണ്ട്.

*

യക്ഷഗാന പണ്ഡിതന്മാർ തമ്മിൽ നടത്തുന്ന കലാസംവാദമാണ് 'താളമദ്ദളം'. പൂരക്കളിയിലെ മറത്തുകളിയെ അനുസ്മരിപ്പിക്കുന്ന അനുഭവമാണ് ഇവിടെ ദർശിക്കാൻ സാധിക്കുന്നത്. 'താളമദ്ദളം' അവതരിപ്പിക്കുമ്പോൾ വേദിയിൽ ആട്ടക്കാരുണ്ടാവില്ല. എന്നാൽ ഓരോ കഥാപാത്രങ്ങൾക്കനുസരിച്ച് ഓരോ പണ്ഡിതന്മാരുണ്ടാവും. അവർ വട്ടത്തിൽ കൂടിയിരുന്ന് ഓരോ കഥാപാത്രങ്ങളായി സംഭാഷണം നടത്തുന്നു. ഇവിടെ നാട്യപ്രധാനമല്ലാതെ ശ്രാവ്യപ്രധാനമായി മാറുകയാണ്. അത്യന്തം വീറും വാശിയും സ്ഫുരിക്കുന്ന വേളയാണ് 'താളമദ്ദള'യിലേത്.

ഒരു വേദിയിൽ രണ്ടു കളിസംഘങ്ങൾ ഒരേ കഥ അവതരിപ്പിക്കുന്നതിനെയാണ് 'യക്ഷഗാന ജോഢാട്ടം' എന്നുപറയുന്നത്. നീളംകൂടിയ സ്റ്റേജിനെ തുണിമറകൊണ്ട് രണ്ടായി പകുത്തിരിക്കും. കാണികൾക്ക് രണ്ടു രംഗത്തും നടക്കുന്ന സംഭവങ്ങളും ഒന്നിച്ചുകാണാൻ കഴിയും. കളിസംഘങ്ങൾ തമ്മിൽ മത്സരത്തിലേർപ്പെടുമ്പോൾ കാണികളും ചേരിതിരിഞ്ഞ് ആവേശപരവശരായി പൂണ്ട് കൈയടിച്ചാർത്തുവിളിക്കുന്നു.

പണ്ഡിതപാമരഭേദമന്യേ ആസ്വദിക്കാൻ സാധിക്കുന്ന കലയാണ് യക്ഷഗാനം. കഥകളി ആസ്വ

ദിക്കാൻ മുദ്രകളെ സംബന്ധിച്ചുള്ള ഏകദേശ ജ്ഞാനമെങ്കിലും ആവശ്യമാണല്ലോ. എന്നാൽ യക്ഷഗാനത്തിന്റെ സവിശേഷത അതിന്റെ ലാളിത്യമാണ്. തങ്ങളുടെ മനോധർമ്മം പോലെയും സന്ദർഭൗചിത്യംപോലെയും കഥാപാത്രങ്ങൾ നടത്തുന്ന സംഭാഷണം കാണികളെ ഹഠാദാകർഷിക്കാൻപോന്നതാണ്. രാമനും രാവണനും ഹനുമാനും മറ്റും സാമൂഹ്യപ്രശ്നങ്ങളെക്കുറിച്ചും വർത്തമാനകാല ലോകത്തെപ്പറ്റിയും വാചാലമായി സംസാരിക്കുമ്പോൾ പ്രേക്ഷകരും രസാനുഭൂതി നുകരുന്നു. പുരാണ കഥാപാത്രങ്ങൾ ആസ്വാദക ഹൃദയത്തിലേക്ക് ഇറങ്ങിവരുന്ന ഒരനുഭവമാണ് യക്ഷഗാനത്തിന്റെ വൈശിഷ്ട്യമായി എടുത്തുപറയേണ്ട


ചന്ദ്രഗിരി അമ്പു


ഷേണി ഗോപാലകൃഷ്ണഭട്ട്

കാര്യം. കലയുടെ ഈ ആത്മസ്പർശിതഭാവമാണല്ലോ അനുവാചക ഹൃദയത്തെ ഹർഷപുളകമണിയിക്കുന്നതും.

ടിക്കറ്റുവച്ചു നടത്തിയാൽപോലും ഇക്കാലത്ത് ജനങ്ങൾ യക്ഷഗാനം കാണാൻ തിങ്ങിക്കൂടും. കന്നട ഭാഷയിലാണെങ്കിലും മലയാളികൾക്കും പ്രയാസമേതുമില്ലാതെ ഈ കലാരൂപം ആസ്വദിക്കാൻ സാധിക്കും. ഭാഷയും സംസ്കാരവുമൊന്നും ഇവിടെ പ്രതിബന്ധമാകുന്നേയില്ല. ഇപ്പോൾ മലയാളത്തിലുള്ള യക്ഷഗാനവും അവതരിപ്പിക്കാറുണ്ട്. കാലാനുസൃതം പരിണാമവിധേയമായതുകൊണ്ടുതന്നെയാണ് യക്ഷഗാനത്തിന് ഇന്നു കാണുന്ന രത്നശോഭ കൈവന്നിട്ടുള്ളത്. അതുകൊണ്ടുകൂടിയാണ് ഇതൊരു ജനകീയ കലയായി മാറിയതും.

*

യക്ഷഗാനത്തെ മറ്റു കലാരൂപങ്ങൾക്കൊപ്പം അഗ്രിമസ്ഥാനത്തെത്തിച്ചതിൽ കവി പാർത്ഥിസുബ വഹിച്ച പങ്ക് ചിരസ്മരണീയമായിരിക്കും. കാസർകോടിനു വടക്കുള്ള കുമ്പള സ്വദേശിയായിരുന്ന ഈ പണ്ഡിതൻ കേരളത്തിന്റെ എല്ലാ കലകളുടെയും നിത്യോപാസകനായിരുന്നു. യക്ഷഗാന കലാകാരൻ കൂടിയായ ഈ കവിശ്രേഷ്ഠൻ കേരളം മുഴുവൻ യാത്ര ചെയ്യുകയും കഥകളി, തെയ്യം, കൂത്ത്, കൃഷ്ണനാട്ടം തുടങ്ങിയ കലകൾ കണ്ടുപഠിച്ച് അവയിലെ പല അംശങ്ങളും യക്ഷഗാനത്തിലേക്ക് സ്വാംശീകരിക്കുകയുമുണ്ടായി. അതോടെയാണ് യക്ഷഗാനത്തിന്റെ പ്രാചീനഭാവം പോയിമറഞ്ഞ് നവചൈതന്യം കൈവന്നത്.

*

ഒരുകാലത്ത് തീവെട്ടികളുടേയും ഗ്യാസ് ലൈറ്റുകളുടേയും സഹായത്തോടെ കൊയ്ത്തുകഴിഞ്ഞ പാടശേഖരങ്ങളിൽ അരങ്ങേറിയിരിക്കുകയും കർണ്ണാടക സംസ്ഥാനത്തിന്റെ അതിരുകളിൽ മാത്രം ഒതുങ്ങിനിൽക്കുകയും ചെയ്ത യക്ഷഗാനത്തെ ഒരു വിശേഷോത്തര നൃത്യനാടക കലാരൂപമായി മാറ്റുന്നതിൽ ഡോ.ശിവറാം കാരന്ത് വഹിച്ച പങ്ക് നിസ്തുലമാണ്. യക്ഷഗാനത്തിന്റെ കലാമൂല്യവും സാംസ്കാരിക മേന്മയും ഉയർത്തിക്കാട്ടുന്നതിൽ അദ്ദേഹം ഏറെ പരിശ്രമങ്ങൾ നടത്തുകയുണ്ടായി. ഇന്ന് ജീവിച്ചിരിപ്പുള്ള ഏറ്റവും വലിയ യക്ഷഗാനപണ്ഡിതൻ കൂടിയാണ് ഡോ. കാരന്ത്. യക്ഷഗാനം സംബന്ധിച്ച ചില ഗ്രന്ഥങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ട്.

ശിവറാം കാരന്തിനെപ്പോലെ യക്ഷഗാന കലയുടെ പരിപോഷണത്തിന് വിലപ്പെട്ട സംഭാവനകൾ അർപ്പിച്ചവരാണ് ധർമ്മസ്ഥ രക്ഷാധികാരി ഡോ. വീരേന്ദ്ര ഹെഗ്ഡെ. കാസർകോട്ടെ ഷേണി ഗോപാലകൃഷ്ണ ഭട്ട് എന്നിവർ. യക്ഷഗാനത്തിന് കേരള സംഗീത നാടക അക്കാദമി അവാർഡ് ലഭിച്ച പ്രഗല്ഭനായ ഈ കലാകാരൻ അത്യുത്തര കേരളത്തിന്റെ അഭിമാനമാണ്. ധർമ്മസ്ഥലത്തെ യക്ഷഗാന ട്രൂപ്പ് വിഖ്യാതമാണ്.

*

പ്രശസ്തിയുടെ പൊൻ കിരീടമണിഞ്ഞ പ്രതിഭാധനനായ യക്ഷഗാന കലാകാരനാണ് കാഞ്ഞങ്ങാട്ടെ ചന്ദ്രഗിരി അമ്പു. കാൽനൂറ്റാണ്ടുകാലം അഖിലേന്ത്യാപ്രശസ്തമായ ധർമ്മസ്ഥല മഞ്ജുനാഥേശ്വര യക്ഷഗാന സംഘത്തിലെ നടനായിരുന്ന അദ്ദേഹം വലിയൊരനുഭവസമ്പത്തിന്റെ ഉടമയാണ്. രൗദ്രവേഷങ്ങളിലായിരുന്നു അദ്ദേഹം അരങ്ങുതകർത്തത്. ഭീമൻ, രാവണൻ, മഹിഷാസുരൻ തുടങ്ങിയ വേഷങ്ങളിലാണ് അമ്പു ജനഹൃദയങ്ങളിൽ സ്ഥാനം നേടിയത്. പഴയ തലമുറയെ സംബന്ധിച്ചിടത്തോളം യക്ഷഗാനത്തിന്റെ പര്യായമാണ് അദ്ദേഹത്തിന്റെ പേര്. പുതിയ തലമുറയിൽപ്പെട്ടവർക്കും അദ്ദേഹത്തിന്റെ ഉജ്ജ്വലാഭിനയം കാണാൻ അവസരം സിദ്ധിച്ചിട്ടുണ്ട്. ഏഴു വർഷം മുമ്പാണ് അദ്ദേഹം വേഷം അഴിച്ചുമാറ്റിയത്.

എൺപതുവയസ്സുള്ള ഈ മഹാകലാകാരന്റെ ജീവിതം അക്ഷരാർത്ഥത്തിൽ ഒരിതിഹാസം തന്നെയാണ്. കലാസപര്യയ്ക്കായി മാത്രം ജന്മമെടുത്ത ഒരു മനുഷ്യൻ....! ദീർഘസംവത്സരങ്ങൾ കളിവിളക്കിന്റെ കാഞ്ചനപ്രഭയിൽ തിളങ്ങിയ ചന്ദ്രഗിരി അമ്പുവിന് ഇത് വിശ്രമകാലമാണ്. പക്ഷേ, യുവസഹജമായ ആ മനസ്സ് ഇപ്പോഴും താളം ചവിട്ടിക്കൊണ്ടേയിരിക്കുന്നു....!

പതിനാറാം വയസ്സിലാണ് അദ്ദേഹം കാലിൽ 'ഗജ്ജ' (ചിലങ്ക) കെട്ടിയത്. ബാല്യകാലത്തെക്കുറിച്ച് കയ്പുള്ള ഓർമ്മകളേ അദ്ദേഹത്തിനുള്ളൂ.... കൊടും ദാരിദ്ര്യത്തിലമർന്ന കുടുംബത്തിൽ ജനിച്ച അമ്പു പട്ടിണിയുടെ ലോകത്തിൽനിന്നും രക്ഷ നേടാനാണ് യക്ഷഗാന രംഗത്തേക്കു കടന്നത്. 'നാലാം ക്ലാസ്സുവരെ സ്ക്കൂളിൽ പോയിരുന്നുവെന്നാണു തോന്നുന്നത്'-കാഞ്ഞങ്ങാട് പട്ടണത്തിൽനിന്നും ഒരു വിളിപ്പാടകലെ മഹാകവി പി.കുഞ്ഞിരാമൻ നായരുടെ ജന്മംകൊണ്ട് ധന്യമായ വെള്ളിക്കോത്തെ കൊച്ചുവീട്ടിന്റെ ഉമ്മറത്തിണ്ണയിലിരുന്ന് വെറ്റിലമുറുക്കിക്കൊണ്ട് അദ്ദേഹം ഓർമ്മകളുടെ ചെപ്പുതുറന്നു.....

ദാരിദ്ര്യത്തിന്റെ വിളയാട്ടത്തിനിടയിൽ സ്ക്കൂൾ പഠനം നിലച്ചു. അന്ന് പതിനഞ്ചു വയസ്സ് പ്രായമുണ്ടാവും. കാസർകോട്ടെ കൊറക്കോട് മാരിയമ്മൻ ക്ഷേത്രത്തിൽ യക്ഷഗാനം കളിക്കുന്ന ദിവസങ്ങൾ.... എല്ലാ രാത്രികളിലും അമ്പു കളി കാണാനെത്തും. ആൾക്കൂട്ടത്തിൽനിന്ന് ഒറ്റപ്പെട്ട് യക്ഷഗാനത്തിൽ അടിമുടി ലയിച്ചിരുന്ന അമ്പുവിനെ കളിസംഘം നേതാവുകൂടിയായിരുന്ന ഗ്രാമപട്ടേലർ പരമേശ്വർജി ശ്രദ്ധിച്ചു. കലയോടുള്ള അടങ്ങാത്ത അഭിനിവേശം അമ്പുവിന്റെ കണ്ണുകളിലും മനസ്സിലും തിരയടിക്കുന്നത് പരമേശ്വർജി വായിച്ചെടുത്തു.

ഞങ്ങളുടെ കൂടെ വരുന്നോ? എന്ന് അദ്ദേഹം അമ്പുവിനോടു വെറുതേ ചോദിച്ചു. പക്ഷേ, അമ്പുവിനെ സംബന്ധിച്ചിടത്തോളം ആ ക്ഷണം ജീവിതാഭിലാഷം കൂടിയായിരുന്നു. മറ്റൊന്നും ചിന്തിക്കാതെയാണ് അവരോടൊപ്പം ചേർന്നത്. ആദ്യമൊക്കെ ബാഗും തൂക്കി സംഘത്തോടൊപ്പം നടക്കുകമാത്രമായിരുന്നു ചുമതല. സുഭിക്ഷമായി ഭക്ഷണവും ലഭിച്ചു! രണ്ടുമൂന്നു വർഷം കഴിഞ്ഞപ്പോഴേക്കും ഒരുവിധം കളി പഠിച്ചു. മഴക്കാലം തുടങ്ങിയാൽ യക്ഷഗാനസംഘം ഊരുചുറ്റാനിറങ്ങും. രാത്രിനേരങ്ങളിൽ റാന്തൽവിളക്കുമായി വീടുകൾതോറും കയറിയിറങ്ങും. കൈനിറയെ പണം. വയർനിറയെ ഭക്ഷണം. വേനൽക്കാലങ്ങളിൽ ഒന്നിനു പിറകെ മറ്റൊന്നായി യക്ഷഗാന പരിപാടികൾ....

പതിനഞ്ചു രൂപയായിരുന്നു ആദ്യശമ്പളം. കാടും മേടും പുഴയും കടന്നുള്ള അക്കാലത്തെ യക്ഷഗാന സംഘങ്ങളുടെ സഞ്ചാരം ഹരം പിടിപ്പിക്കുന്ന അനുഭവം തന്നെയായിരുന്നു-അമ്പു ഓർമ്മകളിലേക്ക് ആണ്ടിറങ്ങി.... നാൽപ്പതുപേരെങ്കിലുമുണ്ടാവുന്ന സംഘത്തിന് അന്നൊക്കെ കാൽനടതന്നെ ശരണം. ജന്മികുടുംബങ്ങളിൽനിന്ന് ഇടയ്ക്കിടെ പരിപാടി അവതരിപ്പിക്കാൻ ക്ഷണമുണ്ടായാൽ കാളവണ്ടി അയച്ചുതരും. വേഷം സൂക്ഷിക്കുന്ന പെട്ടികൾ കാളവണ്ടിയിൽ വയ്ക്കും. പക്കമേളക്കാരും വേഷക്കാരും വെപ്പുസംഘവും മറ്റുമടങ്ങുന്ന യക്ഷഗാനക്കാർ കാളവണ്ടിയുടെ പിന്നാലെ നടന്നുനീങ്ങുന്ന കാഴ്ച നാട്ടുകാർക്ക് കണ്ണിന് ഉത്സവം പോലെയായിരുന്നു. ജനങ്ങളുടെ ആദരവും ആരാധനയും കാണുമ്പോൾ ആഹ്ലാദം കൊണ്ട് വീർപ്പുമുട്ടിപ്പോവും. എന്തൊരു കാലമായിരുന്നു അത്! അമ്പുവിന്റെ വാക്കുകളിൽ നഷ്ടസ്മൃതികളുടെ വി



# എനിക്കും വേണം മട്ടാഞ്ചേരി സ്റ്റൈൽ

വർഗ്ഗീസ് തെക്കേൽ

ശ്രീപത്മനാഭന്റെ ശമ്പളം പറ്റുന്ന ഈ ദാസനും അദ്ധ്യാപികയായ ഭാര്യയും മൂന്നു പെൺമക്കളും അടങ്ങുന്ന എന്റെ കുടുംബം സാമ്പത്തിക സന്താപത്തിലും സന്തോഷമായി കഴിയുന്നു. സുപ്രധാനകാര്യങ്ങളിൽ ഇഷ്ടപത്നിയുമായി ചർച്ച ചെയ്തുതീരുമാനത്തിൽ എത്തും. കഴിഞ്ഞ തിങ്കളാഴ്ച വൈകിട്ട് കൊളസ്ട്രോൾ. പ്രമേഹ, രക്തസമ്മർദ്ദ നിയന്ത്രണത്തിനുള്ള ആഹാരം കഴിച്ചുകൊണ്ടിരിക്കുമ്പോൾ ഭാര്യയോടു ചോദിച്ചു.

" മൂത്തമകൾക്ക് ഒരു വിവാഹം ആലോചിച്ചാലോ?"

" എവിടുന്നാ പണം. വീടു വച്ചതിന്റെ കടം തീർന്നിട്ടില്ല. അവൾ പഠിക്കുയല്ലേ! പഠിക്കട്ടെ...." മറുപടി.

" ഞാനും നീയും പ്രോവിഡന്റ് ഫണ്ടിൽ നിന്നും കടം എടുക്കണം. വസ്തുവിന്റെ പ്രമാണം പണയം വച്ച് സഹകരണസംഘത്തിൽ നിന്നും വായ്പ വാങ്ങാം..." ഇത്രയും പറഞ്ഞുതീരുന്നതിനു മുൻപ് സീമന്തപുത്രി പ്രത്യക്ഷപ്പെട്ടു.

" അച്ഛാ.... ഞാൻ റെഡി. പക്ഷേ ചില നിബന്ധനകൾ ഉണ്ട്..." തൊഴിൽ തർക്ക അനുരഞ്ജനചർച്ചയിൽ യൂണിയൻ നേതാവ് നിരത്തിവയ്ക്കുന്ന അവകാശപത്രികപോലെ അവൾ തുടങ്ങി:

ഒന്ന്: അച്ഛൻ കാഞ്ചിപുരത്തുപോയി സ്വർണ്ണം കൂടുതൽ ചേർത്ത കസവോടുകൂടിയ അഞ്ചു ലക്ഷം രൂപയുടെ പട്ടുസാരി വാങ്ങണം.

രണ്ട്: പള്ളിയുടേയും പട്ടണത്തിന്റേയും അടുത്തുള്ള കുടുംബങ്ങളെ എവിടെ, എങ്ങനെ മാറ്റി താമസിപ്പിക്കാമെന്ന് ജയലളിത ആന്റിയോടും ശശികല ആന്റിയോടും ചോദിച്ചു മനസ്സിലാക്കണം. അൻപതിനായിരം പേർക്കു മട്ടൺ ബിരിയാണി വയ്ക്കുന്നതിന് എത്ര ആടുവേണമെന്നും പതിനായിരം പേർക്ക് ചിക്കൻ ബിരിയാണിക്ക് എത്ര കോഴിവേണമെന്നും നാല്പതിനായിരം പേർക്കു സസ്യാഹാരം ഉണ്ടാക്കുന്നതിന് എവിടെ നിന്നു പാചകക്കാരെ കിട്ടുമെന്നും ആന്റിമാരോടു ചോദിക്കണം.

മൂന്ന്: വിവാഹത്തിനു കുറഞ്ഞത് ഒരു ലക്ഷം പേരെ ക്ഷണിക്കണം. ഒരു ക്ഷണക്കത്തിനു കുറഞ്ഞത് അയ്യായിരം രൂപ ചെലവാക്കണം.

നാല്: എന്നെ മേയ്ക്കപ്പ് ചെയ്യാൻ ഐശ്വര്യറായ് ചേച്ചിതന്നെ വേണം. പി.ടി. ഉഷ ആന്റിയോടു പറഞ്ഞ് തൽക്കാലത്തേക്ക് പണ്ട് ഒളിമ്പിക്സിൽ കിട്ടിയ സ്വർണ്ണപാദുകം തരപ്പെടുത്തണം. സ്വന്തമായി അരകിന്റൽ സ്വർണ്ണാഭരണങ്ങൾ വാങ്ങണം.

അഞ്ച്: തൊട്ടടുത്തുള്ള ഇംഗ്ലീഷ് മീഡിയം സ്കൂളുകളിലെ ബാന്റുസെറ്റുകൾ ഏർപ്പാടു ചെയ്യണം. ഈ താലൂക്കിലെ എല്ലാ എൽ.കെ.ജി. വിദ്യാർത്ഥിനികളെയും വിളിച്ച് താലപ്പൊലി നടത്തണം.

ആറ്: പള്ളിക്കകത്ത് ദീപാലങ്കാരവും മുല്ലപ്പൂമാലകൾകൊണ്ടുള്ള അലങ്കാരവും വേണം.

ഏഴ്: സംസ്ഥാനത്തുള്ള എല്ലാ ഗായകസംഘങ്ങളെയും വിളിച്ച് പഴയ കലാനിലയം സ്ഥിരം നാടകവേദിയെ വെല്ലുവിളിക്കുന്ന പശ്ചാത്തല ഉപകരണങ്ങളോടുകൂടിയ ഗാനമേള പള്ളിയിൽ നടത്തിക്കണം.

എട്ട്: എൻ. എസ്. എസ്. ജനറൽ സെക്രട്ടറി പണിക്കരു സാറിനു പണ്ടുണ്ടായിരുന്ന മോറിസ് കാർ മുൻപിൽ പോകണം. എന്നെ അണിയിച്ചൊരുക്കി സീലോ കാറിലും അകമ്പടിയായി അത്യന്താധുനിക രീതിയിലുള്ള പുതിയ നൂറുകാറുകളിൽ ബന്ധുമിത്രാദികളേയും കൊണ്ടുപോകണം.

ഒൻപത്: കേരളത്തിലെ സീറോ മലബാർ സഭയിലെ കൽദായ വിരുദ്ധരും അനുകൂലികളുമായ എല്ലാ മെത്രാന്മാരെയും. മെത്രാൻ കക്ഷി ബാവാ കക്ഷിഭേദം കൂടാതെ യാക്കോബായ സഭയിലെ തിരുമേനിമാരേയും ലത്തീൻ. മലങ്കരസഭകളിലെ മെത്രാന്മാരേയും അതിരൂപതയിലെ എല്ലാ വൈദികരേയും ക്ഷണിച്ച് വിവാഹകർമ്മം ആശീർവദിപ്പിക്കണം.

പത്ത്: കൊടൈക്കനാലിൽ നിന്നും ആയിരം മർക്കടന്മാരെ പരിശീലിപ്പിച്ച് താമര- ആമ്പൽപ്പൂക്കൾ കൊടുത്ത് പുഷ്പ ഏറ് നടത്തിക്കണം. ഹെലികോപ്ടർ വേണ്ട.

പതിനൊന്ന്: തിരുവിതാംകൂർ മഹാരാജാവിന്റെ പല്ലക്കുവാങ്ങി എന്നെയും വരനേയും എടുത്തു രാജവീഥികളിൽക്കൂടി എഴുന്നള്ളിക്കണം.

പന്ത്രണ്ട്: ഫൂലാൻദേവി ആന്റിയേയും കിട്ടുമെങ്കിൽ വീരപ്പൻ അങ്കിളിനേയും പ്രത്യേകം ക്ഷണിക്കണം.

പതിമൂന്ന്: അതിവിശിഷ്ടാതിഥികളായി നരസിംഹറാവുവിനേയും സുഖ്റാമിനേയും വിളിക്കരുത്. കാരണം കോഴക്കേസ്സിൽ അച്ഛനും പങ്കുണ്ടെന്ന് പൊതുജനം സംശയിക്കും.

പതിനാല്: അനുമോദന പ്രസംഗത്തിന് ഇ.കെ.നായനാരെയും ടി. എൻ. ശേഷനെയും ക്ഷണിക്കാമെങ്കിൽ മിമിക്സ് പരേഡ് ഒഴിവാക്കാം.

പതിനഞ്ച്: ലീഡർ കരുണാകരനെയും മുരളി അങ്കിളിനെയും വിളിക്കേണ്ട. കാരണം അവർ പഴയ പ്രതാപത്തിൽ വരില്ലെന്ന് ഈയിടെ ജ്യോത്സ്യർ പ്രവചിച്ചിട്ടുണ്ട്.

പതിനാറ്: വെള്ളക്കുതിര വേണ്ട. കാരണം പല്ലക്കുണ്ടല്ലോ.

ഇത്രയും കേട്ടപ്പോൾ ഞാൻ അർദ്ധബോധാവസ്ഥയിലായി.

" അച്ഛാ നമുക്കു ചേച്ചിയുടെ കല്യാണം അടിപൊളിയാക്കണം. നമുക്കും ഇല്ലേ ഒരു സ്റ്റാറ്റസ്." ദ്വിതീയ പുത്രിയുടെ ശുപാർശ കേട്ടപ്പോൾ ഭാര്യ പിടിച്ചില്ലായിരുന്നെങ്കിൽ ഞാൻ താഴെ വീണേനെ!

(10-ാം പേജിൽ നിന്നും തുടർച്ച)

ബന്ധപ്പെട്ട മന്ത്രിയുടെ ഇഷ്ടതോഴന്മാരാകാനായിരിക്കും കമ്പനികൾ ശ്രമിക്കുക. എന്നാൽ സുഖ്റാമിന് ഒരു കമ്പനിയോടും പ്രത്യേക മമതയൊന്നുമില്ലായിരുന്നുവെന്നും, കോൺട്രാക്ട് നല്കുന്ന കമ്പനികളിൽനിന്നും കിട്ടാവുന്ന പണം പരമാവധി വാങ്ങുന്നതിൽ മാത്രമാണ് അദ്ദേഹത്തിനു താത്പര്യമുണ്ടായിരുന്നെന്നും'' ഒരു ഔദ്യോഗിക കേന്ദ്രം ചൂണ്ടിക്കാണിക്കുന്നു.


പട്ടാരു രാമറാവു

ഇപ്പോൾ പുറത്തുവന്നിരിക്കുന്നത് ഹിമപാളിയിലെ ചെറിയൊരു ഭാഗം മാത്രമാണെന്നാണ് അഭിജ്ഞകേന്ദ്രങ്ങൾ പറയുന്നത്. 1994-ൽ ടെലികോം മേഖല സ്വകാര്യ വ്യവസായികൾക്കായി തുറന്നുകൊടുത്തിരുന്നു. അതിന്റെ അടിസ്ഥാനത്തിലാണ് സെല്ലുലാർ ടെലിഫോൺ സർവീസുൾപ്പെടെ വാർത്താ വിനിമയ ബന്ധ രംഗത്തു സ്വകാര്യക്കമ്പനികൾ കടന്നുവന്നത്. കോടികളുടെ കൈമാറ്റം ഈ രംഗത്തു നടന്നിട്ടുള്ളതായി കരുതപ്പെടുന്നു.

സ്വതന്ത്ര ഇന്ത്യ നിരവധി അഴിമതിക്കഥകൾക്കു സാക്ഷിയായിട്ടുണ്ട്. ഹീറോകളായി വാഴ്ത്തപ്പെട്ടിരുന്നവർ കൊള്ളക്കാരെപ്പോലും നാണിപ്പിക്കുംവിധം-ഹീനന്മാരാണെന്നും തെളിഞ്ഞിട്ടുള്ളതാണ്. എന്നാൽ സുഖ്റാം ഇതുവരെയുള്ള എല്ലാ കഥാനായകന്മാരെയും നിഴൽരൂപങ്ങളാക്കി മാറ്റിയിരിക്കുകയാണ്. ഡൽഹി ലാ സ്കൂളിൽനിന്നും നിയമബിരുദമെടുത്ത് അഭിഭാഷകവൃത്തി നടത്തിയ സുഖ്റാമിനു നിയമം തനിക്കു വഴങ്ങുന്നതല്ലെന്നു തിരിച്ചറിയാൻ കാലം അധികം വേണ്ടിവന്നില്ല. ഒരു ചെറിയ മുനിസിപ്പൽ ഉദ്യോഗമായിരുന്നു ആദ്യം സുഖ്റാമിനു കിട്ടിയത്. പണ്ഡിറ്റ് ഭാവ് ദേവിന്റെ പത്തു മക്കളിൽ ഒരാളായ സുഖ്റാം ആ ജോലിയിൽ ഒതുങ്ങിയില്ല. വളരെവേഗം രാഷ്ട്രീയത്തിലേക്ക്-വിവാഹിതനായ അദ്ദേഹം തിരിഞ്ഞു. ഹിമാചൽപ്രദേശിലെ മൻഡിയിൽനിന്നും പന്ത്രണ്ടു കിലോമീറ്റർ അകലെയുള്ള കോട്‌ലി ഗ്രാമത്തിൽ അറുപത്തൊൻപതു കൊല്ലംമുമ്പു ജനിച്ച സുഖ്റാമിനു മുന്നോട്ടു പോകേണ്ട വഴിയെപ്പറ്റി നല്ല നിശ്ചയമുണ്ടായിരുന്നു. ഡൽഹിയിലെ മൻഡി രാജാവിന്റെ ഭൃത്യന്മാർക്കുള്ള 'ക്വാർട്ടേഴ്സി ലായിരുന്നു ആദ്യം സുഖ്റാം താമസിച്ചിരുന്നത്. മൻഡിക്ക് അറുപതു കിലോമീറ്റർ വടക്കുള്ള സുരാത്-റാഡിയിലെ ഉദ്യാനങ്ങൾകൊണ്ടു പകിട്ടു വരുത്തിയ കൂറ്റൻ കൊട്ടാരത്തിലെത്തിയ സുഖ്റാം, തന്റെ കുടുംബത്തിന് എല്ലാ ജീവിതസൗകര്യങ്ങളുണ്ടാക്കിക്കൊടുക്കാനും ശ്രദ്ധിച്ചിരുന്നു. സുഖ്റാമിന്റെ ഒരു സഹോദരൻ ഒരു കമ്പ്രസ്സർ ഡ്രൈവറായിരുന്നു. കോട്‌ലി, മൻഡി. പൻഡോ, സുന്ദർനഗർ, ദുംതാ എന്നിവിടങ്ങളിൽ നിരവധി ഏക്കർ ഭൂമിയുടെ ഉടമയാണ് അയാൾ ഇപ്പോൾ. തുന്നൽക്കാരനായ മറ്റൊരു സഹോദരനു മൻഡിയിൽ രണ്ടു വസതികളുണ്ട്. ജയ്കൃഷ്ണൻ എന്ന പേരുള്ള സുഖ്റാമിന്റെ അനന്തരവൻ മനാലിയിലെ ഒരു വലിയ ഹോട്ടലിന്റെ ഉടമയാണ്. മറ്റു ബന്ധുക്കളും സാമ്പത്തികമായി മെച്ചപ്പെട്ടവരായിത്തീർന്നിട്ടുണ്ട്. സുഖ്റാമിന്റെ ഒരു മകൻ, അനൂപിന് ലണ്ടനിലാണു ബിസിനസ്സ്. ഹിമാചൽപ്രദേശ് മന്ത്രിയായിരുന്ന അനിലിന്റെ ഉടമയിലുള്ളതാണ് മൻഡിയിലെ മേഫെയർ ഹോട്ടൽ. വിപുലമായ ഈ സാമ്പത്തിക സൗകര്യങ്ങളെല്ലാം സുഖ്റാമിനും ബന്ധുക്കൾക്കും കൈവന്നത് രാഷ്ട്രീയത്തിലൂടെയായിരുന്നു. പുറത്തു കാണുന്ന സ്വത്തുക്കളിൽ ചിലവ മാത്രമാണിവ. മൻഡിയിലെ വസതിയിൽ നോട്ടുകൾ നിറച്ച ബാഗുകൾ പൂജാമുറിയിലും ഉറക്കറയിലും അലക്ഷ്യമായി 'വാരിക്കൂട്ടിയിരുന്നതു മാത്രമാണ് സി.ബി.ഐ ഉദ്യോഗസ്ഥന്മാരുടെ കൈയിൽക്കിട്ടിയത്. അതിനെക്കാൾ എത്രയോ കൂടുതൽ സുഖ്റാമിന്റെ കൈവശമുണ്ടെന്നു സി.ബി.ഐ കേന്ദ്രങ്ങൾ വിശ്വസിക്കുന്നു. ചില കേന്ദ്രങ്ങൾ പറയുന്നത് അയ്യായിരം കോടി രൂപ അദ്ദേഹത്തിന്റെ അധീനതയിലുണ്ടെന്നാണ്. അത്രയും വലിയ തുക അദ്ദേഹത്തിന്റെ കൈയിൽ ഇല്ലെന്നും. ഏറിയാൽ രണ്ടായിരം കോടി രൂപ മാത്രമേ നാലുകൊല്ലത്തിനിടയിൽ സമ്പാദിക്കാൻ കഴിഞ്ഞിട്ടുള്ളുവെന്നുമാണ് മറ്റു ചില കേന്ദ്രങ്ങൾ പറയുന്നത്.

---

ഷാദമാധുര്യം.....

നേരം പുലരുവോളം കളി കാണാൻ പായയും വിരിപ്പുമായി മൈതാനം നിറഞ്ഞുകവിഞ്ഞ ആൾക്കൂട്ടവും. ഇന്നത്തെ ഓഡിറ്റോറിയങ്ങളിലെ പരിമിതമായ സീറ്റുകളിൽ ഇരുന്ന് നിശ്ചിത സമയത്തിനുവേണ്ടി ചിട്ടപ്പെടുത്തുന്ന യക്ഷഗാനം ആസ്വദിക്കുന്ന ശുഷ്കിച്ച സദസ്സും തമ്മിൽ വലിയ വ്യത്യാസമുണ്ടെന്ന് അമ്പു പറഞ്ഞു. 'എന്തു ചെയ്യാൻ. കാലം വല്ലാതെ മാറിയല്ലോ.... ആരേയും കുറ്റം പറഞ്ഞിട്ടു കാര്യമില്ല....' അമ്പു സ്വയം സമാശ്വസിക്കുന്നു. 'എല്ലാ കലകളും ദൈവികമാണ്. അത് എന്നെന്നും നിലനില്ക്കും'- അമ്പു ദൃഢസ്വരത്തിൽ പറഞ്ഞു. എൺപതിലെത്തിയിട്ടും അദ്ദേഹം ഇപ്പോഴും അരോഗദൃഢഗാത്രനാണ്. പഴയ കാലം വരദാനം ചെയ്ത മെയ്ക്കരുത്താകാമിത്. തെളിഞ്ഞ മനസ്സും പ്രസാദാത്മകമായ ചിരിയുമായി കാഞ്ഞങ്ങാട് പട്ടണത്തിലെ പാതയോരത്തുകൂടി ഏകനായി നടന്നുനീങ്ങുന്ന ഈ ഉന്നതശീർഷനായ കലാകാരനെ നമ്മുടെ അക്കാദമികൾ വിസ്മരിച്ചിരിക്കുകയല്ലേ? അർഹതയ്ക്കുള്ള അംഗീകാരം അദ്ദേഹത്തിനു ലഭിച്ചിട്ടില്ലെന്നതാണ് പരമാർത്ഥം. എങ്കിലും ആരോടും പരാതിയോ പരിഭവമോ പ്രകടിപ്പിക്കാൻ അദ്ദേഹം ഒരുക്കമല്ല. ജീവിതം കലാസപര്യയ്ക്കായി സമർപ്പിച്ചതിൽ ആ വലിയ മനസ്സിന് ചാരിതാർത്ഥ്യമേയുള്ളു. പക്ഷേ, കുത്തുവിളക്കുകൾക്കു നടുവിൽ ജീവിതം വിളയിച്ചെടുത്ത മലയാണ്മയുടെ അഭിമാനമായൊരു കലാകാരൻ സാമ്പത്തിക ക്ളേശത്താൽ പ്രയാസപ്പെടുകയാണെന്നുകൂടി പുറംലോകം അറിയേണ്ടതുണ്ട്.

യക്ഷഗാനത്തെക്കുറിച്ച് അറിയാനുള്ള ആഗ്രഹവുമായി പലരും അദ്ദേഹത്തിന്റെ വീട്ടിലെത്തുന്നു. നരകയറാത്ത ആ മനസ്സ് അപ്പോൾ വാചാലമാവുന്നു. ഇടയ്ക്കെല്ലാം സാംസ്കാരിക പരിപാടികളുടെയും നാടൻ കലാമേളകളുടെയും മറ്റും ഉദ്ഘാടകനായും അമ്പുവിനെ ക്ഷണിച്ചുകൊണ്ടുപോകുന്നു. സ്നേഹമാണു വലുതെന്ന് ഈ ജ്ഞാനവൃദ്ധൻ എല്ലായ്പോഴും മന്ത്രിക്കുന്നു.

യക്ഷഗാനവേഷം ഇന്നും ചന്ദ്രഗിരി അമ്പുവിന്റെ ജീവിതത്തിൽനിന്ന് അഴിച്ചുവയ്ക്കാനാവാത്ത ഒന്നത്രെ. റേഷൻ കാർഡിൽപ്പോലും അദ്ദേഹത്തിന്റെ പേര് 'വേഷധാരി അമ്പു' എന്നാണല്ലോ.....!

---







## മണി കൃഷ്ണൻനായരുടെ കൃതികൾ

"എന്തിനാണീശ്വരൻ പുഷ്പത്തിനുള്ളിലായ്, പൂന്തേൻ കുഴമ്പ് നിറച്ചുവച്ചു...." എന്ന്വിഷാദത്തോടെ ചോദിക്കുന്ന ശ്രീമതി മണികൃഷ്ണൻ നായരുടെ മാനസ ഗംഗ എന്ന കാവ്യ സമാഹാരത്തിലെ കവിതകൾ ആത്മീയതയുടെ പരാഗം നിറഞ്ഞവയാണ്. മർത്ത്യജീവിതത്തിലെ ക്ഷണിക വികാരങ്ങളോ അറിവാഞ്ഛകളോ അല്ല കവയത്രിയെ സ്പർശിക്കുന്നത്. കാഴ്ചയ്ക്കപ്പുറമുള്ള ഉണ്മയെ അന്വേഷിക്കുകയാണ് തന്റെ കവിതയിലൂടെ അവർ ചെയ്യുന്നത്. ഭാവബന്ധുരങ്ങളാണ് ഇതിലെ കവിതകൾ. അവതാരികാകാരനായ ശ്രീ. എം. കൃഷ്ണൻ നായർ ചൂണ്ടിക്കാട്ടുന്നതുപോലെ "ക്ഷണഭംഗുരങ്ങളായ ലൗകിക ഭോഗങ്ങളെ ശഷ്പതുല്യം പരിഗണിച്ച് ആദ്ധ്യാത്മികതയിലൂടെ ആധിത്യതയിലേക്ക് കയറുന്നവയാണ്'' അവരുടെ കവിതകൾ. മാനസ ഗംഗയിൽ അവർ വരച്ച ഏതാനും ചിത്രങ്ങളും ഉൾപ്പെടുത്തിയിട്ടുണ്ട്. സ്ത്രീ, പ്രതീക്ഷ, കാത്തിരിപ്പ്, ഇരുണ്ട രാത്രി എന്നീ ചിത്രങ്ങൾ ശ്രീമതി മണികൃഷ്ണൻ നായരുടെ ആത്മതാപത്തിന്റെ നിറംവീണ് സാന്ദ്രമയമായവയാണ്. ഏതാനും ലേഖനങ്ങളുടെ സമാഹാരമാണ് പ്രേമവും സ്ത്രീപുരുഷ സങ്കല്പവും എന്ന കൃതി. ഗോപീകൃഷ്ണ പ്രേമതത്ത്വം, ആചാരവും സമൂഹവും, മനസ്സ്, പ്രേമവും സ്ത്രീപുരുഷ സങ്കല്പവും എന്നീ ശീർഷകത്തിലുള്ള ആ ലേഖനങ്ങൾ ഭാരതീയ വിചാരധാരയുടെ തിളക്കമുള്ള പ്രതികങ്ങളാണ്.



**മാനസഗംഗ,**
**പ്രേമവും സ്ത്രീപുരുഷ സങ്കല്പവും**
ഗ്രന്ഥകർത്രി: മണി കൃഷ്ണൻനായർ
പ്രസാധകർ: നെരൂദ ബുക്സ്, തിരുവനന്തപുരം.

## നായർ സമുദായത്തിന്റെ ഇതിഹാസം



എണ്ണൂറു പേജുകളുടെ ബൃഹദ് ഗ്രന്ഥമാണ് പട്ടം ജി.രാമചന്ദ്രൻനായർ രചിച്ച നായർ സമുദായത്തിന്റെ ഇതിഹാസമെന്ന കൃതി. കൃതിയുടെ ആമുഖത്തിൽ സൂചിപ്പിക്കുന്നതുപോലെ "നായർ സമുദായത്തിന്റെ ഉല്പത്തിയിലേക്കും സമുദായത്തിന്റെ ക്രിയാ സ്വാധീനങ്ങൾ തിടംവച്ചുനില്ക്കുന്ന ചരിത്ര സംഭവങ്ങളിലേക്കും പുതു പകൽ വെളിച്ചം തെളിക്കുന്ന ഈ കൃതി അതീത ഭൂതകാലങ്ങളിലെ ഇരുട്ടറകളിൽ തുടങ്ങി ആധുനിക കാലഘട്ടത്തിന്റെ സൂര്യവെളിച്ചത്തിൽ എത്തിനിൽക്കുന്ന സമ്പന്നമായ ഒരു ചരിത്രരേഖയാണ്.'' പതിനെട്ടു അദ്ധ്യായങ്ങളിലായാണ് നായർ സമുദായചരിത്രം പ്രതിപാദിച്ചിരിക്കുന്നത്. മഹാപുരുഷന്മാർ. ശ്രേഷ്ഠവനിതകൾ എന്ന പതിനെട്ടാമത്തെ അദ്ധ്യായത്തിൽ മൺമറഞ്ഞവരും ജീവിക്കുന്നവരുമായ നായർ സമുദായത്തിലെ പ്രമുഖരുടെ ഹ്രസ്വജീവചരിത്രക്കുറിപ്പും ചിത്രവും ഉൾപ്പെടുത്തിയിരിക്കുന്നു. പട്ടം ജി.രാമചന്ദ്രൻ നായരുടെ ദീർഘകാലത്തെ അന്വേഷണ. ഗവേഷണങ്ങളുടെ ഫലമാണ് ഈ കൃതി.



**നായർ സമുദായത്തിന്റെ ഇതിഹാസം**
ഗ്രന്ഥകർത്താവ്: പട്ടം ജി.രാമചന്ദ്രൻനായർ
പ്രസാധകർ: സാഹിത്യവേദി. തിരുവനന്തപുരം.
വില: 200 രൂപ.

## മൊഴികൾ മറുമൊഴികൾ



ശ്രീ.കെ.പി. വാസു എഴുതിയ ലേഖനങ്ങളുടെ സമാഹാരമാണ് മൊഴികൾ, മറുമൊഴികൾ. "മലയാളത്തിലേക്കു മടങ്ങിവന്നിരിക്കയാണ് കഥയെന്നും ആർജ്ജവവും ലാളിത്യവും സൗന്ദര്യത്തിന്റെ ഉറവകളാണെന്ന് കഴിഞ്ഞ രണ്ടു ദശകങ്ങളിലെ കഥാസാഹിത്യം നമ്മെ വീണ്ടും ഓർമ്മപ്പെടുത്തുകയാണെന്നും'' ചൂണ്ടിക്കാണിക്കുന്നവയാണ് ഇതിലെ ലേഖനങ്ങൾ. പ്രസാദമധുരമായ ശൈലി ഈ ലേഖനങ്ങളെ ആകർഷകങ്ങളാക്കുന്നു.

**മൊഴികൾ, മറുമൊഴികൾ**
ഗ്രന്ഥകർത്താവ്: കെ.പി.വാസു
പ്രസാധകർ: പ്രഭാത് ബുക് ഹൗസ്,
തിരുവനന്തപുരം. വില: 40 രൂപ.

---

(12-ാം പേജിൽ നിന്നും തുടർച്ച)

'ജോക്കർ' എന്ന പേരിൽ ഒരു വിനോദമാസിക അദ്ദേഹം കൊച്ചിയിൽ നിന്നും പ്രസിദ്ധീകരിച്ചിരുന്നു. അതിൽ ധാരാളം കഥകളും. കവിതകളും വിവിധ പേരുകളിൽ അദ്ദേഹം എഴുതിയിരുന്നു. ഹൈക്കോടതി ജഡ്ജിയായിരുന്നപ്പോൾ പോലും ഈ നർമ്മചാതുര്യം അദ്ദേഹം സൂക്ഷിച്ചു. ഒരു ഐക്യമുന്നണി ഭരണകാലത്ത് വ്യവസായവകുപ്പു മന്ത്രിയുടെ പേഴ്സണൽ സ്റ്റാഫിൽപ്പെട്ട ഒരാൾക്ക് അനധികൃതമായി ഒരു സർക്കാർ ഓഫീസിൽ സെയിൽസ്മാൻ ഷിപ്പ് കൊടുത്ത കേസ് വിധിച്ചുകൊണ്ട് മേനോൻ പറഞ്ഞു: " വ്യവസായവകുപ്പ് മന്ത്രിയുടെ പേഴ്സണൽ സ്റ്റാഫ് എന്ന നിലയിൽ കക്ഷിക്ക് സെയിൽസ്മാൻഷിപ്പിൽ മുൻപരിചയമുണ്ടെങ്കിലും സർക്കാർ സർവീസിൽ ജോലി കൊടുക്കാൻ സാധ്യമല്ല'' എന്ന്.

ജീവിതത്തിന്റെ സായാഹ്നത്തിൽ തികഞ്ഞ ഒരു സിനിക്കായി മേനോൻ മാറിയിരുന്നെന്ന് അദ്ദേഹത്തിന്റെ ബാല്യകാലസുഹൃത്തുകൂടിയായ ജസ്റ്റിസ് ചന്ദ്രശേഖരമേനോൻ പറയുന്നു. സമകാലികജീവിതത്തിന്റെ പൊരുത്തക്കേടുകൾ അദ്ദേഹത്തെ അത്രയ്ക്ക് വേട്ടയാടിയിരുന്നു. " ഒന്നും ശരിയാവില്ലെന്ന്'' അദ്ദേഹം കൂടെക്കൂടെ ആവർത്തിച്ചിരുന്നു. നമ്മുടെ വർത്തമാനത്തിൽ ഉണർന്നിരിക്കുന്ന ഒരു ന്യായാധിപന് ഒരു സിനിക്കല്ലാതെ മറ്റെന്താവാനാവും?

തൊഴിലാളികൾക്കിടയിൽ തൊഴിലാളിയായും. വക്കീലന്മാരുടെ വക്കീലായും, ന്യായാധിപൻമാർക്കിടയിൽ ന്യായാധിപനുമായിരുന്നു ജസ്റ്റിസ് എം. പി.മേനോൻ. നീതിദേവതയുടെ കണ്ണുമൂടിക്കെട്ടിയ കറുത്ത തുണിയിൽ സുഷിരങ്ങൾ വീഴുകയും. ദേവത പലപ്പോഴും ഒളിഞ്ഞുനോക്കുകയും ചെയ്യുന്ന വർത്തമാനത്തിൽ നിയമത്തിന്റെ രാജവീഥിയിലൂടെ കടന്നുപോയ ജസ്റ്റിസ് എം.പി.മേനോൻ നമുക്കു മുന്നിൽ ഇനി തിരിച്ചുവരാനിടയില്ലാത്ത ഒരു വലിയ സങ്കല്പമാണ്.



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

**പൂ**ജപ്പുര കൃഷ്ണൻനായർ പ്രശസ്തനായ കമ്മ്യൂണിസ്റ്റ് നേതാവായിരുന്നു. അദ്ദേഹത്തെ എന്റെ കൂട്ടുകാരനെന്നു പറയാൻ വയ്യ. നല്ല പരിചയക്കാരനെന്ന് ഉറപ്പിച്ചു പറയാം. പൂജപ്പുരയിലുണ്ടായിരുന്ന ഒരു വായനശാലയിൽ ഞങ്ങൾ സായാഹ്നവേളകളിൽ ഒരുമിച്ചുകൂടി സാഹിത്യത്തെക്കുറിച്ചു സംസാരിക്കുമായിരുന്നു. അക്കാലത്തെ പേരുകേട്ട എഴുത്തുകാരനായിരുന്നു കൃഷ്ണൻനായർ. വായനശാലയിൽ ചിലപ്പോഴൊക്കെ വന്നിരുന്ന ശ്രീ. കെ.വി. സുരേന്ദ്രനാഥ് (ഇപ്പോഴത്തെ എം.പി) പത്രം വായിച്ചിട്ടു ഞങ്ങളുടെനേർക്കു തിരിഞ്ഞ് "കറുത്ത വിശ്വാസവഞ്ചന' എന്ന് അച്ചടിച്ചു വച്ചിരിക്കുന്നു. അങ്ങനെയുമുണ്ടോ ഒരു വഞ്ചന?" എന്നു ചോദിച്ചു. പൂജപ്പുര കൃഷ്ണൻനായർക്ക് ആ ദോഷാനുസന്ധാനം അത്രകണ്ടു രസിച്ചില്ല. "എന്താ കറുത്ത വിശ്വാസവഞ്ചന എന്ന പ്രയോഗത്തിനു കുറ്റം? ഒന്നാന്തരം പ്രയോഗമാണത്. വിശ്വാസവഞ്ചനയ്ക്കു വെളുപ്പുനിറമല്ല, കറുപ്പു നിറമാണ്" എന്നും മറ്റും ക്ഷോഭത്തോടെ അഭിപ്രായപ്രകടനം നടത്തി. സുരേന്ദ്രനാഥ് ചാല ഇംഗ്ലീഷ് ഹൈസ്ക്കൂളിലെ ഫിഫ്ത്ത് ഫോം വിദ്യാർത്ഥിയായിരുന്നു. ബാലനാണെങ്കിലും പരിപാകമുള്ളയാൾ. അദ്ദേഹം കൃഷ്ണൻനായരോടു തർക്കിക്കാൻ പോയില്ല. പത്രം വായന അവസാനിപ്പിച്ച് എഴുന്നേറ്റു സ്ഥലംവിട്ടു. എന്റെ സുഹൃത്തായ സുരേന്ദ്രനാഥിനോടു നിസ്സാര കാര്യത്തിനു തട്ടിക്കയറിയ കൃഷ്ണൻനായരോടു ഞാൻ വക്കാണത്തിനു ചെന്നു. 'കറുത്ത വിശ്വാസവഞ്ചനയെന്നതു മലയാളശൈലിക്കു യോജിക്കില്ല. black എന്ന വാക്കിനു dirty എന്ന് അർത്ഥമുണ്ട്. അതുകൊണ്ട് അവർ black betrayal എന്നു പറഞ്ഞെന്നു വരും. അതിന്റെ ശരിത്തർജ്ജമയാണ് കറുത്ത വിശ്വാസവഞ്ചനയെന്നത്. മലയാളമല്ല അത്' എന്നു സുരേന്ദ്രനാഥിനോടൊപ്പം പഠിച്ചിരുന്ന ഞാൻ തറപ്പിച്ചുപറഞ്ഞു. കൃഷ്ണൻനായരുടെ ദേഷ്യം കൂടി. അദ്ദേഹം പരുക്കൻമട്ടിൽ പലതും പറയുകയായി. പിന്നീടു ഞാൻ അദ്ദേഹത്തെ കാണുന്നത് ആശുപത്രിയിൽവച്ചാണ്. മരണത്തിന്റെ വക്കിലെത്തിയ കൃഷ്ണൻനായർ എന്റെ കരം ഗ്രഹിച്ച് ദുഃഖത്തോടെ അതുമിതും പറഞ്ഞു. ശാന്തി ലഭിച്ച അദ്ദേഹത്തിന്റെ ആത്മാവ് ഞാനിതെഴുതുന്നത് അറിയുന്നുണ്ട്.



മഹാത്മാഗാന്ധി

പൂജപ്പുര കൃഷ്ണൻനായരെഴുതിയ 'മനുഷ്യർ നല്ലവരാണ്' എന്ന നാടകം ടൗൺഹാളിൽ പ്രശസ്തരായ അഭിനേതാക്കൾ അഭിനയിച്ചു. നാടകം അസഹനീയമായിരുന്നു. എങ്കിലും നാടകകർത്താവിന് അങ്ങനെ തോന്നുകില്ലല്ലോ. നാടകം തീരാറായപ്പോൾ കൃഷ്ണൻനായർ ശ്രീ. തിക്കുറിശ്ശി സുകുമാരൻനായരോട് അതിനെക്കുറിച്ചു നാലു വാക്യങ്ങളെങ്കിലും സദസ്യരോടു പറയണമെന്നു മൈക്കിലൂടെ അഭ്യർത്ഥിച്ചു. ചെങ്ങാരപ്പള്ളി നാരായണൻ പോറ്റിയും മറ്റും നിർബന്ധിച്ചതുകൊണ്ടു തിക്കുറിശ്ശി സ്റ്റേയ്ജിലേക്കു കയറി. അദ്ദേഹത്തിന്റെ അഭിപ്രായപ്രകടനം ഇങ്ങനെ:- "പാല എന്ന സ്ഥലത്ത് രണ്ടു മദ്യപന്മാർ പൂർണ്ണചന്ദ്രനെക്കണ്ടു തർക്കമായി. സൂര്യനാണ് അതെന്ന് ഒരു കുടിയൻ. ചന്ദ്രനാണ് എന്നു മറ്റേക്കുടിയൻ. അതിലേ വന്ന ഒരുത്തനോട് അവർ അഭിപ്രായം ചോദിച്ചു. 'ചന്ദ്രൻ' എന്ന് അയാൾ മറുപടി പറഞ്ഞപ്പോൾ സൂര്യൻ എന്നു വാദിച്ച മദ്യപൻ പേനാക്കത്തി വലിച്ചൂരി ഒറ്റക്കുത്ത് പഥികന്റെ വയറ്റിൽ. കുടലുചാടി മരിച്ചുകിടന്നു അയാൾ. അപ്പോൾ വേറൊരുത്തൻ ആ വഴി വന്നു. 'എടാ അക്കാണുന്നതു സൂര്യനോ, ചന്ദ്രനോ?' എന്നു മദ്യപന്റെ ചോദ്യം. മരിച്ചുകിടന്നവനെയും കത്തിയെയും നോക്കി അയാൾ പറഞ്ഞു:- 'അയ്യോ ഞാൻ ഇവിടത്തുകാരനല്ല. ചവറക്കാരനാണ്. അവിടെ സൂര്യനുമില്ല, ചന്ദ്രനുമില്ല. എനിക്കറിഞ്ഞുകൂടാ മറുപടി പറയാൻ.' അതുപോലെ ഞാൻ തിക്കുറിശ്ശിക്കാരനാണ്. അവിടെ നാടകവും സിനിമയുമില്ല. എങ്കിലും ഈ നാടകത്തിന്റെ പേര് അന്വർത്ഥംതന്നെ. 'മനുഷ്യർ നല്ലവരാണ്.' അല്ലെങ്കിൽ ഈ നാടകം കണ്ടുകൊണ്ടിരുന്ന നിങ്ങൾ എന്തുതന്നെ പ്രവർത്തിക്കില്ലായിരുന്നു.' വളരെനേരമുള്ള കരഘോഷം. പണ്ടത്തെസ്സംഭവങ്ങൾ ഓർമ്മിക്കാൻ എനിക്കു കഥാപാരായണം സാഹായ്യമരുളുന്നു. ശ്രീ. എൻ. രാജൻ കലാകൗമുദിയിൽ എഴുതിയ 'കഥാഗതി' എന്ന ചെറുകഥയിൽ സദസ്സിന്റെ മുൻപിൽ താനെഴുതിയ കഥ വായിച്ചു കേൾപ്പിക്കുന്ന ഒരു കഥയെഴുത്തുകാരനെ കൊണ്ടുവന്നിട്ടുണ്ട്. ശ്രോതാക്കൾക്കു വികാരം ഇളകി. അവരിലൊരുത്തൻ പ്രതിഷേധാർഹമായ അക്കഥ പിടിച്ചുവാങ്ങിച്ചു കാറ്റിൽ പറത്തി. കഥാകാരന്റെ ഭാര്യ അയാളെ സാന്ത്വനപ്പെടുത്തി വിളിച്ചുകൊണ്ടുപോയി. ഇക്കഥയിൽ ഒരു മാനസിക സത്യം



രചയിതാവ് ഒളിച്ചുവച്ചിട്ടുണ്ട്. തന്റെ സർഗ്ഗപ്രക്രിയയിൽ കഥാകാരനുതന്നെ സംശയം. ആ സംശയം യഥാർത്ഥത്തിൽ alter ego-യുടേതാണ്. ആ alter ego മനുഷ്യരൂപമാർന്ന് കഥയുടെ സമാരംഭത്തിൽത്തന്നെ പ്രത്യക്ഷനാകുന്നുണ്ട്. സർഗ്ഗക്രിയയിൽ വ്യാപരിക്കുമ്പോഴും എഴുത്തുകാരന് ആത്മവിശ്വാസമില്ല. ഈ ആത്മവിശ്വാസരാഹിത്യവും താനെഴുത്തുകാരനാണെന്ന ആത്മവിശ്വാസവും തമ്മിലിടയുന്നതാണ് ഇതിൽ അന്തർഭവിച്ചിരിക്കുന്ന മാനസികസത്യം. അതു രാജൻ ചിത്രീകരിച്ചിട്ടുണ്ട്.

## ചോദ്യം, ഉത്തരം

**"നി**ങ്ങളുടെ മഹാത്മാഗാന്ധിയല്ലേ നൗഖാലിയിലെ കൊലപാതകങ്ങൾക്ക് ഉത്തരവാദി?"

"ഒരു മുസ്ലിമിന്റെ വീട്ടിൽ താമസിച്ചുകൊണ്ടു ലഹളയ്ക്കു വിരാമമിട്ട ഗാന്ധിജിയെയാണോ നിങ്ങൾ കുറ്റപ്പെടുത്തുന്നത്? പിന്നെ നിങ്ങളുടെ സമാധാനത്തിനുവേണ്ടി ഒരു മഹാൻ പറഞ്ഞത് ഇവിടെ എഴുതാം. സത്യത്തിന്റെ പന്തം കത്തിച്ചുകൊണ്ട് മഹാത്മാവ് ഓടുമ്പോൾ ചിലർക്കു ശരീരങ്ങളിൽ ചൂടുതട്ടിയെന്നു വരും."

"ഇടപ്പള്ളി രാഘവൻപിള്ളയുടെ പ്രേമബന്ധത്തെക്കുറിച്ച് എന്തു പറയുന്നു?"

"അദ്ദേഹത്തിന്റെ 'പോരിക' എന്ന കവിതപോലെ അതു മനോഹരമായിരുന്നു. "കൂടുമടച്ചു ഞാൻ എന്മണിമച്ചിലെ വാടാവിളക്കു കെടുത്തിടട്ടെ" എന്നു പറഞ്ഞതിലുമുണ്ട് ഭംഗി."

"നിങ്ങൾ കമ്മ്യൂണിസ്റ്റായ കെ.വി. സുരേന്ദ്രനാഥിനെ കൂടക്കൂടെ പുകഴ്ത്തുന്നു. കോൺഗ്രസ്സിൽ ആരുമില്ലേ അത്രയും സ്വഭാവശുദ്ധിയുള്ളവർ?"

"ഉണ്ട്. ശ്രീ. ചെറിയാൻ ഫിലിപ്പ്."

"ഫ്രഞ്ച് കഥകൾക്കുള്ള ഭംഗി ഇംഗ്ലീഷ് കഥകൾക്ക് ഇല്ലാത്തത് എന്ത്? മോപസാങ് എവിടെ, പ്രിചറ്റ് എവിടെ?"

"ഈശ്വരശക്തിയുള്ള എഴുത്തുകാരനാണ് മോപസാങ്. പ്രിറ്റ്ചറ്റിന്റെ എല്ലാ ചെറുകഥകളും അടുത്തകാലത്തു ഞാൻ വായിച്ചു. അദ്ദേഹം ലിറ്റററി ജേണലിസ്റ്റല്ലാതെ വേറെ ആരുമല്ല. ഫ്രഞ്ച് മനസ്സ് കാവ്യാത്മകമാണ്. അതിനാലാണ് കഥയെഴുത്തുകാരനായ മോപസാങ് കവിയെപ്പോലെ പരിലസിക്കുന്നത്."

"മരിച്ച സാഹിത്യകാരന്മാരെക്കുറിച്ച് എഴുതുമ്പോൾ നിങ്ങൾ വർത്തമാനകാലം ഉപയോഗിക്കുന്നു. 'പ്ളേറ്റോ പറയുന്നു', ഷാ പറയുന്നു എന്നൊക്കെ. പ്ളേറ്റോ പറഞ്ഞു. ഷാ പറഞ്ഞു എന്നു വേണ്ടേ?"

"വേണ്ട. നിരൂപണത്തിൽ ലിറ്റററി പ്രസെന്റ് റ്റെൻസ് (സാഹിത്യപരമായ വർത്തമാനകാലം) എന്നത് ഉണ്ട്. അതിനാൽ മരിച്ചവരെക്കുറിച്ചു പറയുമ്പോൾ ഭൂതകാല ക്രിയാരൂപം വേണമെന്നില്ല."

"വേശ്യയുടെ ലജ്ജ കണ്ടാൽ ഛർദ്ദിക്കാൻ വരും. ചാരിത്രമുള്ളവരുടെ ലജ്ജ വികാരത്തെ ഉദ്ദീപിപ്പിക്കും. ശരിയാണോ?"

"ചങ്ങാതീ, ഫ്രഞ്ചെഴുത്തുകാരി കൊലേത്താണ് ഇതു പറഞ്ഞത്. അവർ മരിച്ചുപോയി. ഇല്ലെങ്കിൽ അവർ പറഞ്ഞതു ശരിതന്നെയോ എന്നു ഞാൻ ചോദിക്കാമായിരുന്നു."

"എന്റെ വീട്ടിൽ ശാന്തതയില്ല. ഞാനെന്തു ചെയ്യണം?"

"നിങ്ങളുടെ വീട്ടിൽ എപ്പോഴും ഉറക്കെക്കരയുന്ന രണ്ടു പിള്ളേരെങ്കിലും കാണും. അവർ ദിവസത്തിൽ ഇരുപത്തിനാലു മണിക്കൂറും കരയും. അതു കേൾക്കുന്ന ഗൃഹനായകന് തൂങ്ങിച്ചാകണമെന്നു തോന്നും. നിങ്ങൾ ആത്മഹത്യ ചെയ്യാത്തത് ക്ഷമയുള്ള ആളായതുകൊണ്ടാണ്. ശാന്തത വേണമെങ്കിൽ നിരന്തരം കരയുന്ന ആ പിള്ളേരെ ഒഴിവാക്കണം."



റ്റി.എസ്. എല്യറ്റ്

"നിങ്ങളുടെ മഹാത്മാഗാന്ധിയല്ലേ നൗഖാലിയിലെ കൊലപാതകങ്ങൾക്ക് ഉത്തരവാദി?"
"ഒരു മുസ്ലിമിന്റെ വീട്ടിൽ താമസിച്ചുകൊണ്ടു ലഹളയ്ക്കു വിരാമമിട്ട ഗാന്ധിജിയെയാണോ നിങ്ങൾ കുറ്റപ്പെടുത്തുന്നത്? പിന്നെ നിങ്ങളുടെ സമാധാനത്തിനുവേണ്ടി ഒരു മഹാൻ പറഞ്ഞത് ഇവിടെ എഴുതാം. സത്യത്തിന്റെ പന്തം കത്തിച്ചുകൊണ്ട് മഹാത്മാവ് ഓടുമ്പോൾ ചിലർക്കു ശരീരങ്ങളിൽ ചൂടുതട്ടിയെന്നു വരും."

## സ്പന്ദിക്കാത്ത അസ്ഥിമാടം

**ശ്രീ.** സി.വി. ബാലകൃഷ്ണൻ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എഴുതിയ 'ഉലഹന്നാന്റെ ഉപമ' എന്ന ചെറുകഥയിൽ ജയിലിൽക്കിടക്കുന്ന ഒരു ഉലഹന്നാൻ ഇരുമ്പഴികളിൽക്കൂടി വെളിയിലേക്കു നോക്കിനില്ക്കുന്നതായി വർണ്ണിച്ചിരിക്കുന്നു. അതേസമയം വേറൊരു ഉലഹന്നാൻ അയാളുടെ വീട്ടിന്റെ ജന്നലിൽക്കൂടി പുറത്തേക്കു നോക്കുന്നു. ഇയാൾ കൊലപാതകം ചെയ്തവനാണ്. വധിക്കപ്പെട്ടവൻ അന്ത്യശ്വാസം വലിക്കുന്നതിനുമുൻപു വധകർത്താക്കളുടെ പേരുകൾ പറഞ്ഞകൂട്ടത്തിൽ ഉലഹന്നാൻ എന്നും പറഞ്ഞു. ഈ രണ്ടാമത്തെ ഉലഹന്നാൻ ആദ്യത്തെ ഉലഹന്നാനോടു പറഞ്ഞു കുറ്റം ഏറ്റുകൊള്ളണമെന്ന്. അയാൾ സമ്മതിച്ചു. അതനുസരിച്ച് അയാൾ കാരാഗൃഹത്തിലായി. കുറ്റം ചെയ്യാത്ത ഉലഹന്നാൻ ജയിലിൽക്കിടക്കുന്നതിൽ കുറ്റം ചെയ്ത ഉലഹന്നാന് തെല്ലു വൈഷമ്യം. കുറ്റവാളി കുറ്റമേറ്റു പറഞ്ഞു തന്നെ മോചിപ്പിച്ചേക്കുമെന്ന് നിരപരാധനായ ഉലഹന്നാനു വിചാരം. രണ്ടു പേരും അങ്ങനെയുള്ള വിചാരങ്ങളോടുകൂടിയാണ് തങ്ങളുടെ വാസസ്ഥലങ്ങളിൽ എഴുന്നേറ്റുനിന്നു പുറത്തേക്കു നോക്കുന്നത്. പക്ഷേ ഒന്നും സംഭവിക്കുന്നില്ല. കാരാഗൃഹത്തിലെ ഉലഹന്നാൻ ഉറങ്ങാൻ കിടന്നു. കൊലപാതകം നടത്തിയ ഉലഹന്നാൻ ഭാര്യയോടൊത്ത് ഉറങ്ങാൻ കിടന്നു. മനുഷ്യർ ഇങ്ങനെയൊക്കെയാണ് എന്നു ധ്വനി.

സാപരാധനായ ഉലഹന്നാൻ ജന്നലിൽക്കൂടി നോക്കിയപ്പോൾ സിമിത്തേരിയിലെ ചില കല്ലറകൾ മാത്രം കണ്ടു. കൃത്രിമമായ കഥയെഴുതി കുറ്റം ചെയ്ത ബാ[illegible]കൃഷ്ണൻ കലയുടെ ജന്നലിൽക്കൂടി നോക്കിയപ്പോൾ ഒന്നും കണ്ടില്ല. കണ്ടിരുന്നെങ്കിൽ ഇക്കഥ വായന[illegible]ർക്ക് ഒരു സജീവസാന്നിദ്ധ്യമായേനെ. ഇപ്പോൾ ഇ[illegible] സ്പന്ദിക്കാത്ത അസ്ഥിമാടം മാത്രം. കലയെന്നത് ഇ[illegible]പോലെ പൂർവകല്പിതരൂപങ്ങളിൽ വാർന്നുവീഴുന്ന [illegible]സ്വാഭാവികതകളല്ല.

## നിരീക്ഷണങ്ങൾ

**ജ**ർമ്മൻ ദാർശനികനും സംഗീതനി[illegible]പകനുമായ ആഡോർനോ (Theodor Adorno 1903-1969) എഴുതിയ Minima Moralia ഈ ശതാബ്ദത്തിലെ മഹത്ത്വമുള്ള ഗ്രന്ഥങ്ങളിൽ ഒന്നാണ്. ധിഷണാശക്തിയുടെ പാരമ്യം ഞാനതിൽ കാണുന്നു.

2. റ്റി.എസ്. എല്യറ്റിന്റെ The Waste Land കവിതയല്ല. ഗദ്യമാണ്. അമ്പതുകൊല്ലംകൂടി കഴിയുമ്പോൾ എല്യറ്റ് വിസ്മരിക്കപ്പെടും. ഷെല്ലിയും കീറ്റ്സും വേഡ്സ്വർത്തും അന്നും നിലനില്ക്കും.

3. നമ്മൾ പുസ്തകക്കടയിൽനിന്നു വാങ്ങുന്ന പുസ്തകങ്ങൾക്കു കന്യകാത്വമുണ്ട്. (കന്യാത്വമുണ്ട്) അവ വേറൊരാൾ കൈകാര്യം ചെയ്യുമ്പോൾ അവയുടെ അക്ഷതസ്സ്വഭാവം നഷ്ടപ്പെടും. തിരിച്ചുവന്നാലും ബലാത്സംഗം ചെയ്യപ്പെട്ട സ്ത്രീകളെപ്പോലെ അവ ഒടിഞ്ഞുമടങ്ങി

യിരിക്കും; മുഖശ്രീ നഷ്ടപ്പെട്ടിരിക്കും.

4. ശ്രീ. ഗോകുലം ഗോപാലൻ മാനേജിങ് എഡിറ്ററായി, ശ്രീ. മോനു എഡിറ്ററായി മദ്രാസിൽനിന്നു പ്രസിദ്ധപ്പെടുത്തുന്ന 'കതിർ' മാസികയിൽ ശ്രീമതി എം.ഡി. രാധിക എഴുതിയ 'അക്കാദമികം' എന്ന ചെറുകഥയിൽ സ്ത്രീയുടെ പരദൂഷണവാഞ്ഛയെ പരിഹാസച്ഛായ കലർത്തി വിമർശിച്ചിരിക്കുന്നു. ഒരു സ്ത്രീ വേറൊരു സ്ത്രീയോടു ടെലിഫോണിൽക്കൂടി സംസാരിക്കുന്ന മട്ടിലാണ് ഇതിന്റെ രചന. ലക്ഷ്യവേധിയാണു പരിഹാസം. ഒറ്റക്കഥാപാത്രത്തെക്കൊണ്ടു സംസാരിപ്പിച്ചും പ്രവർത്തിപ്പിച്ചും വികാരത്തിന്റെ കൊടുമുടിയിൽ വായനക്കാരെ എത്തിക്കുന്ന ടെക്നിക് എന്താണെന്നു ഗ്രഹിക്കണമെങ്കിൽ രാധിക ഓനീലിന്റെ Before Breakfast എന്ന ഏകാങ്കനാടകം വായിക്കണം. അതു ശ്രീമതി വായിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

5. ശ്രീ. എം.എൻ. വിജയൻ ദേശാഭിമാനി വാരികയിൽ എഴുതുന്നു:- "ചങ്ങമ്പുഴയ്ക്കു ജീവിച്ചിരുന്ന കാലത്ത് എന്താണു കിട്ടിയിരുന്നതെന്ന് ആരും ഇന്ന് ഓർക്കുന്നതേയില്ല. ഇങ്ങനെ ഒരു കാലയളവിനോടും ഒരു ജീവിതമാതൃകയോടും മല്ലിട്ടുകൊണ്ട് ഒരു പുതിയ കാലത്തെയും ഒരു പുതിയ യുഗത്തെയും സൃഷ്ടിക്കുന്ന ഒരാളെ മാത്രമേ വാസ്തവത്തിൽ ഒരു കവി എന്നു വിളിച്ചുകൊള്ളാവൂ." ഈ വാക്യങ്ങളിലൂടെ ആവിഷ്കരിക്കുന്ന ആശയത്തിന് സത്യത്തിന്റെ അർക്കദീപ്തിയുണ്ട്. ചങ്ങമ്പുഴ എം.എ പരീക്ഷയിൽ തോറ്റുപോയിപോലും. പിന്നീട് സൗജന്യപൂർവം തേഡ് ക്ളാസ്സ് അധികാരികൾ കൊടുത്തുപോലും. ഭാവാത്മകത്വം ജനിപ്പിക്കുന്ന ഹർഷാതിരേകം ചങ്ങമ്പുഴയുടെ കവിത ജനിപ്പിക്കുന്നു. അക്കാര്യത്തിൽ മലയാളത്തിലെ ഒരു കവിക്കും അദ്ദേഹത്തെ സമീപിക്കാനൊക്കുകയില്ല. അത്രയും അസുലഭസിദ്ധികളുണ്ടായിരുന്ന ആ കവിയെ ഇവിടെ തേജോവധം ചെയ്തു.

ചങ്ങമ്പുഴ എം.എ പരീക്ഷ എഴുതിയ കാലത്ത് ഇംഗ്ലീഷ് ഗദ്യവും ഇംഗ്ലീഷ് കവിതയും മലയാളത്തിലേക്കു തർജ്ജമ ചെയ്യണമായിരുന്നു. ചോദ്യക്കടലാസ്സിലെ പദ്യം ചങ്ങമ്പുഴ കവിതയായിത്തന്നെ ഭാഷാന്തരീകരണം നടത്തി. അതു വായിച്ചവർ പറഞ്ഞത് ചങ്ങമ്പുഴയുടെ ആ ഉത്തരക്കടലാസ്സ് ഭാവിതലമുറയ്ക്കു കാണാൻവേണ്ടി മ്യൂസിയത്തിൽ സൂക്ഷിക്കണമെന്നായിരുന്നു. അധികാരികളുടെ



ബോദലർ



എം.എൻ. വിജയൻ



അസൂയയും നൃശംസതയും എപ്പോഴും മഹത്ത്വത്തിന്റെ ഗളനാളം മുറിച്ചിട്ടുണ്ട്. എം.എൻ. വിജയൻ ഈ നിരീക്ഷണം നിർവഹിച്ചതിൽ എനിക്ക് അനല്പമായ സന്തോഷമുണ്ട്.

## പുതിയ പുസ്തകം

പ്രകൃത്യതീത സംഭവങ്ങൾ, മനോരഥസൃഷ്ടികൾ ഇവയെ റിയലിസത്തോടു ചേർത്തു നോവലുകളും ചെറുകഥകളും എഴുതുന്ന രീതിയെ മാജിക് റിയലിസമെന്നു വിളിക്കുന്നു. സ്വപ്നത്തിനും യാഥാർത്ഥ്യത്തിനും തുല്യസ്ഥാനമാണ് ഇതിൽ. ജർമ്മൻ നോവലിസ്റ്റ് ഹെസ്സെയുടെ കൃതികളിൽ കാണുന്ന ഈ കലാസങ്കേതത്തെ വികസിപ്പിച്ചത് ഗാർസിആ മാർകേസും വാർഗാസ്യോസയുമാണ്. എയ്ഞ്ചല കാർട്ടറും മാജിക് റിയലിസത്തെ അംഗീകരിച്ചു. One of the century's best writers എന്നു നിരൂപകർ വാഴ്ത്തുന്ന അവരുടെ ചെറുകഥകളെല്ലാം സമാഹരിച്ചു Vintage പ്രസാധകർ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു; 1996-ൽ. Like Italo Calvino, like Bruce Chatwin, like Raymond Carver, she died at the height of her powers എന്ന് സമാഹാരഗ്രന്ഥത്തിന് അവതാരിക എഴുതിയ സൽമാൻ റുഷ്ദി. അവർ മരിച്ചതുകൊണ്ടു നമുക്കു നഷ്ടം, പക്ഷേ കഥകൾ നിധികളാണെന്നും അദ്ദേഹം പറയുന്നു. (Collected short stories-Burning Your Boats-Pages 462 £ 6=50)

എയ്ഞ്ചലയുടെ Black Venus എന്ന കഥ പ്രസിദ്ധമാണ്. ഫ്രഞ്ച് കവി ബോദലറിന്റെ (Baudelaire 1821-1867) വെപ്പാട്ടിയായിരുന്നു ഷാൻ ദ്യുവാൽ (Jeanne Duval). ദീർഘകാലം അവർ ആ ബന്ധം പുലർത്തി. ബോദലറിന്റെ പല കവിതകൾക്കും 'പ്രഭവകേന്ദ്രം' ഷാൻ ദ്യുവാലാണ്. എയ്ഞ്ചലിന്റെ ഇക്കഥ ഈ നിഷിദ്ധബന്ധത്തിലേക്കു പ്രകാശം പരത്തുന്നു. അവൾ ഇരുട്ടിന്റെ ഭാജനമാണെന്നും അവളിൽനിന്ന് ഇരുട്ടിന്റെ പ്രകാശം ഊർന്നുവീഴുന്നുവെന്നും അദ്ദേഹം കരുതി. അവൾ ഈവ് അല്ല വിലക്കപ്പെട്ട കനിതന്നെയാണ്. കവി അവളെ ഭക്ഷിച്ചു.

Weird goddess, dusky as night
reeking of musk smeared on tobacco,
a shaman conjured you, a
Faust of the Savannah
black-thighed witch,
midnight's child

എന്നാണ് ബോദലർ ഷാനിനെ വർണ്ണിക്കുന്നത്. അന്യവത്കരണത്തിന്റെ മഹാനായ കവി പരിപൂർണ്ണമായും അന്യയായ അവളിൽ തട്ടിവീണു. അവരുടെ ബന്ധം സ്വർഗ്ഗത്തിൽവച്ചാണുണ്ടായത്. ബോദലർ കടംകൊണ്ടും സിഫിലിസ്രോഗംകൊണ്ടും വിഷമിച്ചു മരിച്ചു. അദ്ദേഹത്തിനു ശാരീരികമായും മാനസികമായും തളർച്ചയുണ്ടായി. കാതു കേൾക്കാനാവാതെയായി. ഊമയായി. ഊന്നുവടികളുടെ സഹായത്തോടെ ചാടിച്ചാടി ചാരായക്കടയിലേക്കു ഷാൻ പോകുന്നതു ചിത്രകാരനായ നഡർ കണ്ടു. പല്ലുകളില്ല അവർക്ക്. പുരുഷന്മാരെ വിഭ്രമിപ്പിച്ച മനോഹരമായ തലമുടിയിൽ ഒരു നാരുപോലുമില്ല. ഷാനിന്റെ മുഖം കുഞ്ഞുങ്ങളെ പേടിപ്പിച്ചു. പല്ലുകൾ വാങ്ങാൻ കിട്ടും. തലമുടി വാങ്ങിക്കാം. കോൺവെന്റിലെ യുവതികളുടെ തലമുടി വെട്ടിക്കളയുമല്ലോ. ഷാൻ അവ വാങ്ങിയോ? വാങ്ങിയിരിക്കും. വാർദ്ധക്യത്തിന്റെ അത്യന്താവസ്ഥയിലും യഥാർത്ഥത്തിലുള്ള 'ബോദലറിയൻ സിഫിലിസ്' വലിയ വില



കൂടാതെ മറ്റുള്ളവർക്കു കൊടുത്തുകൊണ്ട് ഷാൻ ജീവിച്ചു.

ബോദലറിന്റെയും ഷാനിന്റെയും ജീവിതമല്ലാതെ ഇതിവൃത്തമൊന്നുമില്ല ഇക്കഥയിൽ. പക്ഷേ ആവിഷ്കാരത്തിന്റെ സൗന്ദര്യം ഇതിനെ സാഹിത്യമണ്ഡലത്തിൽ പ്രവേശിപ്പിക്കുന്നു അനായാസമായി. കഥകളാകെ വായിച്ചുകഴിയുമ്പോൾ റുഷ്ദി പറഞ്ഞതുപോലെ സൂക്ഷിച്ചുവയ്ക്കേണ്ട നിധിയാണ് ഈ ഗ്രന്ഥമെന്നു നമുക്കു തോന്നും. 1940-ൽ ജനിച്ച എയ്ഞ്ചല 1992-ൽ അർബ്ബുദത്താൽ മരിച്ചു. അമ്പത്തിരണ്ടാമത്തെ വയസ്സിലെ ആ മരണം എഴുത്തുകാരിയെ സംബന്ധിച്ചിടത്തോളം അകാലചരമംതന്നെയാണ്. റുഷ്ദി ദുഃഖിക്കുന്നു. സാഹിത്യത്തെ സ്നേഹിക്കുന്നവരും ദുഃഖിക്കുന്നു.



മാർകേസ്

## നിർവ്വചനങ്ങൾ

കോട്ടുവാ:- വാരികകളിലെ ചെറുകഥകൾ വായിക്കുമ്പോൾ നിരൂപകനുണ്ടാകുന്ന ഒരു രോഗം.

ചിരി:- തിരഞ്ഞെടുപ്പ് അടുക്കുമ്പോൾ സ്ഥാനാർത്ഥികൾക്ക് എപ്പോഴും പ്രയോഗിക്കേണ്ട മാംസപേശികളുടെ വക്രീകരണം.

സിനിമയിലെ അഭിനേത്രി:- നേരിട്ടു കണ്ടാൽ വൈരൂപ്യത്തിന് ആസ്പദം. സിനിമയിലാകുമ്പോൾ അതിസുന്ദരി.

അമ്മ:- കൊലപാതകിയായ മകനെയും ശ്രീരാമകൃഷ്ണനെപ്പോലെ സാത്ത്വികനായ മറ്റൊരു മകനെയും ഒരേ വിധത്തിൽ സ്നേഹിക്കുന്ന സ്ത്രീ.

നാളെ:- കടം തന്നവൻ അതു തിരിച്ചു ചോദിക്കുമ്പോൾ ജീവിതാവസാനംവരെ പ്രയോഗിക്കാവുന്ന വാക്ക്.

ഛന്ദസ്സില്ലാത്ത കവിത:- സഹൃദയന്മാർക്കു പേടിസ്സ്വപ്നം.

പായസം:- സദ്യയ്ക്കു വിളമ്പിക്കഴിഞ്ഞാൽ ഊണു കഴിക്കുന്നവരുടെ വായിൽനിന്നു വൾഗർ ശബ്ദമുണ്ടാക്കുന്ന ഒരു ഭക്ഷണസാധനം.

റ്റെലിഫോൺ റിസീവർ:- മണിയടിക്കുന്ന ശബ്ദംകേട്ടു കൈയിലെടുത്താൽ ഉടൻ 'കട്ടാ'വുന്ന ഒരു ഉപകരണം. ഈയർ ഡ്രം പിളർക്കുന്ന ക്ർ, ക്ർ ശബ്ദം കേൾപ്പിക്കുന്നത് എന്നും പറയാം.

ലോട്ടറി:- കേരളത്തിലെ മണ്ടന്മാരെ തിരിച്ചറിയുന്നതിനു സഹായിക്കുന്നത്.

## നാറ്റം

പനിനീർപ്പൂ മണപ്പിച്ചാൽ അതിനെക്കാൾ കേമമായ വേറൊരു പരിമളം ഇല്ലെന്നു തോന്നും. പിച്ചിപ്പൂ മൂക്കിനോട് അടുപ്പിച്ചാലോ? അതിന്റെ സൗരഭ്യത്തെക്കാൾ മെച്ചമായ വേറൊരു സൗരഭ്യം ഇല്ലെന്ന് അഭിപ്രായമുണ്ടാകും. താമരപ്പൂവിനും ചമ്പകപ്പൂവിനും വെവ്വേറെയാണ് മണം. രണ്ടും ആഹ്ളാദദായകം. നാറ്റവും ഇതുപോലെയാണ്. കോർപറെയ്ഷൻ ചില സ്ഥലങ്ങളിൽ കൊണ്ടിടുന്ന വെയ്സ്റ്റിന്റെ പൂതിഗന്ധം അസഹനീയമായിരിക്കും. ചില കാപ്പിക്കടകളിൽ ഇരുന്നു കാപ്പികുടിച്ചുകൊണ്ടിരിക്കുമ്പോൾ 'റ്റോയ്ലെറ്റ്' എന്ന് എഴുതിവച്ചിരിക്കുന്നതിന്റെ അടുത്തുള്ള മുറിയിൽനിന്ന് ഉയരുന്ന നാറ്റം മൂക്കിൽ കയറിയാൽ അതാണ് വലിയ നാറ്റമെന്നു തോന്നും. ഓറഞ്ച്, വാഴപ്പഴം ഇവ വില്ക്കുന്ന സ്ഥലത്തിനടുത്തുകൂടെ പോയാൽ മൂക്കിലെ രോമം കരിക്കുന്ന 'സ്റ്റെഞ്ച്' ഉയരും. പ്രഭാത് ബുക്ക്ഹൗസിന്റെ അപ്പുറത്ത്, സുബ്രഹ്മണ്യസ്സ്വാമി കോവിലിലേക്കു പോകുന്ന റോഡിൽനിന്നു ചില സായാഹ്നങ്ങളിൽ ദുർഗ്ഗന്ധമുയരും. ആശുപത്രിയിലെ ഇടനാഴിയിലൂടെ പേവാർഡിലേക്കു പോകുമ്പോൾ സമീപത്തുള്ള യൂറിനലിൽനിന്ന് നാറ്റം ഉയരും. ഈ ദുർഗ്ഗന്ധങ്ങൾ എല്ലാം വെവ്വേറെയാണ്. എങ്കിലും എല്ലാം നാറ്റംതന്നെ. ഏതിനാണ് തീക്ഷ്ണത എന്നു നിർണ്ണയിക്കാൻ വയ്യ. പൈങ്കിളിക്കഥകളിൽനിന്ന് ഉയരുന്നതു പരിമളമല്ല, ദുർഗന്ധമാണ്. ഓരോന്നിനും ഓരോ തരത്തിലുള്ള നാറ്റം. ശ്രീമതി മേരി വിതയത്തിൽ കുങ്കുമം വാരികയിലെഴുതിയ 'ഗൃഹപ്രവേശം' എന്ന കഥയിൽനിന്ന് ഉയരുന്ന് അനുവാചകരെ മോഹാലസ്യത്തിലേക്ക് എറിയുന്ന പൂതിഗന്ധം അക്കഥയ്ക്കു മാത്രമുള്ളതാണ്. അതിനെ അപഗ്രഥിക്കേണ്ട ആവശ്യകതയൊന്നുമില്ല.

ലോട്ടറി:-
കേരളത്തിലെ
മണ്ടന്മാരെ
തിരിച്ചറിയുന്നതിനു
സഹായിക്കുന്നത്.

## ഓർമ്മകൾ

എന്റെ ഉറ്റചങ്ങാതിയായിരുന്നു വക്കം അബ്ദുൾ ഖാദർ. (രാഷ്ട്രീയ നേതാവല്ല, സാഹിത്യകാരൻ.) അദ്ദേഹം ഒരിക്കൽ എസ്.കെ. പൊറ്റെക്കാട്ടുമായി എന്നെ കാണാൻ വന്നു. ഞാൻ രണ്ടുപേരുടെയും നേർക്കു കൈകൂപ്പിയപ്പോൾ അബ്ദുൾഖാദർ എസ്.കെ. പൊറ്റെക്കാട്ടിനോടു പറഞ്ഞു:- 'Krishnan Nair the great writer.' അതുകേട്ടു ഞാൻ ലജ്ജിച്ചു. അബ്ദുൾ ഖാദർ അങ്ങനെയാണ്. സ്നേഹം തോന്നിയാൽ പ്രശംസാവചനങ്ങൾ ഉതിർത്തുകൊണ്ടിരിക്കും. പൊറ്റെക്കാട്ടും അതേ മട്ടിൽ നല്ല ആളായിരുന്നു. ഏതാനും നിമിഷത്തെ പരിചയമേ എനിക്ക് അദ്ദേഹവുമായി ഉണ്ടായുള്ളു. എങ്കിലും കോഴിക്കോട്ടു ചെന്നയുടനെ അദ്ദേഹം എനിക്കു കത്ത് അയച്ചു. 'ചന്ദ്രകാന്ത'ത്തിൽ ഒരു മാസമെങ്കിലും ഞാൻ താമസിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ അഭ്യർത്ഥന. എനിക്കു പോകാൻ സാധിച്ചില്ല. കോഴിക്കോടുവരെപ്പോയി അദ്ദേഹത്തെ കണ്ടിട്ട് ഉടനെ തിരിച്ചുപോരാമെന്നു തീരുമാനിച്ച് ഞാൻ റ്റിക്കറ്റ് നേരത്തേ വാങ്ങി. പക്ഷേ, യാത്രാദിനത്തിനു മൂന്നു ദിവസംമുൻപ് അദ്ദേഹം ഈ ലോകംവിട്ടുപോയി. ഇന്ന് അവരുടെ സ്വഭാവത്തിന്റെ സൗരഭ്യം എന്നെ തഴുകിക്കൊണ്ടിരിക്കുന്നു.

2. തിരുവനന്തപുരത്തെ 'മടവിൻമുകൾ' (സിറ്റി സർവീസിലെ ബസ്സിൽ എഴുതിവച്ചിരിക്കുന്നതുപോലെയാണെങ്കിൽ മുടവൻമുഗൾ. ഏതു മുഗൾച്ചക്രവർത്തി അവിടം ഭരിച്ചുവെന്ന് എനിക്കറിഞ്ഞുകൂടാ) എന്ന സ്ഥലത്തു താമസിച്ചിരുന്ന പി. കേശവദേവിനെ കാണാൻ ഞാൻ കൂടക്കൂടെ പോകുമായിരുന്നു. ഒരുദിവസം പോയപ്പോൾ കേശവദേവ് എഴുതിയ ഒരു പുസ്തകംകൂടി ഞാൻ കൊണ്ടുപോയിരുന്നു; അതിൽ അദ്ദേഹത്തിന്റെ കൈയൊപ്പു വാങ്ങാനായി. എന്റെ കൈയിൽ പുസ്തകമിരിക്കുന്നതു കണ്ടു കേശവദേവ് ചോദിച്ചു:- "എന്താ പുസ്തകം?" ഞാൻ അതിന്റെ പേരു പറഞ്ഞു. ഉടനെ അദ്ദേഹം "ആരാ അതെഴുതിയത്?" എന്നു ജിജ്ഞാസയോടെ ചോദ്യം എറിഞ്ഞു. ഞാൻ വികാരരഹിതനായി "പി. കേശവദേവ്" എന്നു മറുപടി നല്കി. അദ്ദേഹം ആ പ്രദേശം മുഴുവൻ കേൾക്കത്തക്കവിധത്തിൽ പൊട്ടിച്ചിരിച്ചു; എന്നിട്ട് അകത്തേക്കു നോക്കി "സീതേ ചായ എടുത്തോളൂ" എന്നു പറഞ്ഞു. ശുദ്ധാത്മാവായ ദേവിന്റെ രൂപം എന്റെ മനസ്സിൽ നിറഞ്ഞുനില്ക്കുന്നു.

# വെള്ളിയാഴ്ച മുതൽ വെള്ളിയാഴ്ച വരെ

**അ**മേരിക്കൻ മുതലാളിത്തം ആഗോളതലത്തിൽ കൂടുതൽ ആപൽക്കാരിയായിത്തീർന്നിരിക്കുകയാണ്.

ഇ. എം. എസ്.

*ജ്യോതിബാസുവിനെ ദ്രോഹിക്കാനുള്ള പരിപാടിയാണോ?*

* * * * * * *

**രാ**ഷ്ട്രീയപ്രതിയോഗികളെ നേരിടുന്നതിന് പൊലീസിനെയും എക്സൈസിനെയുമുപയോഗിച്ച് മന്ത്രിമാർത്തന്നെ അധികാരം ദുർവിനിയോഗം ചെയ്യുന്ന പ്രവണത പ്രതിഷേധാർഹമാണ്.

വയലാർരവി

*പ്രതിഷേധാർഹമെന്നല്ല. വിമോചനസമരം തുടങ്ങുമെന്നും പറയണം.*

* * * * * * *

**കെ**.മുരളീധരന്റെ നേതൃത്വം അംഗീകരിക്കുന്ന നേതാക്കളിൽ പലരും കോൺഗ്രസ്സ് പാരമ്പര്യമുള്ളവരല്ല.

രാജ്മോഹൻ ഉണ്ണിത്താൻ

*മുരളീധരന്റെ നേതൃത്വം അംഗീകരിക്കുന്നയാളാ കെ. കരുണാകരൻ പോലും.*

* * * * * * *

**സം**സ്ഥാനത്ത് സാമൂഹ്യവിരുദ്ധശക്തികളെ വേരോടെ തകർക്കുന്നതിന് ശക്തമായ നടപടികൾ ഗവൺമെന്റിന് കൈക്കൊള്ളും.

മുഖ്യമന്ത്രി ഇ.കെ.നായനാർ

*അതും കേന്ദ്ര ഗവൺമെന്റിനെക്കൊണ്ട് ചെയ്യിക്കുന്നതല്ലേ നല്ലത്.*

* * * * * * *

**സം**സ്ഥാനത്തെ ഇടതുമുന്നണി സർക്കാരും ജനവിരുദ്ധ നയങ്ങളാണ് അവലംബിക്കുന്നത്.

മേധാപട്ക്കർ

*മറുപടി സുഗതകുമാരി പറയും.*

* * * * * * *

**കേ**രളം മലിനമുക്തമാക്കാൻ 'ക്ലീനർ കേരളാ'പദ്ധതി നടപ്പിലാക്കും.

മന്ത്രി പാലൊളി മുഹമ്മദ്കുട്ടി

*ശിവൻകുട്ടിയാവുമോ ഗുരു.*

* * * * * * *

**ത**ലശ്ശേരി , പുനലൂർ ഉപതിരഞ്ഞെടുപ്പുകളിൽ കഴിഞ്ഞ തിരഞ്ഞെടുപ്പിനേക്കാൾ ശക്തിയായ ജനവികാരം യു. ഡി. എഫിനെതിരെ ഉണ്ടാകും.

വി. എസ്. അച്യുതാനന്ദൻ

*നായനാരേ. സൂക്ഷിക്കണേ.*

* * * * * * *

**തി**രഞ്ഞെടുപ്പിൽ സ്വന്തം പാർട്ടിക്കാർ എന്നെ കാലുവാരിയാൽ അത് പരാതിപ്പെടുന്നത് കാര്യമൊന്നുമില്ല. എന്നെ തോല്പിച്ചുവെന്ന് അവകാശപ്പെട്ടു നടക്കുന്ന കോൺഗ്രസ്സുകാരുണ്ട്. അവർക്കെതിരെയൊന്നും ഞാൻ തെന്നല കമ്മിറ്റിയോട് പരാതി പറഞ്ഞിട്ടില്ല.

കെ.മുരളീധരൻ

*കാല് നഷ്ടപ്പെടാതിരിക്കാനുള്ള മുരളിയുടെ തന്ത്രമായി കരുതിയാൽ മതി ഇത്തരം വർത്തമാനങ്ങളൊക്കെ.*

* * * * * * *

**കോ**ൺഗ്രസ്സിൽ ഒരു പിളർപ്പുണ്ടാവില്ല. യു.പിയിലെ തിരഞ്ഞെടുപ്പു കഴിയുന്നതോടെ കോൺഗ്രസ്സിലെ ആഭ്യന്തരപ്രശ്നങ്ങൾക്ക് പരിഹാരം ഉണ്ടാകും.

എ.കെ. ആന്റണി

*സുഖ്റാമിനെ എ. ഐ. സി. സി. അദ്ധ്യക്ഷനാക്കിയാൽ കോൺഗ്രസ്സ് രക്ഷപ്പെട്ടു.*

* * * * * * *

**ത**മിഴ്നാട്ടിൽ ഇക്കഴിഞ്ഞ തിരഞ്ഞെടുപ്പിൽ കോൺഗ്രസ്സിനെ തറപറ്റിച്ച എ. ഐ. എ. ഡി. എം. കെ - കോൺഗ്രസ്സ് സഖ്യമുണ്ടാക്കാൻ ഇടനിലക്കാരനായത് ഒരു ജ്യോത്സനായിരുന്നു. ജ്യോത്സനുമായി ചർച്ച നടത്താൻ എനിക്കൊട്ടും താത്പര്യമുണ്ടായിരുന്നില്ല. പക്ഷേ. നരസിംഹറാവുവും നിർബന്ധിച്ചപ്പോൾ വേറെ നിവൃത്തിയുണ്ടായിരുന്നില്ല. എന്റെ ജാതകം നോക്കാൻ ഞാൻ അയാളെ അനുവദിക്കുകയുണ്ടായില്ല.

ജയലളിത

*ജാതകം ഇനിയെങ്കിലുമൊന്നു നോക്കാവുന്നതാണ് - കല്യാണഭാഗ്യം വല്ലതുമുണ്ടോയെന്നൊന്നറിയാമല്ലോ.*

**നാം** ആരാണെന്നും എവിടെയാണ് നിൽക്കുന്നതെന്നും അറിയാൻ സഹായിക്കുന്ന കൃതിയാണ് ക്ലാസിക്ക് കൃതി.

പ്രൊഫ. എം. അച്യുതൻ

*ഇതുപോലൊന്നു സ്വന്തമായങ്ങെഴുതരുതോ.*

* * * * * * *

**പ**തിനഞ്ചുവയസ്സുള്ളപ്പോൾ മാതൃഭൂമി ആഴ്ചപ്പതിപ്പിന്റെ ബാലപംക്തിയിൽ എഴുതിയ കഥകൾ ഞാൻ ഇടക്കിടെ വെറുതെ വായിച്ചു നോക്കാറുണ്ട്. ആ കഥകൾ ഇന്ന് ഞാനെഴുതുന്ന കഥകളേക്കാൾ എത്രയോ പുതുമയേറിയതാണെന്ന് എനിക്ക് പലപ്പോഴും തോന്നിയിട്ടുണ്ട്.

പുനത്തിൽ കുഞ്ഞബ്ദുള്ള

*വായനക്കാർക്ക് മുമ്പേ തോന്നിയിട്ടുണ്ട്.*

* * * * * * *

**മി**ച്ചഭൂമി മുഴുവൻ കണ്ടെടുത്ത് ഭൂരഹിതർക്ക് വിതരണം ചെയ്യാൻ നടപടിയെടുക്കണം.

എം.കണാരൻ

*ഭൂരഹിതരായ മാർക്സിസ്റ്റുകാർക്കെന്നു പറയൂ.*

* * * * * * *

**ഞാ**ൻ പാവമാണ്. എന്റെ പണമല്ല അത്. അത് കോൺഗ്രസ്സ് പാർട്ടിയുടെ പണമാണ്. ഉത്തർപ്രദേശിലെ തിരഞ്ഞെടുപ്പ് നടത്താനുള്ള പണം.

സുഖ്റാം

*കോൺഗ്രസ്സിന്റെ ട്രഷറാണെന്ന കാര്യം സി. ബി. ഐയോട് പറഞ്ഞില്ലേ.*

* * * * * * *

**സി**നിമ തന്നെയായിരുന്നു എന്നും എന്റെ സ്വപ്നലോകം. പഠിക്കാൻ പിന്നോക്കമായതുകൊണ്ട് നാലാം ക്ലാസിൽ പഠനം നിർത്തി.

ഇന്ദ്രൻസ്

*ആ തയ്യൽക്കട കളയരുത്. ഇന്ദ്രസ്സിനെ ആളുകൾക്ക് മതിയായപോലെയുണ്ട്.*

* * * * * * *

**അ**നുദിനം വേട്ടയാടപ്പെട്ടുകൊണ്ടിരിക്കുന്ന ഒരു പൊതുപ്രവർത്തകനാണ് ഞാൻ. അടുത്ത നിയമസഭാ സമ്മേളനത്തിൽ നിങ്ങൾക്ക് കാണാൻ ചിലപ്പോൾ സുധാകരൻ എം. എൽ. എ ഉണ്ടാകില്ല. നിരവധി തവണ മരണത്തെ മുഖാമുഖം കണ്ട ഞാൻ നിങ്ങൾ അടിച്ചേല്പിക്കുന്ന മരണം ഏറ്റുവാങ്ങാൻ മനസ്സുകൊണ്ട് ഉറച്ച തീരുമാനം എടുത്തുകഴിഞ്ഞു.

കെ.സുധാകരൻ എം. എൽ. എ.

*കോൺഗ്രസ്സിന് ഇത്തരം കുറെ രക്തസാക്ഷികളെങ്കിലും ഉണ്ടാവട്ടെ.*

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications (P) Ltd. at Kala Kaumudi Press, Thiruvananthapuram
Managing Editor : M. Sukumaran